കലാകൗമുദി

967

മാർച്ച് 27, 1994

വില: 5 രൂപ










**മുഖചിത്രം:**

ഫോട്ടോ: **ശ്രീ. രവിശങ്കർ**

## തുഞ്ചൻ സ്മാരക ഗവേഷണ കേന്ദ്രം: ഒരഭ്യർത്ഥന

മലയാളഭാഷയുടെ പിതാവായ തുഞ്ചത്താചാര്യന് ഇപ്പോൾ തിരൂരിലുള്ള സ്മാരകം വിപുലീകരിച്ച് ഒരു സാംസ്കാരിക കേന്ദ്രമാക്കി മാററുക എന്നത് ഭാഷാസ്നേഹികളായ എല്ലാ മലയാളികളുടേയും ചിരകാല സ്വപ്നമാണ്. അതിനായുള്ള പ്രവർത്തനങ്ങൾ എളിയ നിലയിൽ ആരംഭിച്ചുകഴിഞ്ഞു. ഒരു ഗവേഷണകേന്ദ്രം, ക്ളാസ്സിക്കൽ സാഹിത്യത്തിൽ ഗവേഷണം നടത്താനുപകരിക്കുന്ന വിപുലമായ ഒരു ഗ്രന്ഥശേഖരം, സാഹിത്യമ്യൂസിയം, ഓപ്പൺ എയർ തിയേററർ, പവിലിയൻ, ഗവേഷകർക്കും അദ്ധ്യാപകർക്കും ക്വാർട്ടേഴ്സ് എന്നിവയാണ് ഗവൺമെൻറ് അംഗീകരിച്ച വികസന പദ്ധതിയിലുള്ളത്. നിലവിലുള്ള ഓഡിറേറാറിയത്തിൻെറ നവീകരണവും ലാൻഡ് സ്കെയ്പിങ്ങും ഉദ്ദേശിച്ചിട്ടുണ്ട്. ഒട്ടാകെ ഈ പദ്ധതിക്ക് എൺപത്തഞ്ചുലക്ഷം ഉറുപ്പിക ചെലവുവരുമെന്നാണ് കണക്കാക്കിയിരിക്കുന്നത്. കേരള ഗവൺമെൻറ് ഇരുപതു ലക്ഷം ഉറുപ്പികയാണ് വാഗ്ദാനം ചെയ്തിരിക്കുന്നത്.

കേരള ഗവൺമെൻറ് ആദ്യ ഗഡുവായിത്തരുന്ന പത്തു ലക്ഷം ഉറുപ്പികകൊണ്ട് പ്രവർത്തനം തുടങ്ങിവച്ചിരിക്കുകയാണ്. പവിലിയൻ സ്പോൺസർ ചെയ്തുകൊണ്ട് ഇന്ത്യൻ ബാങ്ക് അഞ്ചുലക്ഷം ക. തന്നുകഴിഞ്ഞു. ഹിന്ദുസ്ഥാൻ ലാറെക്സ് ഒരുലക്ഷം ക.യും തിരൂർ കോ-ഓപ്പറേറ്റീവ് അർബൻ ബാങ്ക് ഒന്നരലക്ഷം ക.യും വാഗ്ദാനം ചെയ്തിട്ടുണ്ട്.

ബാക്കി സംഖ്യ ഉദാരമതികളായ ഭാഷാസ്നേഹികളിൽ നിന്നും സാംസ്കാരിക പ്രവർത്തനങ്ങളിൽ താത്പര്യമുള്ള സ്ഥാപനങ്ങളിൽനിന്നും സംഘടനകളിൽനിന്നും ഉണ്ടാവേണ്ടിയിരിക്കുന്നു. അതിനായി അഭ്യർത്ഥിക്കുകയാണ് ഞങ്ങൾ. സ്പോൺസർ ഷിപ്പിനുള്ള സംഭാവന "തുഞ്ചൻ മെമ്മോറിയൽ റിസർച്ച് സെൻറർ" എന്നപേരിൽ ക്രോസ് ചെയ്ത ചെക്കോ ഡ്രാഫ്റേറാ ആയി അയയ്ക്കാനപേക്ഷ. ആയയ്ക്കേണ്ട വിലാസം: സെക്രട്ടറി, തുഞ്ചൻ മെമ്മോറിയൽ മാനേജ്മെൻറ് കമ്മിററി, തുഞ്ചൻമഠം, തിരൂർ-676101, കേരളം.




സ്പോൺസർ ചെയ്യുന്ന വ്യക്തികളുടെയും സ്ഥാപനങ്ങളുടെയും പേരുകൾ നിർദ്ദിഷ്ട കേന്ദ്രത്തിൽ ശിലാഫലകങ്ങളിൽ രേഖപ്പെടുത്തിവയ്ക്കാൻ മാനേജുമെൻറ് കമ്മിററി തീരുമാനമെടുത്തിട്ടുണ്ട്.

**എം.ടി.വാസുദേവൻ നായർ**
ചെയർമാൻ
തുഞ്ചൻസ്മാരക മാനേജ്മെൻറ് കമ്മിററി.

## ചെറുകഥാകളരിയിലേക്കു അപേക്ഷകൾ ക്ഷണിക്കുന്നു

വിവിധ സർഗ സാഹിത്യ ശാഖകളിൽ പ്രവർത്തിക്കുന്ന യുവപ്രതിഭകൾക്കു പഠന പരിശീലനങ്ങൾ നൽകാനുള്ള കോഴ്സുകൾ മലയാള കലാഗ്രാമത്തിൻെറ ആഭിമുഖ്യത്തിൽ ആരംഭിക്കാൻ ഉദ്ദേശിക്കുന്നുണ്ട്. ആദ്യമായി ഏപ്രിൽ മാസത്തിൽ തുടങ്ങുന്ന ചെറുകഥാ കോഴ്സിലേക്കു അപേക്ഷകൾ ക്ഷണിക്കുകയാണ്.

മുപ്പതു വയസ്സിൽ താഴെയുള്ള പുതിയ എഴുത്തുകാർക്കാണു പ്രവേശനം നൽകുക. പ്രവേശനം ആഗ്രഹിക്കുന്നവർ അപേക്ഷയോടൊപ്പം സ്വന്തം രചനയുടെ ഒരു മാതൃക, പ്രകാശിതമോ അപ്രകാശിതമോ ആവാം. അയച്ചിരിക്കണം. അർഹത വിലയിരുത്തി പ്രവേശനം അനുവദിക്കുന്നതും ക്ളാസ്സുകൾ എടുക്കുന്നതും മലയാളത്തിലെ പ്രമുഖരായ കാഥികരും വിമർശകരുമായിരിക്കും. അപേക്ഷാഫോറവും കോഴ്സിനെക്കുറിച്ചുള്ള വിശദവിവരങ്ങളും 22 ക. എം.ഒ. ആയോ ഡ്രാഫ്ററായോ "മാനേജർ, മലയാളകലാഗ്രാമം, ന്യൂമാഹി-673311 എന്ന വിലാസത്തിൽ അയച്ചാൽ ലഭിക്കും. മാർച്ച് 25-നുള്ളിൽ അപേക്ഷകൾ രചനകളോടൊപ്പം ലഭിച്ചിരിക്കണം.

**എം.വി.ദേവൻ**
ഡയറക്ടർ
മലയാള കലാഗ്രാമം
ന്യൂമാഹി.673311

## കവിതാക്യാമ്പ്

എൻ.വി.കൃഷ്ണവാരിയർ സ്മാരക ട്രസ്ററിൻെറ ആഭിമുഖ്യത്തിൽ, യുവകവികളെ ഉദ്ദേശിച്ച്, '94 മേയ് 11, 12, 13 തീയതികളിൽ, ഒരു കവിതാക്യാമ്പ് നടത്തുന്നു. പങ്കെടുക്കാൻ താത്പര്യപ്പെടുന്നവർ, തങ്ങളെഴുതിയ മൂന്നു കവിതകൾ സഹിതം, '94 ഏപ്രിൽ ഒന്നിനു മുൻപു കിട്ടത്തക്കവിധം അപേക്ഷിക്കേണ്ടതാണ്.

**കെ.വി.രാമകൃഷ്ണൻ**
സെക്രട്ടറി
എൻ.വി.കൃഷ്ണവാരിയർ
സ്മാരക ട്രസ്ററ്
27/292 നേതാജി റോഡ്
പുതിയറ
കോഴിക്കോട്-673004

## ഗൗരിയമ്മയും കരുണാകരനും

'ഗൗരിയമ്മയും കരുണാകരനും' രാഷ്ട്രീയ ലേഖകൻെറ റിപ്പോർട്ടു വായിച്ചു. കലാകൗമുദി രാഷ്ട്രീയ ലേഖകൻെറ 'രാഷ്ട്രീയ മോഹങ്ങൾ' എന്ത് എന്ന് അറിയണമെങ്കിൽ റിപ്പോർട്ടിൻെറ അവസാന ഭാഗത്തായി എഴുതിയിരിക്കുന്ന ഈ ഉദ്ധരണികൾ വായിച്ചാൽ മതിയാകും. 'ശ്രീനാരായണഗുരുവിൻെറ സാമൂഹിക വിപ്ളവ രഥ്യയിലൂടെ തലയുയർത്തി മുന്നോട്ടുപോകുന്ന മനുഷ്യസ്നേഹികളുടെ പടയൊരുക്കത്തിൻെറ ശംഖൊലിയാണ് അവർ തുടങ്ങിവച്ച പ്രസ്ഥാനത്തിൽനിന്നും ഉയരേണ്ടത്.'

സങ്കുചിത താത്പര്യത്തോടെ മഹാനായ ശ്രീനാരായണ ഗുരുവിൻെറ പേരുപറഞ്ഞ് കേരളത്തിലെ അധഃസ്ഥിത ജനവിഭാഗത്തിൻെറ പേരിൽ ഉദയം ചെയ്ത് രാഷ്ട്രീയ ഭൂപടത്തിൽ നീക്കം ചെയ്യപ്പെട്ട പ്രസ്ഥാനത്തെയും, വ്യക്തികളെയും ഇനിയും കേരളീയർ മറന്നുകാണില്ല.

മുഖ്യമന്ത്രി കരുണാകരൻ പാമോയിൽ ഇടപാടിൽ കോടികളുടെ അഴിമതി കാട്ടിയതായി സി.എ.ജി റിപ്പോർട്ട് പുറത്തുവന്നിട്ടും അതിനെതിരെ ഒരക്ഷരം ഉരിയാടാത്ത ഗൗരിയമ്മ, ആദരണീയനായ ശ്രീ.ഇ.എം.എസ്സിനെതിരായിപ്പോലും ആരോപണങ്ങളുടെ പുകമറ സൃഷ്ടിക്കുവാൻ ശ്രമിക്കുന്ന ഗൗരിയമ്മയുടെ ലേഖകൻ പറയുന്ന 'വിശുദ്ധ ദൗത്യം' ആരെ സംരക്ഷിക്കുവാനാണെന്ന് ലേഖകനു മനസ്സിലാകില്ല, പക്ഷെ കലാകൗമുദി വായനക്കാരോട് അതു വിശദീകരിക്കേണ്ടതില്ല. കോൺഗ്രസ്സിനെ പരാജയപ്പെടുത്തുവാൻ ലീഗുമായി കൂട്ടുകൂടണമെന്നുവാദിച്ച് മാർക്സിസ്ററ് പാർട്ടിയിൽ നിന്നും പുറത്തുപോയി കോൺഗ്രസ്സിൻെറ വാലായി മാറിയ എം.വി.രാഘവൻെറ രാഷ്ട്രീയ പൊയ്മുഖം നാം കണ്ടുകഴിഞ്ഞു. അഴിമതിയിലും കൈക്കൂലിയിലും നിന്ന് പൊതുജീവിതത്തെ മോചിപ്പിച്ച് സംശുദ്ധമാക്കാൻ, ഇറങ്ങിത്തിരിച്ച ഗൗരിയമ്മയും, അഴിമതി വീരൻ 'ഡോ.കരുണാകരനും' ഒരേ നാണയത്തിൻെറ രണ്ടുവശങ്ങൾ മാത്രമാണ് എന്ന് തിരിച്ചറിയുവാൻ കാലം അധികം വേണ്ടിവരില്ല.

**പി.യു. ശാന്താറാം**
'ഉദയം', കുതിരപ്പന്തി
തിരുവമ്പാടി പി.ഒ.
ആലപ്പുഴ.

## ഒററക്കുയിലിൻെറ പാട്ട്

കലാകൗമുദി ആഴ്ചപ്പതിപ്പ് 10 വർഷമായി സ്ഥിരമായി വായിക്കുന്ന ഒരാളാണ് ഞാൻ. ഈയടുത്ത കാലത്തായി കലാകൗമുദിയിൽ വരുന്ന ചില പംക്തികൾ വളരെ അരോചകമായി തോന്നുന്നു. പ്രത്യേകിച്ച് ശ്രീമതി.പ്രഭാ ഉണ്ണി എഴുതുന്ന 'ഒററക്കുയിലിൻെറ പാട്ട്.' ഇത് ദയവായി ഒന്നു നിർത്താമോ? ഗൗതമൻെറ കഥ വളരെ നന്നായിട്ടുണ്ട്. ഗൗതമനും കലാകൗമുദിക്കും അഭിനന്ദനങ്ങൾ.

**സുരേഷ് ടി.പി.**
തിരൂർ.



# കരുണാകരപട്ടേലരും രണ്ടുതൊമ്മിമാരും

**പ്രത്യേക ലേഖകൻ**

**കോൺഗ്രസ് കൂട്ടങ്ങൾ പ്രധാനമായും രണ്ടു തരത്തിലാണ്. ഒരുകൂട്ടം എപ്പോഴും അധികാരത്തിൻെറ ദോശക്കഷണങ്ങൾക്കായി നേതാക്കൾക്കു പിന്നാലെ ഉയ്‌വിളിച്ചു നടക്കും. മറ്റൊരു കൂട്ടം ചെറിയ കാര്യങ്ങൾ സാധിക്കാൻ ഉദ്യോഗസ്ഥർക്കും ജനങ്ങൾക്കും വരിനിൽക്കുന്നു.**

തനിക്കു നഷ്ടമായിക്കൊണ്ടിരിക്കുന്നതെന്താണെന്ന് വയലാർ രവി അറിയുന്നില്ല. താൻ നഷ്ടപ്പെടുത്തിക്കളഞ്ഞതെന്താണെന്ന് എ.കെ. ആൻറണി ഇനിയും തിരിച്ചറിയാതിരിക്കുന്നതുപോലെതന്നെ.

ആൻറണി നഷ്ടപ്പെടുത്തിയത് കേരളം കൃതജ്ഞതയോടെ ഓർത്തുപോകുമായിരുന്ന ഒരു നല്ല അവസരമായിരുന്നു. ഈ നാടിൻെറ ഭരണ-രാഷ്ട്രീയ ചരിത്രത്തിലെ അധമതമമായ അദ്ധ്യായങ്ങളിലൊന്ന് അവസാനിപ്പിച്ചുകളയാനുള്ള അവസരം. ഇവിടെ ഉണ്ടായിട്ടുള്ളതിൽവച്ച് ഏററവും വൃത്തികെട്ട ഭരണമാണ് കരുണാകരൻെറ നേതൃത്വത്തിൽ ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്നത്. വകയ്ക്കുകൊള്ളാത്ത കുറെ കോൺഗ്രസ്സുകാരെയും തനി അവസരവാദികളും അതുകൊണ്ടുതന്നെ തല്ക്കാലം എറാൻമൂളിനില്ക്കുന്നവരുമായ കുറെ മററു കക്ഷിക്കാരെയും നിരത്തിവച്ചുകൊണ്ടു നടത്തുന്ന അഴിമതിയും അഹങ്കാരവും നിറഞ്ഞ ആഭാസത്തരം. കേരളത്തെ അടുത്ത ഇരുപതുകൊല്ലത്തേക്കുകൂടി അധഃപതിപ്പിച്ചു കിടത്തുന്ന ജനവഞ്ചന. ഇത് അറിയാത്ത ആളല്ല ആൻറണി. അറിയാം. പക്ഷേ, ആൻറണി ഇന്ന് പഴയ ആൻറണിയല്ല. ഇന്നത്തെ ആൻറണിപ്രജ്ഞയ്ക്ക് അനുഭവസമ്പത്തുകൊണ്ട് പക്വപരിണാമം വന്ന ആളാണ്. രാഷ്ട്രീയത്തിലിന്ന് കള്ളന്മാരും ജാടക്കാരും അഴിമതിക്കാരും തെമ്മാടികളുമൊക്കെയാണ് ശക്തരായി വാഴുന്നതെന്നു തിരിച്ചറിയാൻ കഴിയുന്ന ആൾ. അതുകൊണ്ട് അദ്ദേഹം കേരളത്തെ കണ്ടില്ല. പല്ലുഞെരിച്ചു കഴിയുന്ന കേരളീയരെ കണ്ടില്ല. തൻെറ പാർട്ടിയിൽ ഇപ്പോഴുമുള്ള ആയിരക്കണക്കായ നല്ല ആളുകളെപ്പോലും കണ്ടില്ല. കരുണാകരനെ വീഴ്ത്തണമെന്നു താത്പര്യമുള്ളവരുടെ വാടകഗുണ്ടയായി നിന്ന് താനെന്തിന് ഒരു കോൺഗ്രസ് ഗവൺമെൻറിനെ തല്ലിക്കൊല്ലണം എന്ന ചിന്തയാണ് അദ്ദേഹത്തെ നയിച്ചത്. എത്ര ചീഞ്ഞുനാറുന്നതായാലും ആ നാററം കോൺഗ്രസ്സിൻെറ നാററംതന്നെയാണല്ലോ എന്ന മമതാബോധത്തോടെ ആൻറണി കരുണാകരൻെറ കസേരയ്ക്കു താങ്ങായി നിന്നുകൊടുത്തു. ഇന്നും ഡൽഹിയിൽ കരുണാകരന് ഏററവും ശക്തമായ പിന്തുണ കിട്ടുന്നത് ആൻറണിയിൽനിന്നു തന്നെയാണ്. കരുണാകരവിരോധികളുടെ വാടകഗുണ്ടയാവാൻ വിസമ്മതിച്ച ആൾ കരുണാകരൻെറ വാടകഗുണ്ടയെപ്പോലെ രൂപാന്തരപ്പെട്ട വിരോധാഭാസം!

ഇതാണ് ആൻറണി നഷ്ടമാക്കിയ അവസരം. ഒരു കോൺഗ്രസ്സുകാരനെ തള്ളിയിടാനുള്ള അവസരം ഞാനെന്തിനുപയോഗിക്കണമെന്നാണെങ്കിൽ ബാംഗ്ളൂരിലെ കസേരയിൽനിന്ന് ബങ്കാരപ്പയെ തള്ളിയിടാൻ കൂട്ടുനിന്നത് ആൻറണിയല്ലേ? ഞാൻ പാർട്ടി താത്പര്യം നോക്കി എന്താണ് അദ്ദേഹം പറയുന്നതെങ്കിൽ, കേരളത്തിൽ എന്തു താത്പര്യമാണ് അദ്ദേഹം നോക്കിയതെന്ന് ഡൽഹി വിട്ട് തിരുവനന്തപുരത്തു മടങ്ങിവരുമ്പോൾ ബോദ്ധ്യമായിക്കൊള്ളും. ഒന്നാം തീയതി തോറും പററുവരവു കണക്ക് തീർത്ത് എഴുതിവയ്ക്കുന്ന പീടികക്കാരനല്ലല്ലോ ചരിത്രം?

ആൻറണിക്കുമുമ്പേ രാഷ്ട്രീയത്തിൽ വന്നയാളും ആൻറണിക്കു മുമ്പേ ഡൽഹി കണ്ടയാളും ആൻറണിക്കു പിന്നാലെ പി.സി.സി പ്രസിഡൻറായ ആളുമാണ് വയലാർ രവി. കെ.എസ്.യു.വിലും യൂത്ത് കോൺഗ്രസ്സിലുംനവ സമരവീര്യം നിറച്ച് കോൺഗ്രസ്സിനെക്കൂടി പുനരുജ്ജീവിപ്പിച്ചതിൽ രവിയും ആൻറണിയും വഹിച്ച പങ്കിനു സമാനമായി കഴിഞ്ഞ 30-35 കൊല്ലക്കാലത്തെ കോൺഗ്രസ് ചരിത്രത്തിൽ ഒന്നുമില്ല. പത്തിരുപതു കൊല്ലം മുമ്പുതന്നെ ഒന്നിലധികംതവണ പാർലമെൻററംഗവും കോൺഗ്രസ് പ്രവർത്തക സമിതി എന്ന പഞ്ചനക്ഷത്ര രാഷ്ട്രീയാധികാര ക്ളബ്ബിൽ അംഗവും പിന്നീട് എം.എൽ.എയും സംസ്ഥാന ആഭ്യന്തര മന്ത്രിയുമൊക്കെ ആയിരുന്ന ആളാണ് വയലാർ രവി. തന്നെ ആൻറണി ഒതുക്കുന്നു എന്ന പരാതിയുംകൊണ്ടു നടന്നുനടന്ന് ഒടുവിൽ രവി ചെന്നുപെട്ടത് ശത്രുവിൻെറ ശത്രു = മിത്രം, എന്ന മാവോ സൂക്തത്തിലും കരുണാകരൻെറ ആലയിലുമാണ്. കരുണാകരനല്ലേ ആൾ! ഇത്രയുംകാലം തൻെറ ബദ്ധവിരോധിയും വിമർശകനുമായി നടന്ന ശൂരപരാക്രമി മുമ്പിൽവന്ന് കൈയുംകെട്ടി നില്ക്കുന്നതു കണ്ടപ്പോൾ കരുണാകരൻ ഊറിയൂറിയുള്ള ആ ചിരിയൊന്ന് ഉള്ളിൽ ചിരിച്ചു കാണണം. കെ.പി.സി.സിയുടെ അടുക്കളജ്ജോലിയിൽ രവിയെ നിയമിക്കുകയും ചെയ്തു. കെ.പി.സി.സി പ്രസിഡൻറ് എന്ന അണ്ടിയാണോ മൂത്തത് നിയമസഭാകക്ഷി ലീഡർ എന്ന മാങ്ങയാണോ മൂത്തത് എന്ന ചോദ്യവുമായി എ.കെ. ആൻറണി ഉയർത്തിയിരുന്ന പൊടിപടലത്തിൽ വെള്ളംതളിക്കുന്ന ജ്ജോലിയും രവിക്കുതന്നെ നല്കപ്പെട്ടു. അങ്ങനെ വയലാർ രവി എന്ന ഒരു കാലസിംഹം, അടൂർ ഗോപാലകൃഷ്ണൻെറ സിനിമാഭാഷയിൽ അധികാരശക്തിയുടെ വിനീതവിധേയനായി മാറി.

താൻ ചെന്നുപെട്ടിരിക്കുന്നത് (ആൻറണിയുടെ കൂടാരത്തെക്കാൾ) വിഷലിപ്തവും അഴിമതിഭരിതവും വിവരശൂന്യവുമായ ഒരു സർക്കസ് ക്യാമ്പിലാണെന്ന വിവരം രവിക്ക് ഇല്ലാഞ്ഞല്ല. ആ വിവരംകൊണ്ടൊന്നും ഫലമില്ലാത്തവിധമൊരു മഹാഗർത്തത്തിൽ അദ്ദേഹം വീണുപോയി. ഇതിനുമുൻപ് ഒരു കെ.പി.സി.സി പ്രസിഡൻറിനും പേറേണ്ടിവന്നിട്ടില്ലാത്തവിധം അപമാനകരമായ ജ്ജോലികളാണ വയലാർ രവി ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്നത്.

ഏററവും ഒടുവിലായി അദ്ദേഹം ചെയ്യുന്ന ജ്ജോലിതന്നെ നോക്കൂ: കെ.പി.സി.സിയുടെ ഫണ്ടുപിരിവ് എന്ന ഒരു പരിപാടി ഉണ്ടാക്കിയ

ശേഷം അതിൻെറ പേരിൽ കോഴിക്കോട് എം.പി.മുരളീധരൻെറ പൈലററായി നടക്കുകയാണ്. കാസർകോടുമുതൽ പാറശ്ശാലവരെ. ചെല്ലുന്നിടത്തൊക്കെ യോഗം, സ്വീകരണം, പ്രസംഗം, പണക്കിഴി, പണമാല, രവി കുറേനേരം പ്രസംഗിക്കും. മുരളീധരൻ കുറേനേരം കൂടി പ്രസംഗിക്കും. മുരളീധരൻെറ കാർ വന്നെത്താൻ അരമണിക്കൂറോ മറേറാ വൈകിയാൽ രവി ഒന്നുകിൽ കാത്തുനിൽക്കും; അല്ലെങ്കിൽ തൻെറ പ്രസംഗം അരമണിക്കൂർ കൂടി വലിച്ചുനീട്ടും. വാട്ട് എ ഫാൾ മൈ കൺട്രി മെൻ! കെ.മുരളീധരൻ കെ.പി.സി.സിയുടെ പല ജനറൽ സെക്രട്ടറിമാരിൽ ഒരാൾ മാത്രം. ''അവൻ രാഷ്ട്രീയത്തിൽ വരുമെന്നൊന്നും ഞാൻ കരുതിയതല്ല. എനിക്ക് താത്പര്യവുമില്ലായിരുന്നു. എൻെറ അനുവാദം ചോദിച്ചതുമില്ല. എല്ലാം അവൻെറ തീരുമാനം. അവൻെറ പ്രസംഗം കേട്ടിട്ടുണ്ടോ? ഞാൻ പ്രസംഗിക്കുംപോലെ! നോക്കൂ, അവൻ ഇന്ന് എത്ര വലിയ ആൾ!''-കെ.കരുണാകരൻ മകനെപ്പററി പറയുന്നതാണ്. അതേ. കെ.മുരളീധരൻ ഇന്ന് കോൺഗ്രസ്സിൽ വലിയ ആളാണ്. ഉമ്മൻചാണ്ടിയെക്കാൾ, വയലാർ രവിയെക്കാൾ, എ.കെ.ആൻറണിയെക്കാൾ. മുരളീധരനെ കാത്ത് ഡി.ജി.പിമാരും ഐ.ജിമാരും മണിക്കൂറുകളോളം ക്ഷമയോടെ നിൽക്കുന്നു. മുരളീധരനെക്കണ്ട് കാര്യങ്ങൾ സാധിക്കാൻ ഉദ്യോഗസ്ഥരും ജനങ്ങളും വരിനില്ക്കുന്നു. മുരളീധരന് ജയ് വിളിക്കാൻ യൂത്ത് കോൺഗ്രസ്സുകാരും സേവാദൾക്കാരുമെന്നല്ല സാക്ഷാൽ കോൺഗ്രസ്സുകാരും തിക്കിത്തിരക്കിക്കയറുന്നു. എന്തുകണ്ടാണ്? മുരളീധരൻെറ നേതൃത്വശേഷി? പ്രസംഗവൈഭവം? രാഷ്ട്രീയ വിവരം? ചരിത്രബോധം? സംഭാഷണ ചാതുര്യം? ഭരണവൈദഗ്ദ്ധ്യം? പ്ഫൂ! കരുണാകരൻെറ മകൻ എന്ന ഒരൊററ ക്വാളിഫിക്കേഷനിലാണ് ഈ ബഹളമൊക്കെ. ഈ സംഗതിയില്ലായിരുന്നെങ്കിൽ കൊടിക്കുന്നിൽ സുരേഷ് എന്ന എം.പി.യുടെ പി.എ.യുടെ സ്ഥാനംപോലും ഈ നവീന രാഷ്ട്രീയ പ്രഭാപ്രകുഞ്ജത്തിന് കിട്ടുമായിരുന്നോ?

ഇങ്ങനെയുള്ള ഒരാൾക്കു വേണ്ടിയാണ് കേരളത്തിൻെറ ഇടവഴികളിലും കവലകളിലും കെ.പി.സി.സി പ്രസിഡൻറ് കാത്തുനില്ക്കുന്ന കാഴ്ച നാട്ടുകാർ കണ്ടത്.

കോൺഗ്രസ് കൂട്ടങ്ങൾ പ്രധാനമായും രണ്ടു തരത്തിലാണ്. ഒരുകൂട്ടം എപ്പോഴും അധികാരത്തിൻെറ ദോശക്കഷണങ്ങൾക്കായി നേതാക്കൾക്കു പിന്നാലെ ജയ് വിളിച്ചുനടക്കും. മറെറാരുകൂട്ടം-ഇതൊരു ചെറിയ കാര്യമാവാം-ആദർശമെന്നും പറഞ്ഞുനടക്കും. ഈ വിഭാഗക്കാരിൽനിന്നാണ് വയലാർ രവിയും ആൻറണിയും ചേർന്ന് ഒരു കാലത്ത് ഒരു പുതിയ കോൺഗ്രസ്സിനുള്ള ഊർജ്ജവും കരുത്തും വളർത്തിയെടുത്തത്. ഇന്ന് ആൻറണി ഗ്രൂപ്പില്ല. കാരണം ആൻറണി കരുണാകരനോടൊപ്പമാണ്. ആൻറണി ഗ്രൂപ്പിലുണ്ടായിരുന്നവർ-ഉമ്മൻചാണ്ടി തുടങ്ങി താഴോട്ടുള്ളവർ-ഗതിമുട്ടിയ മട്ടിലാണ്. 'എ' വിടുകയും ചെയ്തു, ഐയിലൊട്ടെത്തിയതുമില്ല എന്ന പരിതാപാവസ്ഥ. ഇതുകാരണം, മുരളീധരനെച്ചുററി പുതിയ ഒരു ശക്തിധ്രുവം രൂപംകൊള്ളുമ്പോൾ, അതിനോടു യോജിക്കാൻ വയ്യാത്തവർ ഒരു എതിർധ്രുവം കണ്ടെത്തിത്തുടങ്ങിയിട്ടുണ്ട്-വി.എം.സുധീരൻ. കേരളത്തിലെവിടെയായാലും സുധീരൻ പങ്കെടുക്കുന്ന യോഗങ്ങളിൽ കോൺഗ്രസ്സുകാർ ഗ്രൂപ്പുവ്യത്യാസം മറന്ന് പങ്കെടുക്കുന്നു. പ്രതിപക്ഷ കക്ഷിക്കാർക്കുതന്നെയും സുധീരൻ ആദരണീയനായിത്തീർന്നിരിക്കുന്നു. ആൻറണിയെപ്പോലെ, രവിയെപ്പോലെ, ''തെമ്മാടിത്തം കാണിച്ചാലും എൻെറ പാർട്ടിയാണ് ശരി'' എന്നുപറയാൻ കൂട്ടാക്കാതെ നിൽക്കുന്നിടത്തോളം സുധീരനായിരിക്കും കോൺഗ്രസ്സിലെ ശ്രദ്ധേയമായ ധ്രുവം.

ഇവിടെയാണ് വയലാർ രവിക്കു പററിയ ചരിത്രപരമായ നഷ്ടം. തന്നെപ്പിടിച്ച് കെ.പി.സി.സിയുടെ പേഷ്ക്കാറാക്കിയ രാജാവിനോടുള്ള കൂറുകാരണം അദ്ദേഹത്തിന് അന്ധതയും ബധിരതയും വന്നുപെട്ടിരിക്കുന്നു. പാർട്ടിയുടെയും, ഏതിൻെറ സേവനത്തിനാണോ പാർട്ടി നിലകൊള്ളേണ്ടത് ആ സമൂഹത്തിൻെറയും താത്പര്യം രവി മറക്കുന്നു. കോൺഗ്രസ്സിലെ യഥാർത്ഥ ജനാധിപത്യശക്തികളെ പോഷിപ്പിച്ചെടുക്കുകയും സംഘടനയെ ഒരൊററ പ്രസ്ഥാനമാക്കുകയും ചെയ്യാൻ കരുണാകരസേവയോ കരുണാകരപുത്രസേവയോ അല്ല, പാർട്ടിയും ജനങ്ങളും തമ്മിൽ യഥാർത്ഥ ഐക്യം സ്ഥാപിക്കലാണ് വേണ്ടതെന്ന യാഥാർത്ഥ്യം മറക്കുന്നു.

തിരഞ്ഞെടുക്കപ്പെട്ട പി.സി.സി പ്രസിഡൻറാണ് വയലാർ രവി. കോൺഗ്രസ്സ് ഭരണഘടനപ്രകാരം തിരഞ്ഞെടുപ്പു കലാവധി കഴിഞ്ഞു. രവി പ്രസിഡൻറു സ്ഥാനത്തു തുടരുന്നുവെങ്കിലും നോമിനേററഡ് പ്രസിഡൻറിൻെറ പദവിയേ അദ്ദേഹത്തിനിപ്പോഴുള്ളൂ. എപ്പോഴും ഈ പദവി പോകാം. അതുകൊണ്ടാവണം അദ്ദേഹം രാജ്യസഭയിലേക്ക് കണ്ണുവയ്ക്കുന്നത്. അതുകൊണ്ടുതന്നെയാവണം മുരളീധരൻെറപോലും പ്രസാദം നേടിയെടക്കുക്കാൻ വയലാർ രവി കിണഞ്ഞുശ്രമിക്കുന്നത്. കഷ്ടം!

ഇവർക്കെല്ലാം രാഷ്ട്രീയം എന്നും വെറും ചവിട്ടുപടികളാണ്.







# ഉമ്മൻ ചാണ്ടിയും കേന്ദ്രബജറ്റും



## എം.പി.നാരായണപിള്ള

ഹജൂർ കച്ചേരിയിലിരിക്കും ധനകാര്യമന്ത്രി ഉമ്മൻചാണ്ടി വായിച്ചറിവാൻ-

സർദാർ മൻമോഹൻസിംഹം എഴുതിയുണ്ടാക്കിയ കേന്ദ്ര ബജററ് അച്ചായൻ ഇതിനകം വായിച്ചിരിക്കുമല്ലോ? അദ്ദേഹത്തെക്കാൾ വിവേകവും ധൈര്യവും അച്ചായനുണ്ടെന്ന് ഇപ്പോഴെങ്കിലും മനസ്സിലായല്ലോ? ഇതൊക്കെ തുറന്നുപറയാവുന്ന കാര്യങ്ങളല്ല. സത്യം തുറന്നുപറഞ്ഞാൽ വയസ്സുകാലത്തു ഗൗരിയമ്മയുടെ നിലവരും. അതാണ് പാർട്ടി ഡിസിപ്ളിൻ. അരുൺ നെഹ്രുവിനെ ഏതു ഗ്യാരേജിലാണ് കയററിയിരിക്കുന്നത്?

മാസാമാസം ശമ്പളം കൊടുക്കാനും ഓണത്തിന് ബോണസ്സു കൊടുക്കാനും അച്ചായൻ പെടുന്നപാട് ദൈവത്തിനുപോലുമറിയില്ല. ഇതിൻെറ യഥാർത്ഥ കാരണം പഞ്ചവത്സര പദ്ധതികളുടെ പേരിൽ കേന്ദ്ര സംസ്ഥാന സാമ്പത്തിക ബന്ധങ്ങൾ തകർത്തതാണ്. ദേശീയോല്പാദനത്തിൻെറ വർദ്ധനവിന് ആനുപാതികമായി വർദ്ധിക്കുന്ന ഒരേയൊരു നികുതി മാത്രമേ സംസ്ഥാനങ്ങൾക്ക് ഇന്നുള്ളൂ. സെയിൽസ് ടാക്സ്. കമ്പനി ആദായനികുതി, സെൻട്രൽ എക്സൈസ്, കസ്ററംസ്, കള്ളനോട്ടടിക്കാനുള്ള സ്വാതന്ത്ര്യം മുതലായ നികുതികളെല്ലാം കേന്ദ്രത്തിൻെറ കൈയിലും, അതേസമയം സൽഭരണത്തിൻെറ പ്രധാനപ്പെട്ട തൂണുകളായ ക്രമസമാധാനം, നീതിവാഴ്ച, റോഡുവെട്ടൽ, പാലംവലിക്കൽ, അഗതികൾക്ക് അന്നദാനം തൊട്ട് സൗജന്യ വിദ്യാഭ്യാസം വരെയുള്ള ഭിക്ഷകൾ ഒക്കെ സംസ്ഥാനങ്ങളുടെ ഉത്തരവാദിത്വവും. ഇങ്ങനെപോയാൽ സംസ്ഥാനങ്ങൾ തെണ്ടിപ്പോകും. അല്ല; അതു സംഭവിച്ചുകഴിഞ്ഞിരിക്കുന്നു. ഈ നില മാററണമെങ്കിൽ, കുത്തുപാളയെടുത്തുകഴിഞ്ഞിരിക്കുന്ന സംസ്ഥാന ഗവൺമെൻറുകളെ വീണ്ടും സ്വയംപര്യാപ്തമാക്കണമെങ്കിൽ, ഇലാസ്ററിക് ആയ-വലിച്ചാൽ നീളുന്നതും വിട്ടാൽ പൂർവസ്ഥിതി പ്രാപിക്കുന്നതുമെന്നു പരിഭാഷ-നികുതികൾ സംസ്ഥാനങ്ങൾക്കുണ്ടാകണം. കൈയിലുള്ള നികുതികൾ നഷ്ടപ്പെടുകയുമരുത്.

ഈ പശ്ചാത്തലത്തിൽ കേന്ദ്ര ബജററിൽ പുതുതായി കൊണ്ടുവന്ന സർവീസ് സെക്ടർ നികുതികൾ പരിശോധിക്കുക. ഓഹരിക്കമ്പോളത്തിലെ പൊരുത്തുകാർ പിരിക്കുന്ന ബ്രോക്കറേജ്, ടെലിഫോൺ ബിൽ, ജനറൽ ഇൻഷ്വറൻസ്, പ്രീമിയം എന്നിവയുടെ പുറത്തെ അഞ്ചു ശതമാനം?

ഈ നികുതി പിരിക്കാനുള്ള അവകാശം ആർക്കാണ്? കേന്ദ്രത്തിനോ സംസ്ഥാനങ്ങൾക്കോ?

എൻെറ തെററിദ്ധാരണ ഇതൊരുതരം സെയിൽസ് ടാക്സാണെന്നാണ്. അതായത് ഒരു സർവീസ് വില്ക്കുന്നതിൻെറ പുറത്തുള്ള കേവലമായ വില്പന നികുതി. അങ്ങനെയാണെങ്കിൽ ഈ നികുതി നിശ്ചയിക്കാനും പിരിക്കാനും പിരിച്ചത് ചെലവാക്കാനുമുള്ള പരമാധികാരം സംസ്ഥാനങ്ങൾക്കാണ്.

ഇതറിയാൻ നമുക്ക് ഭരണഘടനയുടെ ഒന്നാം പതിപ്പുമുതൽ പരിശോധിക്കണം. 1957 മുതൽ കേന്ദ്ര സംസ്ഥാന സാമ്പത്തിക ബന്ധങ്ങളെപ്പററി ഗവേഷണം നടത്തിക്കൊണ്ടിരിക്കുന്ന ഇ.എം.എസ്.നമ്പൂതിരിപ്പാടിനെപ്പോലുള്ളവർ മുന്നോട്ടുവരണം. പുരട്ച്ചിത്തലവിയും ലല്ലുയാദവും മറെറ യാദവും മറിച്ച യാദവുമൊക്കെ അഭിപ്രായം പറയണം. കാരണം ഇത് സംസ്ഥാന ഗവൺമെൻറുകളുടെ നിലനില്പിൻെറ പ്രശ്നമാണ്. വരുംകാലങ്ങളിൽ ഏററവുമധികം വേഗത്തിൽ വളരാൻ പോകുന്ന നികുതിയും ഈ സർവീസ് സെക്ടറിലെ പുതിയ ടാക്സാണ്. ഇപ്പോൾത്തന്നെ നമ്മുടെ ദേശീയോല്പാദനത്തിൻെറ (ജി.ഡി.പിയുടെ) നാല്പതു ശതമാനം സർവീസ് സെക്ടറിൽനിന്നാണ് വരുന്നത്. മാനുഫാക്ചറിംഗ് സെക്ടറിനേക്കാൾ വേഗത്തിൽ വളരാൻ പോകുന്നതും ഈ തുറയാണ്. അതുകൊണ്ട് ഇതിനെ ഒരു സെയിൽസ് ടാക്സായി വ്യാഖ്യാനിച്ച് സംസ്ഥാന ഗവൺമെൻറുകളുടെ വരുതിയിൽ ഈ നികുതി ഉറപ്പിച്ചു വയ്ക്കേണ്ടത് ഏതു സംസ്ഥാന ഗവൺമെൻറിൻെറയും ചുമതലയാണ്.

ഇതിനാരെങ്കിലും മുൻകൈയെടുക്കണ്ടേ? അത് അച്ചായൻ ചെയ്യണം. ഇന്നത്തെ നികുതി പിരിവും ഇപ്പോഴത്തെ ചെലവുകളും വച്ച് കേരളം ഭരിക്കാനുള്ള കാശുണ്ടാക്കാൻ അച്ചായനല്ല; സാക്ഷാൽ ശ്രീപരമേശ്വരൻ കൈലാസത്തിൽ നിന്ന് ഇറങ്ങിവന്ന് സത്യപ്രതിജ്ഞയെടുത്താലും പററില്ല. കാരണം മൻമോഹൻ സിംഹം ഇത്തവണ ഉണ്ടാക്കിയിരിക്കുന്ന ബജററിലെ കമ്മിയും പലിശനിരക്കിൽ വരുത്തിയിരിക്കുന്ന ഒരു ശതമാനം കുറവും കൂടി ചേരുമ്പോൾ വിലക്കയററത്തിൻെറ തോത് എട്ടര ശതമാനത്തിൽനിന്ന് പന്ത്രണ്ടു ശതമാനമാകാം. ഇന്ദിരാഗാന്ധിയുടെ കാലത്ത് സംഭവിച്ചതുപോലെ അടുപ്പിച്ച് രണ്ട് മൺസൂണുകൾ മോശമായാലോ? വിലക്കയററം പിടിച്ചാൽ കിട്ടാത്ത നിലയിലെത്തും. സംസ്ഥാനത്തെ ബജററ് ഭരിക്കാൻ അച്ചായനല്ല; അച്ചുതാനന്ദൻ വിചാരിച്ചാൽ പററുമോ?

ഇവിടാണ് സർവീസ് സെക്ടറിൻെറ പുറത്തെ ടാക്സ് സംസ്ഥാനങ്ങളുടെ അവകാശമാണെന്ന് സ്ഥാപിച്ചുകാട്ടാനുള്ള ചരിത്രപരമായ സമരത്തിന് അച്ചായൻ നേതൃത്വം കൊടുക്കേണ്ടത്. അതുകൊണ്ട് ഗുണമൊന്നും കിട്ടുമെന്ന് പ്രതീക്ഷിക്കേണ്ട. പണ്ട് മറെറാരു അച്ചായന് ഇതിലും വലിയ ആപത്തു പററി. ഡോക്ടർ ജോൺ മത്തായി. ഇന്ത്യയുടെ ആദ്യത്തെ പ്രധാനമന്ത്രി ഊളത്തരം പറഞ്ഞപ്പോൾ അതിനോട് യോജിച്ചില്ല. രാജിവച്ചു. അതുകഴിഞ്ഞിട്ടോ? യാത്രയയയ്ക്കാൻ എയർപോർട്ടിലേക്ക് സ്വന്തം സ്റെറനോഗ്രാഫറെയെങ്കിലും അയയ്ക്കാനുള്ള ഔചിത്യം അന്നത്തെ പ്രധാനമന്ത്രി കാണിച്ചില്ല. നാലു ദശാബ്ദത്തിനുശേഷം പിറകോട്ടു നോക്കുമ്പോൾ നമ്മുടെ കണ്ണിലെ തിമിരം മാറുന്നു. ഡോക്ടർ ജോൺ മത്തായി എന്ന ഒറിജിനൽ അച്ചായൻെറ ഉപദേശമനുസരിച്ച് പോയിരുന്നെങ്കിൽ നമുക്കിത്രയധികം ദാരിദ്ര്യവും തൊഴിലില്ലായ്മയും വരില്ലായിരുന്നു.

സർവീസ് സെക്ടറിന് പണ്ട് 'ഇക്കണോമിക്സ്' വാരിക കൊടുത്ത ഒരു നിർവചനമുണ്ട്. ''കാലിൽ വീണാൽ നോവില്ലാത്ത സാധനങ്ങളുടെ വ്യാപാരം.'' ഇതനുസരിച്ച് നികുതി പിരിക്കാനുള്ള സാധ്യതകളാലോചിച്ചുനോക്കൂ. വക്കീലന്മാർ, ഡോക്ടർമാർ, ട്രാവൽ ഏജൻസികൾ, അഡ്വർടൈസിംഗ് ഏജൻസികൾ, പൊരുത്തുകാർ, ബ്യൂട്ടി പാർലർ നടത്തുന്നവർ, മലമൂത്ര പരിശോധനക്കാർ, കൂറിയർ സർവീസ്

# കരുണാകര ഉണ്ണികളുടെ കൃഷ്ണലീലകൾ

പി. സുജാതൻ

ഫലവൃക്ഷത്തിലെ കിളികളെപ്പോലെയാണ് രാഷ്ട്രീയക്കാർ. കായ്കനികളുടെ കാലം കഴിയുമ്പോൾ മററാരു പൂമരത്തിൽ ചേക്കേറുന്നു.

കാലുമാററത്തിനെതിരെ നിയമം കൊണ്ടുവന്ന കോൺഗ്രസ്-ഐ ഭരണകൂടം ഇപ്പോൾ അധികാരം നിലനിറുത്താൻ കാലുമാററ രാഷ്ട്രീയത്തെ പ്രോത്സാഹിപ്പിക്കുകയാണ്. മധുരഫലങ്ങളുടെ രുചിതേടി രാഷ്ട്രീയ പക്ഷികൾ കോൺഗ്രസ്-ഐ എന്ന പോടുവീണ മരത്തിൽ പറന്നണയുന്നു.

നരസിംഹറാവു പാടിയ ശൃംഗാരപദം കോകിലകൂജനമാണെന്നു ധരിച്ച കേരളത്തിലെ ചില ഉണ്ണികളും അവരുടെ കൃഷ്ണലീലകൾ തുടങ്ങി.

കെ.പി. ഉണ്ണിക്കൃഷ്ണൻ ഡൽഹിയിൽ സമാന്തര എ.ഐ.സി.സി–എസ് ചേർന്ന ദിവസം വൈകുന്നേരം തുറമുഖ നഗരമായ കൊച്ചിയിൽ ചില കോൺഗ്രസ്-എസ് ഉണ്ണികളുടെ മനസ്സിലും പുതിയൊരു ആശയം നങ്കൂരമിട്ടു. യാദൃച്ഛികമായിട്ടൊന്നുമല്ലാതെതന്നെ മുഖ്യമന്ത്രി കരുണാകരനും അന്നു രാവിലെ മുതൽ കൊച്ചിയിലുണ്ട്. കെ.എസ്.യുവിൻെറ സമ്മേളനം ഉദ്ഘാടനം ചെയ്ത് ചേലിൽ ഒരു പ്രസംഗമൊക്കെ നടത്തി കരുണാകരൻ പനമ്പിള്ളിനഗറിൽ മകളുടെ വീട്ടിൽ വിശ്രമിച്ചു.

കെ.പി.സി.സി (എസ്) ആസ്ഥാനം എറണാകുളം സൗത്തിലെ വെട്ടത്ത് ബിൽഡിംഗ്സിൽ സ്വൈരമായി കുടികൊള്ളാൻ തുടങ്ങിയിട്ട് ദശകമൊന്നു കഴിഞ്ഞു. ചൈതന്യ എന്ന കോൺഗ്രസ് മന്ദിരത്തിനുവേണ്ടി പോരാടി ക്ഷീണിച്ച ടി.പി. പീതാംബരൻ മാസ്ററർ അടക്കം ഏതാനുംപേർ പാർട്ടി സംസ്ഥാന കമ്മിററി ഓഫീസിലുണ്ട്. കടന്നപ്പള്ളി രാമചന്ദ്രൻ സ്ഥലത്തില്ല. കണ്ണൂരിൽ ചില പാർട്ടി പരിപാടികളിൽ പങ്കെടുക്കുന്നതിനു പോയി.

കോൺഗ്രസ്-എസ്സിലെ ചില ഉണ്ണികൾ വൈകുന്നേരം ഒരു ചെറുജാഥ നയിച്ചുകൊണ്ട് ജോസ് ജംഗ്ഷൻ ചുററി കിഴക്കോട്ടു കയറി വെട്ടത്തു ബിൽഡിംഗ്സിലെ പാർട്ടി ഓഫീസ് കൈയേറുകയാണ് അവരുടെ ലക്ഷ്യമെന്ന് ആ പോക്കു കണ്ടാൽ തോന്നില്ല. ദേവസ്യയുടെ നേതൃത്വത്തിൽ കുറച്ചു ചെറുപ്പക്കാർ. അവർ എത്തുംമുമ്പേ അസിസ്ററൻറ് പൊലീസ് കമ്മീഷണർ പുരുഷോത്തമൻപിള്ളയുടെ നേതൃത്വത്തിൽ പൊലീസ് സംഘം സ്ഥലത്തുവന്നു. ക്രമസമാധാനഭംഗമൊന്നും വരാതെ നോക്കാൻ ജാഥക്കാരുടെകൂടെ അസിസ്ററൻറ് കമ്മീഷണറും കെ.പി.സി.സി.എസ് ഓഫീസിൻെറ പടികയറി. പീതാംബർ മാസ്ററുമായി അല്പം വാഗ്വാദം. മാസ്ററെയും ഏതാനും കോൺഗ്രസ്-എസ് പ്രവർത്തകരെയും കസ്ററഡിയിലെടുത്തു. ജാഥയായി വന്നവരടക്കം 49 പേരെയും കയററി പൊലീസ് വാൻ ഓടിപ്പോയി. കോൺഗ്രസ്-എസ് ഓഫീസ് പൂട്ടി താക്കോൽ പുരുഷോത്തമൻപിള്ള കീശയിലിട്ടു. പിറേറദിവസം ആർ.ഡി.ഒയെ ഏല്പിച്ചു. അറസ്ററുചെയ്തു കൊണ്ടുപോയവരെയെല്ലാം രണ്ടുമണിക്കൂർ തികയുംമുമ്പ് ജാമ്യത്തിൽ വിട്ടു. മുററത്തെ ചെടിയിൽനിന്ന് ഒരു പൂവ് ഇറുത്തെടുത്തു മുടിയിൽ ചൂടിയ പെൺകുട്ടിയെപ്പോലെ കരുണാകരൻ ചിരിച്ചു. ഒരു വസന്തവിപ്ളവം ജയിച്ചു.

ഓഫീസ് പൊലീസ് പൂട്ടിയ കഥയറിഞ്ഞ് കടന്നപ്പള്ളി രായ്ക്കുരാമാനം കണ്ണൂരിൽനിന്നു കിതച്ചെത്തി. രാവിലെ പത്രലേഖകരോട് അദ്ദേഹം പറഞ്ഞു: ''മുഖ്യമന്ത്രിയുടെ അറിവോടും സാന്നിദ്ധ്യത്തോടുംകൂടി പൊലീസ് കെ.പി.സി.സി.എസ് വ്യവസ്ഥാപിതമായി പ്രവർത്തിച്ചുവന്ന ഓഫീസ് കൈയേറി.''

അന്ന് ഉച്ചയോടെ ഡൽഹിയിൽനിന്ന് കടന്നപ്പള്ളിക്കു ബദലായി കെ.പി.സി.സി.എസ് പ്രസിഡൻറ് എന്നു വിശേഷിപ്പിച്ചുകൊണ്ട് കൊട്ടറ ഗോപാലകൃഷ്ണൻ കൊച്ചിയിൽ വിമാനമിറങ്ങി. കോൺഗ്രസ്സിലെ ആദർശശോഷണംമൂലം ആ തമ്പ് വിട്ടുപോയ ഖദർവേഷക്കാരിൽ ചില ഉണ്ണികൾക്കു മാത്രമാണ് സ്വന്തം നിലപാടിൻെറ പ്രസക്തി നഷ്ടപ്പെട്ടതായി തോന്നിയത്. കടന്നപ്പള്ളിക്കും പീതാംബരനും പുറമെ കെ.കെ. മാധവൻ; എ.കെ. ശശീന്ദ്രൻ, കുത്തിയതോട് ഭാസി, ധർമ്മദേവ് തുടങ്ങിയ പ്രമുഖ ഭാരവാഹികളെല്ലാം കോൺഗ്രസ്-എസ്സിൽ തന്നെയുണ്ട്. പാർട്ടിയുടെ നിയമസഭാകക്ഷി നേതാവ് എ.സി. ഷൺമുഖദാസ് അടക്കം മൂന്ന് എം.എൽ.എമാരും പുത്തൻ വിഷക്കാററിൽ വീണില്ല. വി.സി. കബീർ, വി.കെ, ബാബു എന്നീ എം.എൽ.എമാരിൽ ബാബുവിനെയെങ്കിലും ഒപ്പം കൂട്ടാൻ ഉണ്ണിക്കൃഷ്ണൻ ഒരുകൊല്ലമായി പ്രയോഗിച്ച അടവുകളെല്ലാം പാളിപ്പോയി.

ഇപ്പോൾ കോൺഗ്രസ്-എസ്സിൻെറ പേരിൽ തുരുതുരാ പ്രസ്താവനകളാണ് ദിവസവും എറണാകുളത്തെ പത്രം ഓഫീസുകളിൽ എത്തുന്നത്. പാർട്ടിയിൽനിന്ന് കൂട്ട രാജി, ഉണ്ണിക്കൃഷ്ണനു പിന്തുണ, ആയിരങ്ങൾ, പതിനായിരങ്ങൾ. ഈ പാർട്ടി ഒന്നായിരുന്നപ്പോൾ ഇത്ര വലിയ ശക്തിയുണ്ടായിരുന്നതായി നാമാരും അറിഞ്ഞില്ലല്ലോ. ഉണ്ണിക്കൃഷ്ണൻെറ മായാവിലാസം.

---

നടത്തുന്നവർ, കേബിൾ ടി.വിക്കാർ ഇങ്ങനെ ആലോചിച്ചാൽ എണ്ണമില്ലാത്ത സർവീസുകൾ. അവയുടെ സംഖ്യ അനുദിനം വർദ്ധിക്കുന്നു. അതു മാത്രമോ? അത്തരം കച്ചവടങ്ങളുടെ വ്യാപ്തി അതിലുമേറെ. ഇരുപത്തഞ്ചുവർഷം മുമ്പ് ഈ ഫോറിൻ എക്സ്ചേഞ്ച് കച്ചവടം വളരെ അപൂർവമായൊരു സർവീസായിരുന്നു. ഇന്നത് പ്രതിദിനം ഒരുലക്ഷം കോടി ഡോളറിൻെറ കച്ചവടമാണ്. പണ്ട് ആശാരി വീടുപണിതിരുന്നു. തച്ചുകൊടുത്തിരുന്നു. ഇന്നൊരു പുതിയ സർവീസ് വന്നിരിക്കുന്നു. ആർക്കിടെക്ട്. തച്ചല്ല; ശതമാനക്കണക്കിനാണ് കൂലി.

ഇവിടെയൊക്കെ ടാക്സ് ചെയ്യാനുള്ള അധികാരം സംസ്ഥാനങ്ങൾക്കാണെന്ന് സ്ഥാപിച്ചെടുക്കാനുള്ള അവസരമാണിത്. നമ്മുടെ ഫെഡറൽ ബന്ധങ്ങളിലെ ഒരു നാഴികക്കല്ല്. ഒറിജിനൽ ഭരണഘടന ഇന്ത്യയെ കാണുന്നത് സംസ്ഥാനങ്ങളുടെ ഒരു യൂണിയനായിട്ടല്ലേ? അംഗങ്ങളോ യൂണിയനോ വലുത്? വിത്തോ പത്തായമോ?

തോട്ടണ്ടിയും പാമോലിനുമൊക്കെ മാററിവച്ചിട്ട് നമ്മുടെ ജനപ്രതിനിധികൾ അവരുടെ ചരിത്രപരമായ ഉത്തരവാദിത്വങ്ങൾ ഗൗരവമായെടുക്കേണ്ട സമയമല്ലേ? ധനകാര്യമന്ത്രിയായതുകൊണ്ട് അച്ചായൻെറ ജോലിയല്ലെ, ഇക്കാര്യങ്ങളൊക്കെ ജനപ്രതിനിധികളെ പഠിപ്പിക്കേണ്ടത്.



# ലാലുവിന്റെ അശ്വമേധം

എ. സുഭാഷ്, പാട്ന

മാതാജിയുടെ പ്രഭാഷണത്തിൽ പങ്കെടുക്കാനെത്തിയ ലാലുപ്രസാദ് യാദവ്.

ലാലുപ്രസാദിൻെറ ബീഹാറിൽ, പാററ്നാനഗരത്തിൽ ഇക്കഴിഞ്ഞ ഫെബ്രുവരി 23 മുതൽ 26 വരെ ഒരു അശ്വമേധയാഗം നടന്നു. അഭൂതപൂർവ്വമായ ജനപങ്കാളിത്തത്തോടെ പുത്രകാമേഷ്ടി യജ്ഞങ്ങളും സോമയാഗങ്ങളും അശ്വമേധങ്ങളും നടത്താൻ പാകത്തിൽ ഫലഭൂയിഷ്ഠത നേടിക്കഴിഞ്ഞിട്ടുണ്ടല്ലോ, കഴിഞ്ഞ ദശാബ്ദങ്ങളിലൂടെ ഇന്ത്യൻമണ്ണ്. എങ്കിലും ബീഹാറിൽ നടന്ന അശ്വമേധയാഗം ചില സവിശേഷ കാരണങ്ങളാൽ പ്രസക്തമാണ്. വളർന്നുവരുന്ന സവർണ്ണ ഫാസിസത്തിനെതിരെ ദലിത–അധഃസ്ഥിത ജനവിഭാഗങ്ങൾ നടത്തുന്ന പ്രതിരോധ ശ്രമങ്ങൾ പുതിയൊരു രാഷ്ട്രീയഭാവുകത്വം ആർജ്ജിച്ചുകഴിഞ്ഞിട്ടുള്ള ബീഹാറിലാണ് അശ്വമേധമെന്ന വൈദികാനുഷ്ഠാനത്തിന് യാഗഭൂമിയൊരുങ്ങിയത്. അതൊരു സൂചനയാണ്. പുതിയൊരു രാഷ്ട്രീയ സമവാക്യത്തിൻെറ സാദ്ധ്യതകളിലേക്കുള്ള സൂചന.

## ഗായത്രി പരിവാർ

ഹരിദ്വാറിൻെറ ആത്മീയശാന്തതയിൽ, ശാന്തികുഞ്ജമെന്ന തീർത്ഥസ്ഥാനത്ത് ഗായത്രി പരിവാർ എന്നൊരാശ്രമമുണ്ട്. ആചാര്യ ശ്രീരാമ ശർമ്മയാണ് പരിവാറിൻെറ സ്ഥാപകൻ. ആചാര്യൻെറ സമാധിക്കുശേഷം അദ്ദേഹത്തിൻെറ വിധവ വന്ദനീയ മാതാജി ഭഗവതിദേവി ശർമ്മയാണ് ഇപ്പോൾ പരിവാറിൻെറ മുഖ്യ നേതൃത്വവും പ്രേരണയും. പുത്രി ഷീൻബാലയും മരുമകൻ ഡോക്ടർ പ്രണയപാണ്ഡ്യയും പരിവാറിൻെറ നടത്തിപ്പിൽ ഭഗവതിദേവി ശർമ്മയെ സഹായിക്കുന്നു. ഭാരതീയ വേദാനുഷ്ഠാനങ്ങളെ സവിശേഷ ജാതിയിലോ വർഗ്ഗത്തിലോ തളച്ചിടാതെ അതിന് ആഗോള പ്രാപ്യത നേടിക്കൊടുക്കുകയും, അതുവഴി വൈദികാനുഷ്ഠാനങ്ങളുടെ ശാസ്ത്രീയസാദ്ധ്യതകളെ ലോകത്തിനുമുന്നിൽ അനാവരണം ചെയ്യുകയുമാണ് പരിവാറിൻെറ ലക്ഷ്യം. ഗായത്രി പരിവാറിൻെറ ബീഹാർ ഘടകമായിരുന്നു അശ്വമേധയാഗത്തിൻെറ സംഘാടകർ. 108 അശ്വമേധയാഗങ്ങൾ നടത്തുകയെന്നത് പരിവാറിൻെറ വിശിഷ്ടലക്ഷ്യമാകുന്നു. എന്തുകൊണ്ട് അശ്വമേധം എന്ന ചോദ്യത്തിനു മാതാജി ഭഗവതിദേവി ശർമ്മ ഇങ്ങനെ മറുപടി പറഞ്ഞു, ''അശ്വത്തിന് തന്നിലെ ദുർവിചാരം അഥവാ ദുഃസ്വഭാവം എന്നാണർത്ഥം. അതിൻെറ വധമാണ് അശ്വമേധം.'' ഗായത്രി പരിവാറിൻെറ മുഖപത്രമായ അഖണ്ഡജ്യോതിയിൽ അശ്വമേധത്തെ ഇങ്ങനെ വ്യാഖ്യാനിച്ചിരിക്കുന്നു— 'അശ്വ'ത്തെ ക്ഷാത്രശക്തിയായും 'മേധ'ത്തെ ബ്രഹ്മവൃത്തിയായും കരുതുക. ഇവയുടെ മംഗളകരമായ സംയോഗത്തെ പരമ ശ്രേഷ്ഠവും പവിത്രകരവുമായ മഹായജ്ഞമായി കരുതുക.



അശ്വമേധയാഗത്തിൻെറ പ്രാരംഭച്ചടങ്ങായ ഭൂമിപൂജ

പരിവാറിൻെറ തത്വസംഹിതയെക്കുറിച്ചു ചോദിച്ചപ്പോൾ വളരെ സെക്കുലറായ ഒരാശയമാണ് ഭഗവതിദേവി ശർമ്മ മുന്നോട്ടുവച്ചത്— ''കേരളത്തിൽ ജനിച്ചുപോയി എന്നതുകൊണ്ടു മാത്രം പുറംലോകത്തുനിന്നും അജ്ഞാതനായ ശ്രീനാരായണഗുരുവിൻെറ 'മതമേതായാലും മനുഷ്യൻ നന്നായാൽ മതി' എന്ന മഹദ്വചനത്തെക്കാളുപരിയായി എന്തെങ്കിലും ഗായത്രി പരിവാറിന് പറയാനുണ്ടെന്നു തോന്നുന്നില്ല. ചുരുക്കത്തിൽ വസുധൈവ



അശ്വമേധ യാഗാഗ്നിയെ സാക്ഷി നിർത്തി നടന്ന വിവാഹങ്ങൾ

കുടുംബകം, അഹിംസ, നിന്നെപ്പോലെ നിന്റെ അയല്ക്കാരനെയും സ്നേഹിക്കുക, മതമേതായാലും മനുഷ്യൻ നന്നായാൽ മതി തുടങ്ങിയ സന്മാർഗ്ഗങ്ങളുടെ സങ്കലനമാണ് ഗായത്രി പരിവാറിന്റെ ലോകവീക്ഷണമെന്നു പറയാം.'' ഗായത്രി പരിവാറിനെക്കുറിച്ച് ഇത്രയും ബോദ്ധ്യപ്പെട്ടുകൊണ്ട് നമുക്ക് അവർ നടത്തിയ അശ്വമേധയജ്ഞത്തിലേക്കു വരാം.

## ജനപങ്കാളിത്തം—മിത്തും യാഥാർത്ഥ്യവും

ഗായത്രി പരിവാർ നടത്തുന്ന പതിന്നാലാമത്തെ അശ്വമേധയജ്ഞമാണ് പാററ്നയിൽ നടന്നത്. മുമ്പൊരിക്കലും ഇത്രയധികം ജനപങ്കാളിത്തം നേടാൻ ഈ യജ്ഞത്തിനു കഴിഞ്ഞിട്ടില്ലെന്ന് ഭാരവാഹികൾതന്നെ സമ്മതിക്കുന്നുണ്ട്. സിസ്ററത്തിന്റെ തകർച്ചയിൽ നില തെററുന്ന മനുഷ്യർ ഒടുവിൽ ചെന്നെത്തുക ആദ്ധ്യാത്മികതയുടെ റെഡിമെയ്ഡ് ശാലകളിലായിരിക്കുമെന്ന് ബീഹാറിലെ ഒരു മുതിർന്ന പത്രപ്രവർത്തകൻ പറയുകയുണ്ടായി. യജ്ഞത്തിൽ പങ്കെടുത്തവരിൽ ഭൂരിഭാഗവും സ്ത്രീകളായിരുന്നു. അവരെസംബന്ധിച്ച് ആദ്ധ്യാത്മികതയുടെ ടിക്കററിൽ ഒരു പട്ടണപ്രവേശം തരപ്പെടുത്തുക എന്നതു മാത്രമായിരുന്നു ലക്ഷ്യം.

നൂറേക്കർ വിസ്തൃതിയിൽ പരന്നുകിടക്കുന്ന യജ്ഞസ്ഥലത്ത് അഞ്ചു കോളനികൾ നിർമ്മിച്ചിരുന്നു. പതിനായിരത്തിൽപ്പരം ആളുകൾക്ക് ഒരുമിച്ചിരുന്നു ഭക്ഷണം കഴിക്കാവുന്ന ഊട്ടുപുരകൾ ഏഴ്. ഊട്ടുപുരയോടനുബന്ധിച്ച് പതിനെട്ട് ബൃഹത്തായ ചൂളകൾ (അടുപ്പുകൾ) നിർമ്മിച്ചിരുന്നു. സംഘാടകരുടെ കണക്കനുസരിച്ച് പ്രതിദിനം ഒരുലക്ഷത്തിലധികം ആളുകൾ ഇവിടെനിന്നും ഭക്ഷണം കഴിച്ചിട്ടുണ്ട്. ഭക്ഷണത്തിന് പ്രത്യേക ചാർജ്ജ് ഈടാക്കിയിരുന്നില്ല. ആവശ്യമായ സാധനങ്ങൾ സംഭാവനയായി ലഭിച്ചുകൊണ്ടിരുന്നു. യജ്ഞത്തിൽ പങ്കെടുക്കുന്നവർ ഒരുപിടി അരിയും ഒരുരൂപയും സംഭാവന നല്കണമെന്നത് യജ്ഞത്തിന്റെ നിയമമായിരുന്നു. കൂടാതെ യജ്ഞശാലയ്ക്കു ചുററും സ്ഥാപിച്ചിരുന്ന താൽക്കാലിക കടകളിൽനിന്നും തറവാടകയിനത്തിൽ നല്ലൊരു തുക സംഘാടകർക്കു ലഭിച്ചിട്ടുണ്ടാവണം. ഏകദേശം നൂറു കടകളുണ്ടായിരുന്നു. മൂവായിരം രൂപ, രണ്ടായിരം രൂപ എന്നിങ്ങനെ രണ്ടുനിരക്കിലാണ് വാടക നിശ്ചയിക്കപ്പെട്ടിരുന്നത്.

## യാദവിന്റെ പുതിയ രാഷ്ട്രമീമാംസ

അശ്വമേധംപോലെ വിപുലവും വിശാലവുമായ ഒരു സംരംഭം ലാലുപ്രസാദ് യാദവിന്റെ ആസ്ഥാനനഗരിയിൽ അദ്ദേഹത്തിന്റെ രക്ഷാകർതൃത്വത്തിൽത്തന്നെയാണു നടന്നത്. ജനുവരി 31-ാം തീയതി വെറ്ററിനറി കോളേജ് ഗ്രൗണ്ടിൽ യാഗഭൂമിയുടെ പൂജ നിർവ്വഹിച്ചത് സാക്ഷാൽ ലാലുപ്രസാദ് യാദവുതന്നെയായിരുന്നു. ബ്രാഹ്മണ്യത്തിന്റെയും മന്ത്രതന്ത്രങ്ങളുടെയും ചൂഷിതവും ദൂഷിതവുമായ ചതിവലയ്ക്കുള്ളിൽനിന്നും പുറത്തു കടക്കുവാൻ ജനങ്ങളോട് ആഹ്വാനം ചെയ്ത ലാലുപ്രസാദ് യാദവ് വേദമന്ത്രങ്ങൾക്കു കാതോർത്ത് ചിട്ടപ്രകാരം ഭൂമിപൂജ ചെയ്യുന്ന രംഗം പിറേറദിവസത്തെ പത്രങ്ങൾ കൃത്യമായി റിപ്പോർട്ടുചെയ്തു. ഹരിജൻ-മുസ്ലിം-യാദവ അടിത്തറയിൽ പണിതുയർത്തിയ ലാലുരാജ്യത്തിന്റെ പ്രത്യയശാസ്ത്ര വിള്ളലുകൾ ഇപ്പോൾ പരസ്യമാണ്. ലാലുവിന്റെ മുന്നോക്ക സമുദായവൈരം ഇപ്പോൾ ഒരു ബൂമറാംഗുപോലെ തിരിയുന്നു. അടുത്ത ഇലക്ഷനു മുമ്പായി അദ്ദേഹത്തിന് ഒരുപാട് ഗൃഹപാഠങ്ങൾ ചെയ്തുതീർക്കേണ്ടി വരും.

ലാലുപ്രസാദ് യാദവിന്റെ പ്രസംഗകല പ്രശസ്തമാണ്. അതുകൊണ്ടുതന്നെ ജനത്തെ അഭിസംബോധന ചെയ്യാനുള്ള അവസരം അദ്ദേഹം ഒരിക്കലും നഷ്ടപ്പെടുത്താറില്ല. ഇക്കഴിഞ്ഞ ഏതാനും മാസങ്ങളിൽ ബീഹാറിൽ ജാതിറാലികളുടെ ഒരു പരമ്പരതന്നെ സംഭവിച്ചു. ആദിവാസി-ദളിത് ചേതനാറാലി, ചന്ദ്രവംശി മഹാറാലി, രവിദാസ് മഹാറാലി എന്നിങ്ങനെ റാലികൾ ഇപ്പോഴും പെരുകിക്കൊണ്ടിരിക്കുന്നു. ഈ റാലികളിലെല്ലാം ലാലുപ്രസാദ് മുഖ്യാതിഥിയായിരിക്കും. ഗ്രാമ്യശൈലിയിലും രാജ്യത്തിലും സാധാരണക്കാരന്റെ ഭാഷ സംസാരിക്കുന്ന യാദവ് ഒരേസമയം തന്ത്രശാലിയായ ചാണക്യനും രസികനായ വിദൂഷകനുമാണ്. തന്റെ ദാരിദ്ര്യം നിറഞ്ഞ ബാല്യവും പിന്നോക്കസമുദായത്തിലെ ജീവിതവും തുറന്നുപറഞ്ഞുകൊണ്ട് പാവപ്പെട്ടവന്റെ മിശിഹയായി ലാലുപ്രസാദ് ബീഹാറിലെമ്പാടും സ്വീകാര്യത നേടിയിരിക്കുന്നു.

പക്ഷേ, ലാലുവിന്റെ പുതിയ സ്വർഗ്ഗത്തിലും ഉറുമ്പുകൾ ഇഴഞ്ഞു നടക്കുന്നു. അണികളുടെ അഭിപ്രായഭിന്നതയും അസംതൃപ്തിയും മററ് ഏതു ബാഹ്യശക്തിയെക്കാളും ലാലുവിനെ ഇപ്പോൾ പിടിച്ചുകുലുക്കുന്നു. ജനുവരി 30-ന് ചരിത്രപ്രസിദ്ധമായ ഗാന്ധിമൈതാനത്ത് ലാലുപ്രസാദ് ദളിത്-ആദിവാസികൾക്കു മുന്നിൽ തന്റെ വിരാട് രൂപം പ്രകടിപ്പിക്കുമ്പോൾ പുറത്ത് അദ്ദേഹത്തിന്റെ പൊലീസ് ദളിതുയുവാക്കളെ ക്രൂരമായി മർദ്ദിക്കുകയായിരുന്നു. അവർ ചെയ്ത തെറെറന്തായിരുന്നു? ലാലുവിന്റെ കള്ളക്കളികളും വാഗ്ദാനലംഘനങ്ങളും വിളിച്ചു പറഞ്ഞുവെന്നതാണു തെററ്.

ഇക്കഴിഞ്ഞ ഫെബ്രുവരി പന്ത്രണ്ടാം തീയതി 'കുറുമി' എന്ന ജാതിസംഘം ഒരു മഹാറാലി സംഘടിപ്പിച്ചിരുന്നു. ലാലുവിന്റെ വോട്ടു ബാങ്കിൽ കനത്ത ഒരുപങ്ക് കുറുമി സമുദായമാണ്. ലാലുവിന്റെ സന്തതസഹചാരിയും സുഹൃത്തുമായ നിതിഷ്കുമാർ എം.പിയാണ് കുറുമികളുടെ നേതാവ്. എന്നാൽ ഫെബ്രുവരി 12-നു നടന്ന റാലിയിൽ ലാലുപ്രസാദ് ക്ഷണിക്കപ്പെട്ടില്ല. എന്നു മാത്രമല്ല, പ്രസ്തുത റാലിയിൽ ബജ്റംഗദൾ നേതാവ് വിനയ് കത്യാർ, മുൻ ലോക്സഭാസ്പീക്കർ രബിറേ തുടങ്ങിയവർ പങ്കെടുക്കുകയും ചെയ്തു. ഇത് ലാലുപ്രസാദിന് ഏററവും ഒടുവിൽ കിട്ടിയ കനത്ത ആഘാതമാണ്. മീററിംഗിൽ തന്നെക്കൂടി പങ്കെടുപ്പിക്കുന്നതിന് ലാലു ലക്ഷക്കണക്കിനു രൂപ ഓഫർ ചെയ്തതായി സ്ഥിരീകരിക്കാത്ത ഒരു കഥയും നിലനില്ക്കുന്നുണ്ട്. ഏതായാലും ലാലുവിനെ മീററിംഗിന്റെ പരിസരത്തെങ്ങും അടുപ്പിച്ചില്ലായെന്നു മാത്രമല്ല, പ്രസംഗത്തിനിടയിൽ ലാലുവിന്റെ പേര് പരാമർശിച്ചതിന് ലാലുലോയലിസ്ററായ ഒരു പ്രാദേശിക നേതാവിന് പരസ്യമായി മാപ്പു പറയേണ്ടിയും വന്നു.

ശേഷം 58 -ാം പേജിൽ





കെ.വി.സുരേന്ദ്രനാഥ്

# അച്യുതമേനോൻ എന്ന 'പ്യൂൺ'



ഴിഞ്ഞ ഫെബ്രുവരി ആരംഭത്തിൽ വിജയവാഡയിൽ ഇരു കമ്മ്യൂണിസ്ററു പാർട്ടികളും ചേർന്നു നടത്തിയ വമ്പിച്ച റാലിയിൽ സി.പി.ഐ ജനറൽ സെക്രട്ടറി സ: ഇന്ദ്രജിത്ത് ഗുപ്ത ചെയ്ത പ്രസംഗമധ്യേ ഇരു കമ്മ്യൂണിസ്ററുപാർട്ടികളും ഐക്യത്തെപ്പററി പരസ്പരം സംസാരിക്കാൻ തുടങ്ങണമെന്ന് അഭിപ്രായപ്പെട്ടത് വലിയ അനൗചിത്യമായിപ്പോയി എന്നു ചിത്രീകരിച്ച് സി.പി.എം ജനറൽ സെക്രട്ടറി ഹർകിഷൻസിങ് സുർജിത്ത് നിരാകരിച്ചു. ഗൗരിയമ്മ പ്രശ്നത്തെത്തുടർന്ന് സി.പി.ഐ സംസ്ഥാന സെക്രട്ടറി സ:പി.കെ. വാസുദേവൻ നായർ 1964-ൽ കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിനുണ്ടായ പിളർപ്പിനെ നിർഭാഗ്യകരം എന്നു വിശേഷിപ്പിച്ചതിനെ സ: ഇ.എം.എസ്.നമ്പൂതിരിപ്പാട് തള്ളിക്കളഞ്ഞു. പിളർപ്പ് ആവശ്യമായിരുന്നു എന്നും അതിന്റെ ഫലമായി മാർക്സിസ്ററു പാർട്ടിക്ക് വമ്പിച്ച വളർച്ച ഉണ്ടായി എന്നും അദ്ദേഹം ഉറപ്പിച്ചു പറയുകയും ചെയ്തു. സി.പി.ഐക്കാർ ഒരു മുൻ വ്യവസ്ഥ എന്നുള്ള നിലയ്ക്ക് സ്വയം വിമർശനം നടത്തണമെന്നും കഴിഞ്ഞ മുപ്പതുകൊല്ലക്കാലത്ത് സമസ്താപരാധങ്ങളും ഏററുപറഞ്ഞതിനുശേഷം ആവാം ഐക്യത്തെപ്പററിയുള്ള ആലോചനയെന്നും അദ്ദേഹം ഖണ്ഡിതമായും പറഞ്ഞിരിക്കുകയാണ്. സി.പി.എം.നെ സംബന്ധിച്ചിടത്തോളം സ്വയം വിമർശനം ആവശ്യമാകുന്ന വിധത്തിൽ ഉള്ള തെററുകുററങ്ങളൊന്നും ചെയ്തിട്ടില്ലെന്നും അവർ ഇതുവരെ ചെയ്തതെല്ലാം ശരി മാത്രമാണെന്നും വ്യംഗ്യം. കൂട്ടത്തിൽ കണ്ണൂർ ജില്ലയിൽ പൊതുയോഗത്തിൽ ചെയ്ത പ്രസംഗത്തിൽ രണ്ടുകൊല്ലം മുൻപ് അന്തരിച്ചുപോയ സി.അച്യുതമേനോനെ കടന്നാക്രമിക്കാനും ഇ.എം.എസ്. വിട്ടുപോയില്ല. ഏററവും ഒടുവിൽ കഴിഞ്ഞയാഴ്ച സഖാവ് ഇ.കെ.നായനാർ ഒരു അന്ത്യശാസനത്തിന്റെ ഭാഷയിൽ ആലപ്പുഴ ജില്ലയിൽ ഗൗരിയമ്മയുടെ ജനാധിപത്യ സംരക്ഷണസമിതിയുടെ യോഗത്തിൽ പങ്കെടുത്ത കെ.കെ.കുമാരപിള്ളയെ ഇരുപത്തിനാലു മണിക്കൂറിനുള്ളിൽ സി.പി.ഐ യിൽ നിന്ന് പുറത്താക്കിക്കൊള്ളണമെന്ന് ആജ്ഞാപിക്കുകയും ചെയ്യുകയുണ്ടായി.

സഖാവ് ഇ.എം.എസ് അച്യുതമേനോനെ ആക്രമിക്കുന്നത് ഇതാദ്യമല്ല. കഴിഞ്ഞ കൊല്ലം ആരംഭത്തിൽ അദ്ദേഹം എഴുതിയ ഒരു ലേഖനപരമ്പരയിൽ അച്യുതമേനോൻ അവസാനകാലത്ത് ഗാന്ധിസത്തിൽ അഭയം കണ്ടെത്തുകയും ശ്രീ.കെ.കരുണാകരനെ ആശ്രയിച്ച് അദ്ദേഹത്തിന് ജീവിക്കേണ്ടി വരികയും ചെയ്തു എന്നുപറഞ്ഞ് വിലപിക്കുകയും ചെയ്തു. ഒരു യാഥാസ്ഥിതിക മാർക്സിസ്ററ് എതിരാളിക്കെതിരായി പ്രയോഗിക്കാവുന്ന ഭർത്സനം എതിരാളി ഒരു 'ഗാന്ധിസ്ററ്' (Gandhist) ആണെന്ന് പറയുകയാണ്. അതിനപ്പുറം ഒരു ആക്ഷേപവാക്ക് ഇപ്പോഴില്ല. മുൻപ് ഉപയോഗിച്ചിരുന്ന ട്രോട്സ്കിസ്ററ്, റിവിഷനിസ്ററ് എന്നീ വാക്കുകൾക്ക് കമ്പോളത്തിൽ പ്രസക്തിയില്ലാതായിരിക്കുന്നു. ഗാന്ധിജിയുടെ പല സിദ്ധാന്തങ്ങളോടും അഭിപ്രായവ്യത്യാസമുള്ളപ്പോൾത്തന്നെ അദ്ദേഹത്തിന്റെ പ്രമാണങ്ങളുടെ പ്രസക്തി ഇന്നത്തെ ഇന്ത്യയിൽ വർദ്ധിച്ചുവരികയാണ് എന്ന വസ്തുത അംഗീകരിക്കാൻ ഇത്തരം വിമർശകന്മാർ തയ്യാറില്ലായിരിക്കാം. ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിന്റെ മുഖ്യധാര ഗാന്ധിജിയുടെ നേതൃത്വത്തിലുള്ളതായിരുന്നു എന്നും അത് അദ്ദേഹത്തെ നമ്മുടെ നാടിന്റെ രാഷ്ട്രപിതാവാക്കി എന്നും കരുതുന്നത്-മാർക്സിസത്തിൽ നിന്നുള്ള കുററകരമായ അപചയമാരിക്കാം അവരുടെ ദൃഷ്ടിയിൽ.

കേരളത്തിന്റെ ഭരണസാരഥ്യം ഒഴിഞ്ഞതിനുശേഷം അച്യുതമേനോൻ എങ്ങനെയാണ് ജീവിച്ചതെന്നും, അന്നന്ന് ഉയർന്നുവന്ന രാഷ്ട്രീയ പ്രശ്നങ്ങളിൽ എത്ര സ്വതന്ത്രമായ നിലപാടുകളാണ് സ്വീകരിച്ചത് എന്നും ഈ നാട്ടിലെ ജനങ്ങൾക്കു മുഴുവൻ അറിയാം.

**കേരളത്തിന്റെ ഭരണസാരഥ്യം ഒഴിഞ്ഞതിനുശേഷം അച്യുതമേനോൻ എങ്ങനെയാണ് ജീവിച്ചതെന്നും, അന്നന്ന് ഉയർന്നുവന്ന രാഷ്ട്രീയ പ്രശ്നങ്ങളിൽ എത്ര സ്വതന്ത്രമായ നിലപാടുകളാണ് സ്വീകരിച്ചത് എന്നും ഈ നാട്ടിലെ ജനങ്ങൾക്ക് മുഴുവൻ അറിയാം.**

പാർലമെൻററി ജനാധിപത്യത്തിന്റെ ചട്ടക്കൂട്ടിനുള്ളിൽ ആവശ്യമായ അടവുകൾക്കും, തിരഞ്ഞെടുപ്പ് നടത്തിപ്പിന്റെ സംവിധാനത്തിനും പററുന്ന വിധത്തിൽ ഉരുണ്ടുകളിക്കുകയും ചുവടുമാററുകയും ചെയ്യുന്നതിന് അദ്ദേഹം തയ്യാറായിട്ടില്ല. അതൊരു കുററമാണെങ്കിൽ ആകട്ടെ. എന്നാൽ കരുണാകരന്റെ സൗജന്യത്തിൽ ആണ് അച്യുതമേനോൻ കഴിഞ്ഞുകൂടിയത് എന്നു പറയാനുള്ള കുസലില്ലായ്മയുടെ മുന്നിൽ തോൽവി സമ്മതിക്കുകതന്നെവേണം.

1969 അവസാനം മുതൽ 1977 വരെ നീണ്ടുനിന്ന അച്യുതമേനോന്റെ നേതൃത്വത്തിലുള്ള ഭരണത്തിന്റെ അവസാനകാലത്ത് അച്യുതമേനോൻ കരുണാകരന്റെ പ്യൂണോ ഭൃത്യനോ ഒക്കെ ആയിരുന്നു എന്നാണ് ശ്രീ.ഇ.എം.എസ്സിന്റെ ഏററവും ഒടുവിലത്തെ പരാമർശം. അച്യുതമേനോൻ ജീവിച്ചിരിപ്പുണ്ടെങ്കിൽ പ്യൂൺ എന്നു കേട്ടാൽ അദ്ദേഹത്തിന് വെറുപ്പോ ദേഷ്യമോ വരുമായിരുന്നില്ല. കാരണം അദ്ദേഹം എപ്പോഴും ഒരു സാധാരണക്കാരനെപ്പോലെ മാത്രം സ്വയം കരുതുകയും ചിന്തിക്കുകയും പ്രവർത്തിക്കുകയും ആണ് ചെയ്തിരുന്നത്. അതിനപ്പുറം ആണെന്ന് സ്വയം വിശ്വസിപ്പിക്കാനോ ആകാൻ ശ്രമിക്കാനോ ഒരിക്കലും അദ്ദേഹം മെനക്കെട്ടിട്ടില്ല. ഇന്ത്യൻ വിപ്ളവത്തിന് റഷ്യൻ മോഡൽ വേണോ, ചൈനീസ് മോഡൽ വേണോ എന്ന് തീരുമാനിക്കാൻ 'ആചാര്യന്മാർ' കുലുക്കിക്കുത്തിയിരുന്ന കാലത്ത് ഒരു സാധാരണക്കാരന്റെ സാമാന്യബുദ്ധി നമുക്ക് നമ്മുടേതായ ഒരു ഇന്ത്യൻ മോഡൽ പോരേ എന്ന ചോദ്യം ചോദിക്കാൻ അദ്ദേഹത്തിനു ധൈര്യം നൽകി. ഇന്ത്യൻ ഭരണഘടന 1950-ൽ പ്രാബല്യത്തിൽ വന്നതോടുകൂടി ഈ നാട്ടിലെ സാധാരണക്കാരുടെ താത്പര്യങ്ങൾ മുന്നോട്ടു കൊണ്ടുപോകാൻ വീണുകിട്ടിയിരിക്കുന്ന ഒരു നല്ല അവസരം

പരമാവധി പ്രയോജനപ്പെടുത്തണമെന്നും തിരഞ്ഞെടുപ്പിൽ പങ്കെടുക്കണമെന്നും സാധാരണക്കാരനായ അച്യുതമേനോൻ പറഞ്ഞ സമയത്ത് 'ആചാര്യന്മാർ' ഇന്ത്യയ്ക്ക് യഥാർത്ഥത്തിൽ സ്വാതന്ത്ര്യം കിട്ടിയോ, ഇല്ലയോ എന്ന തർക്കത്തിൽ കുരുങ്ങിക്കിടക്കുകയായിരുന്നു. 1948-ൽ കൽക്കട്ടാ പാർട്ടി കോൺഗ്രസ് പ്രസിദ്ധമായ കൽക്കട്ടാ തീസിസ് മുന്നോട്ടുവച്ചപ്പോൾ ഒററപ്പെട്ടാണെങ്കിലും അതിന് എതിരായി അഭിപ്രായം പറയാൻ സാധാരണക്കാരനായ അച്യുതമേനോൻെറ യാഥാർത്ഥ്യബോധം അദ്ദേഹത്തിന് ശക്തി നല്കി. സോവിയററ് യൂണിയൻ ഹംഗറിയിൽ ഇടപെട്ടപ്പോൾ അതിൽ പ്രതിഷേധിച്ച് അദ്ദേഹം പാർട്ടിയിൽനിന്ന് രാജിവയ്ക്കാൻ വരെ ഒരുങ്ങി. 1958-ലെ അമൃത്സർ കോൺഗ്രസ്സിൻെറ പുതിയ നയസമീപനത്തെ അദ്ദേഹം കലവറയില്ലാതെ പിന്തുണച്ചു. 1968-ൽ "പ്രാഗ് വസന്തത്തെ" തകർക്കാൻ ബ്രഷ്നേവ് പ്രഭൃതികൾ ചെക്കോസ്ളൊവാക്യയിൽ നടത്തിയ സൈനിക ആക്രമണത്തിനെതിരായി അദ്ദേഹം പാർട്ടിക്കകത്ത് ശക്തമായി ശബ്ദമുയർത്തി.

യുദ്ധാനന്തര ലോകത്ത് സമൂഹത്തേയും, ജീവിതത്തേയും ആകെ മാററിമറിക്കുന്ന ശാസ്ത്ര-സാങ്കേതിക വിപ്ളവത്തിൻെറ ശക്തികളെ കണ്ടറിയാനും അതിന് പൊരുത്തപ്പെടുന്ന വിധത്തിൽ നമ്മുടെ സമൂഹത്തെ പരിഷ്ക്കരിക്കുന്നതിനും ഉള്ള വ്യക്തമായ കാഴ്ചപ്പാട് അദ്ദേഹത്തിനുണ്ടായിരുന്നു. ഗാന്ധിയൻ എന്നു മുദ്രകുത്തി പരിഹാസപാത്രമാക്കുന്ന, നിരൂപകന്മാരുടെ വിമർശനത്തിനു ശരവ്യമായിത്തീർന്നിരിക്കുന്ന അച്യുതമേനോൻെറ ഗാന്ധിസം ഇന്ത്യയിൽ ആദ്യമായി ഒരു സംസ്ഥാന ഗവൺമെൻറ് ആവിഷ്ക്കരിക്കുന്ന ശാസ്ത്ര-സാങ്കേതിക നയപ്രഖ്യാപനത്തിന് തടസ്സമായി നിന്നില്ല. വെറും നയപ്രഖ്യാപനത്തിൽ മാത്രം ഒതുങ്ങാതെ അരഡസൻ 'സെൻേറഴ്സ് ഓഫ് എക്സലൻസ്' സ്ഥാപിച്ചുകൊണ്ട്, ശാസ്ത്രത്തിൻെറ അത്യന്താധുനിക നേട്ടങ്ങൾ വികസനം വഴിമുട്ടി നില്ക്കുന്ന കേരളത്തിലെ സമൂഹത്തിന് അനുഭവവേദ്യമാക്കാൻ അദ്ദേഹത്തിന് കഴിഞ്ഞു. ഒരു സാമാന്യ മനുഷ്യൻെറ വിനയത്തോടുകൂടി അച്യുതമേനോൻ എന്നുപേരുള്ള 'പ്യൂൺ' നാം മാർക്സിസം പഠിക്കുന്നതോടൊപ്പംതന്നെ അഹങ്കാരവും, ഗർവ്വും കൂടാതെ ഗാന്ധിജിയിൽ നിന്നും ജയപ്രകാശിൽനിന്നും റാംമനോഹർ ലോഹ്യയിൽനിന്നും ശ്രീനാരായണഗുരുവിൽനിന്നും ഒക്കെ ഉൾക്കൊള്ളാവുന്ന നല്ല കാര്യങ്ങൾ ഉൾക്കൊള്ളണമെന്ന് വാദിക്കാൻ ധൈര്യവും സത്യസന്ധതയും പ്രകടിപ്പിച്ചു.

അന്ത്യവിപ്ളവത്തിന് സഹായകരമായ പല ചവിട്ടുപടികളിൽ ഒന്ന് എന്ന ഇടുങ്ങിയ കാഴ്ചപ്പാടല്ല അധികാരപ്രാപ്തിയെ സംബന്ധിച്ച് മുഖ്യമന്ത്രിയായിരുന്നപ്പോൾ അദ്ദേഹത്തിനുണ്ടായിരുന്നത്. നേരെമറിച്ച് ജനാധിപത്യ സംവിധാനത്തിൽക്കൂടി നേടാമെന്നുള്ള സ്ഥായിയായ നേട്ടങ്ങൾ നേടിയെടുക്കാൻ 'പരമാവധി ഉപയോഗപ്പെടുത്തേണ്ടതും ഗൗരവമായി കൈകാര്യം ചെയ്യേണ്ടതുമായ ഒരു ഉപകരണമായാണ് സംസ്ഥാന ഭരണാധികാരത്തെ കണ്ടത്. അല്ലാതെ ദീർഘയാത്രയ്ക്കിടയ്ക്കുള്ള താല്ക്കാലിക വഴിത്താവളമായല്ല. ഈ കാഴ്ചപ്പാടാണ് 1970 മുതൽ 1977 വരെയുള്ള കാലയളവിൽ കേരളത്തിൽ നടപ്പാക്കാവുന്നതിൽ വച്ചേററവും നല്ല രീതിയിൽ കാർഷിക പരിഷ്ക്കരണനിയമം നടപ്പാക്കാനും മലബാറിലെ വിസ്തൃതമായ സ്വകാര്യവനങ്ങൾ ഏറെറടുക്കാനും കാർഷിക സർവ്വകലാശാല സ്ഥാപിക്കാനും, ലക്ഷംവീട് പദ്ധതി, കാർഷിക തൊഴിലാളി നിയമം എന്നു തുടങ്ങിയ നിരവധി ജനക്ഷേമകരങ്ങളായ പദ്ധതികൾ വിജയകരമായി നടപ്പാക്കാനും അദ്ദേഹത്തിനു കഴിഞ്ഞത്.

വൈജാത്യമുള്ള നിരവധി കക്ഷികൾ ചേർന്ന ഒരു മന്ത്രിസഭയുടെ നേതൃത്വം വഹിച്ചുകൊണ്ട് വിവാദപരമായ നിരവധി പ്രശ്നങ്ങൾ ഉണ്ടായിട്ടും എല്ലാ അഭിപ്രായഗതിക്കാരേയും കൂട്ടിയിണക്കി കൊണ്ടുപോകാനും, മൗലികതത്വങ്ങൾ ബലികൊടുക്കാതെ ഐക്യം നിലനിർത്താനും കഴിഞ്ഞു എന്നുള്ളതുകൊണ്ടാണ് അന്നത്തെ ശക്തമായ പ്രതിപക്ഷത്തിൻെറ രൂക്ഷമായ എതിർപ്പ് അതിജീവിച്ചുകൊണ്ട് എഴോളം വർഷങ്ങൾ മന്ത്രിസഭയെ നിലനിർത്താനും കേരളം കണ്ടതിൽ ഏററവും നല്ല ഗവൺമെൻറന്ന പ്രശസ്തി ആർജ്ജിക്കാനും അദ്ദേഹത്തിനു കഴിഞ്ഞത് ഇത് ചിലർക്ക് അരോചകമായിരിക്കാം. എന്നാൽ സത്യമാണ്.

നമ്മുടെ രാജ്യം ഇന്ന് കടന്നുപൊയ്ക്കൊണ്ടിരിക്കുന്ന അന്തരാളഘട്ടത്തിൽ കൂട്ടുമന്ത്രിസഭകൾ പലപ്പോഴും കുഴപ്പം പിടിച്ചതായേക്കാമെങ്കിലും അനിവാര്യമാണ്. അവ വിജയിപ്പിക്കുന്നതിലാണ് രാജ്യതന്ത്രജ്ഞതയുടെ കെല്പ്. 20 മാസം, 28 മാസം തുടങ്ങി കാലാവധി കഴിയുന്നതിനുമുൻപ് "കെറുവിച്ചു" ഇട്ടെറിഞ്ഞു പോകുന്നത് സമീപനത്തിൻെറ പോരായ്മയോടൊപ്പംതന്നെ അധീശത്വബോധ (Hegemonism) ത്തിൻെറ ദുഷ്ടുകൂടി കലർന്നതാണ്. പ്രത്യയശാസ്ത്രപ്രകാരം എനിക്കുമാത്രമാണ് സത്യം കണ്ടെത്താനുള്ള കഴിവ് എന്നും, ആ സത്യം അംഗീകരിക്കാത്തവരെല്ലാം പിന്തിരിപ്പന്മാരെന്നുമുള്ള "വലിയേട്ടൻ" ഏർപ്പാടും, കൂട്ടുമന്ത്രിസഭ എന്ന പ്രസ്ഥാനവും ഒത്തിണങ്ങുകയില്ല. ഒരു കൂട്ടുമന്ത്രിസഭയിൽ തുല്യന്മാരിൽ മുമ്പൻ (Primus-intor-Paries) മാത്രമാണ് മുഖ്യമന്ത്രി. എങ്കിൽത്തന്നെ മുഖ്യമന്ത്രി വഹിക്കുന്ന പങ്ക് നിർണ്ണായകമാണ്. ഉരസലുകളുണ്ടാവുമ്പോൾ പ്യൂൺ ആര്, യജമാനൻ ആര് എന്ന ത്രാസിലിട്ട് തൂക്കിനോക്കുന്നതിനു പകരം, തത്വദീക്ഷ കൈവിടാതെതന്നെ ഉരസലുകൾ തീർത്തെടുക്കുകയായിരുന്നു അച്യുതമേനോൻെറ സമീപനരീതി. ഓരോ മന്ത്രിസഭയുടേയും വകുപ്പിൽ തീരുമാനമെടുക്കാൻ പൂർണ്ണ അധികാരം അതാതു മന്ത്രിക്കുണ്ട്. ആവക കാര്യങ്ങളിലൊന്നും മുഖ്യമന്ത്രി ഇടപെടുക ശരിയല്ല എന്നുള്ളതിൽ ഉറച്ചുനിന്നുകൊണ്ടു തന്നെ സി.അച്യുതമേനോൻ എന്ന മുഖ്യമന്ത്രിക്ക് തൻെറ കാബിനററിലെ സഹമന്ത്രിമാരെ സംബന്ധിച്ച് നേതൃത്വപരമായ പങ്കു വഹിക്കാൻ കഴിഞ്ഞിരുന്നു എന്നുള്ള വസ്തുത അനിഷേധ്യമാണ്. എന്നുമാത്രമോ അദ്ദേഹത്തിൻെറ മന്ത്രിമാർ സ്വന്തം അധികാര പരിധിയിൽപ്പെട്ട കാര്യങ്ങളെക്കുറിച്ചുപോലും പലപ്പോഴും സ്വയം തീരുമാനമെടുക്കാതെ മുഖ്യമന്ത്രിയുടെ ഉപദേശം ആരാഞ്ഞ് അതനുസരിച്ച് തീരുമാനമെടുത്തിരുന്നു എന്നുള്ളത് എല്ലാവർക്കും അറിയാവുന്ന ഒരു വസ്തുതയാണ്. അതാണ് വസ്തുത എന്നിരിക്കെ ഇന്ന് അദ്ദേഹത്തിൻേറതു ഒരു 'പ്യൂണി'ൻെറ റോളായി ചിത്രീകരിക്കപ്പെടുന്നത് പ്രതിഷേധാർഹമാണ്.

മന്ത്രിമാർ തമ്മിലും, സംസ്ഥാന സർക്കാരും കേന്ദ്രവും തമ്മിലും, മന്ത്രിമാരും ഉദ്യോഗസ്ഥന്മാരും തമ്മിലും ഉരസലും, വാഗ്വാദവും തർക്കവും ഒക്കെ സാധാരണമാണ്. 1957-ലും 67-ലും 77-ലും 87-ലും, "തൊഴിലാളിവർഗ്ഗ സർവ്വാധിപത്യ"ത്തിലെത്താത്തിടത്തുമൊക്കെ ഇത്തരം സംഭവങ്ങൾ നടന്നിട്ടുണ്ട് എന്നത് വസ്തുതയാണ്. വല്യേട്ടന്മാർ തന്നെ ദയനീയമായി തോററ സംഭവങ്ങളും ഇല്ലാതില്ല. അവരിൽ ചിലർ തോൽവി തുറന്നു സമ്മതിച്ച സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട് എന്നത് ഒരു വസ്തുത.

ഇതിനെയെല്ലാം സംബന്ധിച്ച് കുററവാളി മരിച്ച് രണ്ടുകൊല്ലം കഴിഞ്ഞശേഷം കേസ് വിചാരണയ്ക്കെടുക്കുന്നത് വിചിത്രമായിരിക്കുന്നു.

വളരുന്തോറും പിളരുകയും, പിളരുന്തോറും വളരുകയും എന്നുള്ള അടിസ്ഥാന പ്രമാണത്തിൽ വിശ്വസിക്കുന്നവർക്ക് ഇതൊക്കെ ആവശ്യമാകാം. പാർട്ടി പിളർന്നാൽ അത് പുരോഗതി (The Party Strengthens itself, by ridding itself of alien elements) എന്ന സ്ററാലിൽ വചനം (Foundations of Leninism) കണ്ണടച്ചു വിശ്വസിക്കുന്നവർക്ക് നന്മയുണ്ടാകട്ടെ.

"One divides into two" എന്ന മാവോ സൂക്തം നീണാൾ വാഴട്ടെ.

എന്നാൽ വസ്തുതയെന്താണ്? വഞ്ചി ഇപ്പോഴും തിരുനക്കരത്തന്നെയാണ്.

ബംഗാളിലും, കേരളത്തിലും കഷ്ടിച്ചു പിടിച്ചുനിന്നാലും മററ് 23 സംസ്ഥാനങ്ങളിലും കോൺഗ്രസ്സിനേയും, ബി.ജെ.പിയേയും മററ് മതമൗലികവാദികളെയും ഒക്കെ ഒററയ്ക്ക് അടിച്ചുമലർത്താൻ എന്നവകാശപ്പെടുന്ന ഘോരമായ സമരത്തിന് ഈ സൂക്തങ്ങൾ ഉപകരിക്കുമോ?

തൊഴിലാളിവർഗ്ഗം അധീശത്വത്തിലുള്ള "ജനകീയ ജനാധിപത്യ സർവ്വാധിപത്യം" ലക്ഷ്യമാക്കി മാവോ മാതൃകയിലുള്ള (Dictatorship of peoples Democracy) "കേന്ദ്രീകൃത ജനാധിപത്യത്തി"ൻെറ അടിസ്ഥാനത്തിൽ മുന്നോട്ടു പോകാനാണെങ്കിലും 85 കോടിയിൽപ്പെടുന്ന ഇന്ത്യയിലെ ജനം കൂടെ വേണമല്ലോ?





ബി.ആർ.പി.ഭാസ്കർ

(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)

# വഴിമുട്ടിയ മുന്നണികൾ നഷ്ടപ്പെട്ട നേട്ടങ്ങൾ

**ആദ്യകാല കമ്മ്യൂണിസ്റ്റു കൂട്ടുകെട്ടുകൾക്ക് പുരോഗമന ശക്തികളുടെ ഒത്തുചേരൽ എന്ന സാധൂകരണമുണ്ടായിരുന്നു. കോൺഗ്രസ്സിൻെറ നേതൃത്വത്തിൽ 1960-ൽ രൂപംകൊണ്ട സഖ്യത്തിന് ഘടകകക്ഷികളുടെ പൊതുവായ കമ്മ്യൂണിസ്റ്റ് വിരോധം നീതീകരണം നൽകി. ഇന്നത്തെ മുന്നണികൾ അധികാരക്കസേരകളിൽ കയറിപ്പറ്റാനുള്ള ഉപാധികൾ മാത്രമാണ്. ഒരുകാലത്ത് മുന്നണി രൂപീകരണവേളയിൽ മിനിമം പരിപാടി തയ്യാറാക്കുമായിരുന്നു. ഇന്ന് മുന്നണി രാഷ്ട്രീയക്കളിയിലേർപ്പെട്ടിരിക്കുന്നവർ അതിനൊന്നും മെനക്കെടാറില്ല.**

കേരളത്തിലെ മുന്നണി രാഷ്ട്രീയം വളരെനാളായി വഴിമുട്ടി നില്ക്കുകയാണ്. പ്രസംഗങ്ങളും മററു പ്രചാരണോപാധികളും ഉപയോഗിച്ച് ഭരണ പ്രതിപക്ഷ കൂട്ടുകെട്ടുകളുടെ നേതാക്കൾ ഉയർത്തുന്ന പുകമറയ്ക്കു പിന്നിൽപ്പോയി നോക്കിയാൽ ഈ വസ്തുത കാണാം.

സമകാലീന രാഷ്ട്രീയ പ്രവണതകൾ മനസ്സിലാക്കുവാൻ മുന്നണികളുടെ സാമൂഹ്യ. ചരിത്രം പഠിക്കേണ്ടതുണ്ട്. മുന്നണിരാഷ്ട്രീയത്തിൻെറ ഗണിതശാസ്ത്രവും ഭൂമിശാസ്ത്രവുംപോലെ എളുപ്പത്തിൽ പഠിക്കാവുന്നതല്ല സാമൂഹ്യചരിത്രം. അല്പം ബുദ്ധിമുട്ടിയാൽ ആർക്ക് എത്ര വോട്ടുകൾ എവിടെനിന്നു കിട്ടി എന്നു കൃത്യമായി കണക്കാക്കാം. എന്നാൽ ഏതു സാമൂഹ്യ പശ്ചാത്തലമുള്ളവർ ഏതു കക്ഷിയെ അഥവാ ഏതു മുന്നണിയെ എത്രമാത്രം തുണച്ചു എന്നു കൃത്യമായി തിട്ടപ്പെടുത്തുവാനാവില്ല.

എങ്കിലും ഒരുകാര്യം ഉറപ്പിച്ചു പറയാം. സമ്മതിദായകരുടെ ജാതിയും മതവും എല്ലാ കക്ഷികളുടെയും കണക്കുകൂട്ടലുകളിൽ ഉൾപ്പെടുന്നു. മതനിരപേക്ഷതത്വത്തിൻെറ ഉപാസകരും ഇത്തരം കണക്കുകൂട്ടലുകൾ നടത്തുന്നു. അവർ ഗോപ്യമായി ചെയ്യുന്നുവെന്നു മാത്രം. ഒരു നിയോജകമണ്ഡലത്തിൻെറ സാമുദായികഘടനയുടെ അടിസ്ഥാനത്തിൽ ഒരു ജാതിക്കോ മതത്തിനോ ആയി എല്ലാ കക്ഷികളും അതിനെ നീക്കിവയ്ക്കുന്നതിന് പല ഉദാഹരണങ്ങളും ചൂണ്ടിക്കാണിക്കാനുണ്ട്.

ആദ്യതിരഞ്ഞെടുപ്പിൻെറ കാലത്തുതന്നെ ഈ സമ്പ്രദായം നിലവിൽ വന്നു. അന്ന് പുരോഗമനശക്തികൾ ദുർബ്ബലമായിരുന്നു. അവ കരുത്താർജ്ജിക്കുമ്പോൾ ജാതിചിന്ത കുറയുമെന്നും ഈ സമ്പ്രദായം ഇല്ലാതാകുമെന്നും ആയിരുന്നു പൊതുവിശ്വാസം. നാല്പതു വർഷത്തിൽ ആ പ്രതീക്ഷ നിറവേറിയിട്ടില്ല. എന്നുതന്നെയല്ല, രാഷ്ട്രീയത്തിൽ സമുദായചിന്ത മുന്നേക്കാൾ ശക്തിപ്രാപിച്ചിട്ടുമുണ്ട്. ഇന്ന് കൂടുതൽ സ്ഥാനങ്ങൾ പ്രത്യേക ജാതികൾക്ക് അടിയറവയ്ക്കപ്പെട്ടിരിക്കുന്നു.

തിരുവനന്തപുരം ലോക്സഭാമണ്ഡലം ഇതിനൊരുദാഹരണമാണ്. ആനി മസ്ക്രീൻ, എസ്. ഈശ്വരയ്യർ, വി.കെ. കൃഷ്ണമേനോൻ എന്നിവർ പ്രതിനിധീകരിച്ചിട്ടുള്ള മണ്ഡലമാണിത്. ഇവിടെ എ. നീലലോഹിതദാസ് എം.എൻ. ഗോവിന്ദൻനായരെ തോല്പിച്ച ശേഷം ഒരു നാടാർ സ്ഥാനാർത്ഥിക്കു മാത്രമേ വിജയിക്കാനാവൂ എന്ന ധാരണ പരന്നിട്ടുണ്ട്. ഇടതുമുന്നണിയും ഇത് അംഗീകരിച്ചുകൊണ്ടാണ് കഴിഞ്ഞതവണ സ്ഥാനാർത്ഥിയെ നിശ്ചയിച്ചത്.

ഇന്ന് ഇരുമുന്നണികളുടെയും തിരഞ്ഞെടുപ്പു ഭാഗധേയം നിർണ്ണയിക്കുന്ന തെക്കൻ ജില്ലകളുടെ കൂട്ടമനസ്സ് മുൻ തിരുവിതാംകൂർ സംസ്ഥാനത്തെ സാമുദായിക രാഷ്ട്രീയത്തിൽ ഉരുത്തിരിഞ്ഞതാണ്. ഈ പശ്ചാത്തലം അവഗണിച്ചുകൂടാ. എന്തെന്നാൽ ദക്ഷിണപ്രദേശത്തിൻെറയും ഉത്തര മദ്ധ്യ പ്രദേശങ്ങളുടെയും രാഷ്ട്രീയ മനോഭാവത്തിലുള്ള വ്യത്യാസത്തിൻെറ ഉറവിടം അതാണ്.

കേരളത്തിൽ രാഷ്ട്രീയമായ ഉണർവ്വുണ്ടായത് ഒരുനൂററാണ്ടുമുമ്പ് അടിച്ചമർത്തപ്പെട്ടിരുന്ന സമുദായങ്ങൾ ഉയർത്തെഴുന്നേററതോടെയാണ്. രാജഭരണത്തിൻെറ കാലമായിരുന്നു അത്. ഭരണചക്രം സവർണ്ണഹസ്തങ്ങളിലായിരുന്നു: ഉന്നതജാതീയർക്കുവേണ്ടി, ഉന്നതജാതീയർ നടത്തുന്ന ഉന്നതജാതീയ സംവിധാനം. ആ സംവിധാനത്തിനെതിരെ ആദ്യമായി സംഘടിതമായി മുന്നോട്ടു വന്നത് ഈഴവസമുദായമായിരുന്നു. ഇത് യാദൃച്ഛികമായിരുന്നില്ല.

ഉന്നത മാനുഷികമൂല്യങ്ങൾ ഉൾക്കൊണ്ട ഒരു നേതൃനിരയുടെ ആവിർഭാവമാണ് തലമുറകളായി അനുഭവിച്ചുപോന്ന അനീതിക്കും അസമത്വത്തിനുമെതിരേ പോരാടാനുള്ള കരുത്ത് ഈ സമുദായത്തിനുണ്ടാക്കിയത്. പി. പല്പു, കുമാരനാശാൻ, ടി.കെ. മാധവൻ, സി. കൃഷ്ണൻ, കെ. അയ്യപ്പൻ... പ്രഗല്ഭരായ എത്ര നേതാക്കൾക്കാണ് ഒരു ചെറിയ കാലയളവിൽ ഈ സമുദായം ജന്മം നല്കിയത്! സങ്കുചിതമായ വർഗ്ഗീയചിന്ത ഇവരെ തീണ്ടിയിരുന്നില്ല. വിശാലമായ അടിത്തറയുള്ള ഒരു സാമൂഹ്യപരിഷ്കാര പ്രസ്ഥാനം കെട്ടിപ്പടുക്കുവാൻ ഇവർ ധാരാളമായിരുന്നു. ശ്രീനാരായണഗുരുവിൻെറ മാർഗ്ഗദർശിത്വത്തിൽ ആ പ്രസ്ഥാനം ഒരു സാമൂഹ്യവിപ്ളവമായി പടർന്നു.

ഈഴവസമുദായത്തിലെ ഉണർവ്വ് മററ് അവശവിഭാഗങ്ങളിലും ചലനമുണ്ടാക്കി. അയ്യങ്കാളി പുലയസമുദായത്തിൽ ഒരു സമാന പ്രസ്ഥാനത്തിനു രൂപംകൊടുത്തു. കീഴ്ത്തലങ്ങളിലാരംഭിച്ച ഈ പ്രസ്ഥാനങ്ങൾ ഉന്നതജാതീയരെ അവരുടെ സമുദായങ്ങളിലെ ആന്തരികജീർണ്ണതയെക്കുറിച്ച് ബോധവാന്മാരാക്കി.

ടി.കെ. മാധവൻ, കെ. അയ്യപ്പൻ, സി. കേശവൻ തുടങ്ങിയവർ ഈഴവപ്രസ്ഥാനത്തെ വിശാല ദേശീയമുന്നേററത്തിൻെറ ഭാഗമാക്കി വളർത്തി. പൊതുവഴികളുപയോഗിക്കുവാനും അമ്പലങ്ങളിൽ പ്രവേശിക്കുവാനുമുള്ള സ്വാതന്ത്ര്യം മാത്രമായിരുന്നില്ല അവരുടെ ലക്ഷ്യം. ഉന്നതജാതീയരുടെ രാഷ്ട്രീയക്കുത്തക തകർത്തുകൊണ്ട് അവശസമുദായാംഗങ്ങളുൾപ്പെടെ എല്ലാ ബഹുജന

ങ്ങൾക്കും അധികാരത്തിൽ പങ്കുള്ള ഒരു സംവിധാനം സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള അവരുടെ സങ്കല്പത്തിന്റെ അവിഭാജ്യ ഘടകമായിരുന്നു.

കൃഷി, കച്ചവടം തുടങ്ങിയ സാമ്പത്തിക പ്രവർത്തനങ്ങളിൽക്കൂടി ധനശേഷിയാർജ്ജിച്ചിട്ടും അധികാരമണ്ഡലത്തിനു പുറത്തായിരുന്ന ക്രൈസ്തവരും ഈഴവരും തമ്മിൽ ഒരു രാഷ്ട്രീയസഖ്യം ഉണ്ടാക്കിയതോടെയാണ് തിരുവിതാംകൂറിൽ ജനകീയമുന്നേററം ഉണ്ടായത്. സ്വാതന്ത്ര്യവാഞ്ഛ എല്ലാ സമുദായങ്ങളിലെയും ഉല്പതിഷ്ണുക്കളെ ദേശീയ പ്രസ്ഥാനത്തിലേക്ക് ആകർഷിച്ചുവെങ്കിലും, സാമൂഹ്യവിപ്ളവത്തിന്റെ കൊടിയുമായി വന്ന ഈഴവാദികളാണ് അതിനു മാംസവും മജ്ജയും നല്കിയത്.

ജനകീയപ്രസ്ഥാനത്തിന്റെ വേലിയേററം തടയുവാൻ അധികാര പിരമിഡിന്റെ തലപ്പത്തിരുന്ന ദിവാൻ സ്വീകരിച്ച മാർഗ്ഗങ്ങളിലൊന്ന് ക്രൈസ്തവ സമുദായത്തിന്റെ സാമ്പത്തിക ശേഷി തകർക്കുകയെന്നതായിരുന്നു. മററൊന്ന്, സാമുദായിക സംഘടനകളുടെ നേതാക്കന്മാരെ വശീകരിക്കുകയെന്നതും. സമുദായ നേതാക്കൾ സ്വാർത്ഥതാല്പര്യങ്ങൾക്ക് അടിമപ്പെട്ടപ്പോൾ ബഹുജനങ്ങൾ സമത്വസുന്ദരമായ ഭാവി വാഗ്ദാനം ചെയ്യുന്ന ഉദാത്തമായ തത്ത്വസംഹിതയെ ആശ്ളേഷിച്ചു. അങ്ങനെ ഇടതുപക്ഷ പ്രസ്ഥാനം, പ്രത്യേകിച്ചും മാർക്സിസ്ററ് കമ്മ്യൂണിസ്ററു പാർട്ടി, ശ്രീനാരായണൻ പ്രചോദനം നല്കിയ സാമൂഹ്യവിപ്ളവത്തിന്റെ ആത്യന്തിക ഗുണഭോക്താവായി.

നാല്പതുകളുടെ മദ്ധ്യത്തിൽ, ഉപഭൂഖണ്ഡത്തിന്റെ ഇതരഭാഗങ്ങളിലെന്നപോലെ കേരളത്തിലും മുസ്ലിം ലീഗ് സജീവമായിരുന്നു. മദിരാശി പ്രവിശ്യയുടെ ഭാഗമായിരുന്ന മലബാറിലും തിരുവിതാംകൂറിലും അതിനു ഘടകങ്ങളുണ്ടായിരുന്നു. തിരുവിതാംകൂറിൽ ദിവാന്റെ പ്രോത്സാഹനത്തിൽ കോൺഗ്രസ്സിനെതിരെ രൂപമെടുത്ത സാമുദായിക കൂട്ടുകെട്ടിൽ അതും ഉൾപ്പെട്ടിരുന്നു. വിഭജനത്തിനുശേഷം ഹൈന്ദവ-സാമുദായിക സംഘടനകളുടെ നേതാക്കളെപ്പോലെ അതിന്റെ നേതാക്കളും കോൺഗ്രസ്സിൽ ചേക്കേറി. അതിനുശേഷം അവർ മതരാഷ്ട്രീയത്തിലേക്കു തിരിച്ചുപോയില്ല. മലബാർ നേതാക്കൾ മുസ്ലിം ലീഗിനു പുനർജ്ജന്മം നല്കിയപ്പോഴും തിരുവിതാംകൂറിലെ മുൻ ലീഗു നേതാക്കൾ മതനിരപേക്ഷ രാഷ്ട്രീയത്തിൽ ഉറച്ചുനിന്നു.

ആദ്യത്തെ കമ്മ്യൂണിസ്ററു മന്ത്രിസഭയെ പുറത്താക്കിയശേഷം നടന്ന 1960-ലെ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സുണ്ടാക്കിയ കമ്മ്യൂണിസ്ററു വിരുദ്ധമുന്നണിയിൽ സ്ഥാനം കിട്ടിയതോടെ മുസ്ലിം ലീഗിന് കേരളത്തിൽ മാന്യത കൈവന്നു. മലബാർപ്രദേശത്തെ മുസ്ലിങ്ങൾക്കിടയിൽ അതിനുള്ള സ്വാധീനം കമ്മ്യൂണിസ്ററു ഭരണത്തിന്റെ തിരിച്ചുവരവ് തടയുവാനുപയോഗിക്കുക എന്ന ഉദ്ദേശ്യമേ കോൺഗ്രസ്സിനുണ്ടായിരുന്നുള്ളു. അതുകൊണ്ട് പുതിയ സർക്കാരിൽ ലീഗിനു പ്രാതിനിധ്യം നല്കിയില്ല. നിയമസഭാദ്ധ്യക്ഷന്റെ സ്ഥാനമൊന്നുകൊണ്ടു മാത്രം അതിനു തൃപ്തിപ്പെടേണ്ടി വന്നു. രാഷ്ട്രീയവളർച്ചയ്ക്കുതകുന്ന ഒരു സ്ഥാനമല്ലല്ലോ അത്.

ഭൂമിശാസ്ത്രപരമായും രാഷ്ട്രീയമായും പരിമിതപ്പെടുത്തി നിർത്തിയിരുന്ന മുസ്ലിം ലീഗിനെ കേരളമൊട്ടുക്കു വളരാൻ സഹായിച്ചത് മാർക്സിസ്ററു പാർട്ടിയാണ്. ലീഗുൾപ്പെടെ ഏഴുകക്ഷികളുള്ള ഒരു മുന്നണിയാണ്, 1967-ലെ തിരഞ്ഞെടുപ്പിന് മാർക്സിസ്ററു പാർട്ടി ഉണ്ടാക്കിയത്. സീററുവിഭജനസമയത്ത് കൊച്ചിയിലും തിരുവിതാംകൂറിലും ലീഗിന് സ്ഥാനങ്ങൾ നല്കപ്പെട്ടു. ഈ സ്ഥാനങ്ങളിൽ സഖ്യകക്ഷികളുടെ സഹായത്തോടെ അതു ജയിക്കുകയും ചെയ്തു. ഇ.എം.എസ് രണ്ടാമതും മുഖ്യമന്ത്രി ആയപ്പോൾ ലീഗിനെ രണ്ടു മന്ത്രിസ്ഥാനങ്ങൾ നല്കി ആദരിച്ചു.

കോൺഗ്രസ് 1960-ൽ ചെറിയ തോതിലും മാർക്സിസ്ററു പാർട്ടി 1967-ൽ വലിയ തോതിലും നല്കിയ സഹായം മുസ്ലിം ലീഗിന് സംസ്ഥാനമൊട്ടാകെ തഴച്ചുവളരുവാൻ സൗകര്യമുണ്ടാക്കി. അധികാരം കയ്യാളുന്ന, ആനുകൂല്യങ്ങൾ നല്കാൻ കഴിയുന്ന പാർട്ടി എന്ന നിലയിൽ ലീഗിന്റെ സ്വാധീനം അതിവേഗം വളർന്നപ്പോൾ, മതനിരപേക്ഷ രാഷ്ട്രീയത്തിലേക്കു വന്നിരുന്ന പല മുസ്ലിങ്ങളും മതരാഷ്ട്രീയത്തിലേക്കു തിരിച്ചുപോയി. മതനിരപേക്ഷ കക്ഷികൾക്ക് മുസ്ലിം ബഹുജനങ്ങളെ ആകർഷിക്കുവാനുള്ള കഴിവ് ക്രമേണ കുറഞ്ഞു. മലപ്പുറം പ്രദേശത്ത് അമ്പതുകളിലും അറുപതുകളിലും കോൺഗ്രസ്സിനും കമ്മ്യൂണിസ്ററു പാർട്ടിക്കും ഉണ്ടായിരുന്ന സ്വാധീനം അവയുടെ പിൻമുറക്കാർക്ക് ഇന്ന് അവകാശപ്പെടാനാവില്ല. മുന്നണിത്തലവന്മാർ കൂട്ടുകെട്ടുകളുണ്ടാക്കിയതിൽ കാട്ടിയ തികഞ്ഞ അവിവേകമാണ് ഈ സ്ഥിതിവിശേഷത്തിനു കാരണം.

ചരിത്രപരമായ കാരണങ്ങളാൽ തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്സിൽ ക്രൈസ്തവർക്ക് വമ്പിച്ച സ്വാധീനമുണ്ടായിരുന്നു. തിരു-കൊച്ചി സംസ്ഥാനകാലത്ത് ഒരു ക്രൈസ്തവ മുഖ്യമന്ത്രിയുമുണ്ടായി. കേരളപ്പിറവിയോടെ കോൺഗ്രസ്സിനുള്ളിലെ സമകരണത്തിൽ മാററമുണ്ടായി. ആദ്യ കമ്മ്യൂണിസ്ററു സർക്കാരിനെതിരായ പ്രക്ഷോഭത്തിൽ ക്രൈസ്തവ പൗരോഹിത്യവും രാഷ്ട്രീയ നേതൃത്വവും അതിപ്രധാനമായ പങ്കാണു വഹിച്ചത്. അതിനുശേഷം വന്ന കൂട്ടുമന്ത്രിസഭകളിൽ ലഭിച്ച സ്ഥാനങ്ങൾ ക്രൈസ്തവ നേതാക്കളെ തൃപ്തരാക്കിയില്ല. അവർ പ്രതിപക്ഷവുമായിച്ചേർന്ന് ശങ്കർ മന്ത്രിസഭയെ വീഴ്ത്തി. അതിനുശേഷം അവർ കേരളാകോൺഗ്രസ് രൂപീകരിച്ചു. പേരിൽ ജാതിപരാമർശമില്ലെങ്കിലും ഈ കക്ഷി മുഖ്യമായും പ്രതിനിധാനം ചെയ്യുന്നത് ക്രൈസ്തവ രാഷ്ട്രീയ സാമ്പത്തിക താത്പര്യങ്ങളെ—മാർക്സിസ്ററ് ഭാഷയിൽ, ക്രിസ്ത്യൻ ബൂർഷ്വയെ—ആണ്.

മന്ത്രിപദത്തിനുവേണ്ടി കേരളാകോൺഗ്രസ്സിന് 1975 വരെ കാത്തിരിക്കേണ്ടി വന്നു. അച്യുതമേനോന്റെ മന്ത്രിസഭയിൽ സ്ഥാനം നേടിയതോടെയാണ് അത് അധികാര രാഷ്ട്രീയത്തിൽ ഒരു പ്രമുഖ കളിക്കാരനായത്. അതിൽ പിളർപ്പുണ്ടായപ്പോൾ ഒരു ഗ്രൂപ്പിനെ മാർക്സിസ്ററുമുന്നണി ഏറെറടുത്തു.

മുന്നണിരാഷ്ട്രീയത്തിന്റെ ചരിത്രത്തിൽ 1967-ലെ തിരഞ്ഞെടുപ്പ് പ്രത്യേകം ശ്രദ്ധയർഹിക്കുന്നു. അന്ന് മാർക്സിസ്ററു പാർട്ടി തല്ലിക്കൂട്ടിയ കൂട്ടുകെട്ടിൽ കമ്മ്യൂണിസ്ററ് അണികളുടെ കൂറിനുവേണ്ടിയുള്ള മത്സരത്തിൽ അതിന്റെ പ്രതിയോഗിയായിരുന്ന ഇന്ത്യൻ കമ്മ്യൂണിസ്ററു പാർട്ടിയും മററ് ഇടതുപക്ഷ കക്ഷികളായ റവല്യൂഷനറി സോഷ്യലിസ്ററു പാർട്ടിയും സംയുക്ത സോഷ്യലിസ്ററു പാർട്ടിയും കൂടാതെ മുസ്ലിം ലീഗ് എന്ന മതാധിഷ്ഠിത കക്ഷിയും കർഷകത്തൊഴിലാളിപ്പാർട്ടി, കേരള സോഷ്യലിസ്ററു പാർട്ടി എന്നീ ഈർക്കിൽ പാർട്ടികളും ഉണ്ടായിരുന്നു. തത്ത്വദീക്ഷയില്ലാത്ത മുന്നണി രാഷ്ട്രീയം അവിടെയാണ് ആരംഭിച്ചത്.

അടുത്ത രണ്ടുപതിററാണ്ടുകാലത്ത് മാർക്സിസ്ററു പാർട്ടി ചങ്ങാത്തമുണ്ടാക്കാതിരുന്നവരുടെ പട്ടികയാണ് ഉണ്ടാക്കിയവരുടേതിനെക്കാൾ ചെറുത്. അതിൽ മൂന്നു പേരുകളേയുള്ളു: നാഷനൽ ഡമോക്രാററിക് പാർട്ടി എന്ന നായർ പാർട്ടി, സോഷ്യലിസ്ററ് റിപ്പബ്ളിക്കൻ പാർട്ടി എന്ന ഈഴവപ്പാർട്ടി, ഭാരതീയ ജനതാപ്പാർട്ടി എന്ന ഹിന്ദു പാർട്ടി. ന്യൂനപക്ഷ വർഗ്ഗീയതയുമായുള്ള കൂട്ടുകെട്ട് അതു സന്തോഷത്തോടെ തുടർന്നു. ഇന്ത്യൻ യൂണിയൻ മുസ്ലിം ലീഗിനെ കിട്ടാഞ്ഞപ്പോൾ അതിൽനിന്നും വിട്ടുപോന്ന ആൾ ഇന്ത്യാ മുസ്ലിം ലീഗുമായി കൂടി. കെ.എം. മാണിയുടെ കേരളാകോൺഗ്രസ്സിനെ കിട്ടിയില്ലെങ്കിൽ ആർ. ബാലകൃഷ്ണപിള്ളയുടേതോ പി.ജെ. ജോസഫിന്റേതോ കൊണ്ടു തൃപ്തിയടഞ്ഞു. എന്തിന്, പരമ്പരാഗത ശത്രുക്കളായ കോൺഗ്രസ്സുകാരുമായും മാർക്സിസ്ററുകാർ സഹശയനത്തിനു തയ്യാറായി. അരശു കോൺഗ്രസ്, ആന്റണി കോൺഗ്രസ്, സോഷ്യലിസ്ററു കോൺഗ്രസ് എന്നിങ്ങനെയുള്ള ലേബലുകളുമായി വന്നപ്പോൾ അവർ അഭികാമ്യരായി.

സഖ്യകക്ഷികൾക്കുവേണ്ടി കോൺഗ്രസ്സും മാർക്സിസ്ററു പാർട്ടിയും തമ്മിലുണ്ടായ മത്സരം ക്രമേണ അപഹാസ്യമായിത്തീർന്നു. ഒരവസരത്തിൽ കോൺ[illegible]ിന്റെയും മുസ്ലിം ലീഗിന്റെയും ആർ.എസ്.[illegible]ിയുടെയും കേരളാ കോൺഗ്രസ്സിന്റെയും ജനതാപ്പാർട്ടിയുടെയും ഓരോ കഷണങ്ങൾ രണ്ടു മുന്നണികളിലുമുണ്ടായിരുന്നു.

അവസരവാദപരമായ കൂട്ടുകെട്ടുകൾക്ക് മാർക്സിസ്ററു നേതൃത്വം അപ്പോഴപ്പോൾ നല്കിയ വിശദീകരണങ്ങൾ അണികൾ തികഞ്ഞ സ്വാമിഭക്തിയോടെ സ്വീകരിച്ചു. പക്ഷേ, മററു സമ്മതിദായകർക്ക് അവ വിശ്വാസയോഗ്യമായിത്തോന്നിയില്ല. പാർട്ടിയുടെ വളർച്ച നിലച്ചു.

കമ്മ്യൂണിസ്ററു പാർട്ടിയുടെ പിളർപ്പും, അക്കാലത്തും അതിനുശേഷവും രണ്ടു കമ്മ്യൂണിസ്ററു പാർട്ടികളും തമ്മിൽ നടന്ന സംവാദവും ഇടതുപക്ഷ പ്രസ്ഥാനത്തെ ശക്തിപ്പെടുത്തി എന്നൊരു അവകാശവാദം അടുത്തകാലത്ത് പി.കെ. വാസുദേവൻ നായരുമായി നടത്തിയ തുറന്ന ആശയവിനിമയത്തിനിടയിൽ ഇ.എം.എസ്. നമ്പൂതിരിപ്പാട് ഉന്നയിക്കുകയുണ്ടായി. ഇപ്പോഴത്തെ മാർക്സിസ്ററ് പ്രചാരണയജ്ഞത്തിൽ ഇം.എം.എസ് പ്രഭൃതികൾ ആവർത്തിച്ചു പറയുന്നത് ബൂർഷ്വാമാധ്യമങ്ങളിൽനിന്നുണ്ടായ ശക്തിയായ എതിർപ്പിനെ അതിജീവിച്ചുകൊണ്ട് മാർക്സിസ്ററു പാർട്ടി മുന്നേറുകയായിരുന്നുവെന്നാണ്. തിരഞ്ഞെടുപ്പു കണക്കുകൾ ഈ അവകാശങ്ങൾക്ക് ഒട്ടും പിന്തുണ നല്കുന്നില്ല.

പിളർപ്പിനുമുമ്പ് 1960-ൽ നടന്ന തിരഞ്ഞെടുപ്പിൽ അവിഭക്ത കമ്മ്യൂണിസ്ററു പാർട്ടിക്ക് 40 ശതമാനം വോട്ടുകൾ കിട്ടിയിരുന്നു. പിളർപ്പിനുശേഷം നടന്ന 1965-ലെ തിരഞ്ഞെടുപ്പിൽ മാർക്സിസ്ററു പാർട്ടിയുടെ വിഹിതം 20 ശതമാനമായിരുന്നു. കമ്മ്യൂണിസ്ററു പാർട്ടിയുടേത് എട്ടു ശതമാനവും. അഞ്ചു വർഷംമുമ്പ് കമ്മ്യൂണിസ്ററു പാർട്ടിയെ പിന്തുണച്ചവരിൽ ഒരു നല്ല വിഭാഗം പിളർപ്പിനുശേഷം നിഷ്ക്രിയരായി എന്ന് ഇതു തെളിയിക്കുന്നു.

അതിനുശേഷം നടന്ന എല്ലാ തിരഞ്ഞെടുപ്പുകളിലും മുന്നണിയുമായാണ് മാർക്സിസ്ററു പാർട്ടി പ്രവേശിച്ചത്. സഖ്യങ്ങളുണ്ടാക്കുമ്പോൾ നിർത്തുന്ന സ്ഥാനാർത്ഥികളുടെ എണ്ണം കുറയ്ക്കുവാൻ ഓരോ കക്ഷിയും നിർബ്ബന്ധിതമാകുന്നു. ഒരു സ്ഥാനാർത്ഥിക്കു കിട്ടിയ വോട്ടുകളിൽ എത്രയാണ് അയാളുടെ പാർട്ടിക്ക് അവകാശപ്പെട്ടത്, എത്രയാണ് സഖ്യകക്ഷികളുടെ സംഭാവന

(ശേഷം 65-ാം പേജിൽ)

# നഷ്ടപ്പെടുന്ന സ്നേഹത്തിന്റെ ഇടനിലങ്ങൾ

മറവി ഒരനുഗ്രഹമാണെന്ന പഴവാക്യം നിർബ്ബന്ധപൂർവ്വം പരിശീലിക്കുകയാണ് ഇന്നുള്ളവർ. മനസ്സിന്നകമേ ദുഃഖത്തിന്റെ തീരാക്കനലെരിച്ച അനുഭവങ്ങൾപോലും വളരെവേഗം മറവിയിലേക്കു നിക്ഷേപിച്ച് പുതിയ പുതിയ സമൃദ്ധികളിലൂടെ കുതിച്ചോട്ടം നടത്തുകയാണ് അവർ. ഈ തുടർച്ചയ്ക്കിടയിൽ നിന്നും വിട്ടകന്ന് തീരാവ്യഥയുമായി ശിഷ്ടകാലം കഴിക്കുന്ന കുറച്ചുപേർ നമുക്കിടയിലുണ്ട്. അവർ ആരവവുമാർഭാടവുമില്ലാതെ വേപഥുവോടെ കാലം കഴിക്കുന്നു. അങ്ങനെയൊരച്ഛനുമമ്മയും നമുക്കിടയിലുണ്ട്. രാജന്റെ അച്ഛനുമമ്മയും. അടിയന്തരാവസ്ഥയുടെ മനുഷ്യത്വരഹിതമായ ദിനങ്ങളിലൊന്നിൽ രക്ഷയുടെ കാവൽ ഭടന്മാരെന്നു സ്വയം വിശേഷിപ്പിക്കുന്ന ഒരുപററം പൊലീസ് മേധാവികളും, അഹിംസാവേഷക്കാരും തകർത്ത അനേക യൗവ്വനങ്ങളിലൊന്നു മാത്രമാണ് രാജന്റേത്. രാജന്റെ അച്ഛനുമമ്മയും മകനെക്കുറിച്ചുള്ള വാത്സല്യമിയററുന്ന സ്മരണകളോടെ കാലം പിന്നിടുന്നു; അതിരററ ദുഃഖത്തോടെ.

രാജനു നക്സലൈററ് പ്രസ്ഥാനവുമായി നേരിട്ട് ബന്ധമുണ്ടായിരുന്നില്ല. ചില സ്നേഹിതർക്ക് ബന്ധമുണ്ടായിരുന്നു. സൗഹൃദത്തിന്റെ പിൻബലത്തിലാണ് എൻജിനീയറിംഗ് വിദ്യാർത്ഥിയായിരുന്ന രാജനെ ഹോസ്ററലിൽ നിന്നും അറസ്ററു ചെയ്തത്. അന്ന് ഭരണത്തിന്റെ തന്ത്രശേഖരം സൂക്ഷിച്ചിരുന്നവരുടെ നിർദ്ദേശപ്രകാരമാണ് രാജനെ അറസ്ററു ചെയ്തത്. പിന്നീട് കക്കയം ക്യാമ്പിന്റെ കാക്കിഭ്രാന്തിനിടയിൽ രാജൻ ക്രൂരമായി മർദ്ദിക്കപ്പെട്ടു. അതിനുവേണ്ട പിൻതുണ നല്കിയ അഹിംസാപ്രവാചകർ രാജപ്രൗഢിയിൽ വിമാനം ചാർട്ടു ചെയ്തും, വായ്ത്താരി മുഴക്കിയും ഇന്നും നമ്മെ വാഴുന്നു. വീഴ്ചകളിലും വീണുപോകാത്ത വാഴുന്നോർ ഇടവിട്ടിടവിട്ട് സഹസ്രനാമം ജപിച്ച് സ്വന്തം കുററങ്ങൾക്ക് മുക്തിമാർഗ്ഗമാരായുകയാണ് നിരന്തരം.

രാജനെ ഉരുട്ടൽമുറകളിലൂടെ വകവരുത്തി പഞ്ചസാരയുടെ ദഹനശക്തിയിൽ തെളിവുകൾ തെല്ലും ബാക്കിയാക്കാതെ തന്റെ സ്ഥാനബലമുറപ്പിച്ച ഒരു പൊലീസ് മേധാവി കുറച്ചുനാൾ മുൻപ് ആത്മഹത്യ ചെയ്തു. ഇതിനു കാരണം ഒരുപക്ഷേ ആ മനുഷ്യന്റെ സ്വകാര്യമോ-ഔദ്യോഗികമോ ആയ ലോകത്തു വന്നുപെട്ട സന്നിഗ്ദ്ധത കൊണ്ടാകാം. എന്താകിലെന്ത്? അയാൾക്ക് സ്വയം കുരുതി നല്കേണ്ടിവന്നു സ്വന്തം ജീവിതത്തെ. മാറിമാറിവന്ന അധികാര രൂപങ്ങൾക്കൊന്നും നല്കാനാകാത്ത ശിക്ഷ കാലം അയാൾക്കു നല്കി. ആത്മഹത്യ ചെയ്യുന്നതിനു മുൻപുള്ള ഏതെങ്കിലുമൊരു നിമിഷത്തിൽ രാജന്റെ മുഖവും അയാൾ കണ്ടിട്ടുണ്ടാകണം; താൻ ചെയ്ത ക്രൂര പരമ്പരകൾക്കിടയിൽ.

ശിഷ്ട ജന്മമാകെ മകനെക്കുറിച്ചുള്ള സ്മരണകളിൽ കഴിയുന്നു രാജന്റെ അച്ഛനുമമ്മയും. അപ്പോഴും അധികാരത്തിന്റെ സമൃദ്ധിയിലൂടെ പോയകാലമാകെ മറന്ന് ഭൂമിയിൽ സ്വർഗ്ഗം തീർക്കുന്നവർ ശ്രമിക്കുന്നത് സ്വന്തം മക്കൾക്ക് മഹോന്നത സ്ഥാനങ്ങൾ നേടി നല്കാനാണ്. ഇവിടെയാണ് നാം തെററും ശരിയും കാണുന്നത്. സ്നേഹവും സ്നേഹരാഹിത്യവും അറിയുന്നത്.



പി. രാജൻ

മാർച്ച് രണ്ടിന് രാജന്റെ രക്തസാക്ഷി ദിനമായിരുന്നു. ആ ദിനം മകനിലൂടെ ശേഷജന്മം സഫലമാക്കാമെന്നു കരുതിയ അച്ഛൻ മകന്റെ സ്മൃതിമന്ദിരം പൂർത്തിയാക്കാനുള്ള യത്നത്തിലായിരുന്നു. 'രാജൻ മെമ്മോറിയൽ ക്രിട്ടിക്കൽ വാർഡ്' ആ ദിവസം തുടങ്ങണമെന്നു കരുതിയെങ്കിലും സാങ്കേതിക കാരണങ്ങൾ കൊണ്ടുതന്നെ താമസങ്ങൾ നേരിട്ടു. മകൻ നഷ്ടപ്പെട്ടതിനു കോടതി വിധിച്ചുകിട്ടിയ ആറുലക്ഷത്തി പതിനെണ്ണായിരം രൂപയും മകനെ വരുംകാലമോർക്കാനായി നീക്കിവയ്ക്കുകയായിരുന്നു ഈച്ചരവാര്യർ. അദ്ദേഹം കുട്ടികൾക്ക് ട്യൂഷനെടുത്തുതന്നെ ഇന്നും ദിവസങ്ങൾ പിന്നിടുന്നു; ആരോടും പരിഭവമില്ലാതെ.

ക്രിട്ടിക്കൽ വാർഡ് തീർക്കാനുള്ള ശ്രമങ്ങൾക്കിടയിൽ വരുത്താവുന്ന എല്ലാ തടസ്സങ്ങളും സൃഷ്ടിക്കുകയായിരുന്നു 'നമ്മുടെ' ഗവൺമെന്റും, ഉദ്യോഗസ്ഥ വൃന്ദവും. അവയൊക്കെയും അതിജീവിച്ച് ഒരു ദൗത്യം പോലെ മകനുവേണ്ടി രാജന്റെ അസാന്നിദ്ധ്യത്തിലും ജീവിക്കുകയായിരുന്നു ആ അച്ഛൻ.

നാം സാക്ഷരരെന്നും, രാഷ്ട്രീയബോധമുള്ളവരെന്നും നടിച്ചു നടക്കുമ്പോൾ യഥാർത്ഥത്തിൽ നഷ്ടപ്പെടുകയല്ലേ നമുക്കിടയിലെ സ്നേഹത്തിന്റെയും വിശ്വാസത്തിന്റെയും ഇടനിലങ്ങൾ. ഇപ്പോഴും നമുക്കാശ്വാസം, കാലം എല്ലാം മായ്ക്കുകയും എല്ലാം തെളിവുററതാക്കുകയുമെന്ന വിശ്വാസമാണ്. ഈച്ചരവാര്യരുടെ ദുഃഖങ്ങൾ, ഒരു പ്രാർത്ഥനപോലെ നിശ്ശബ്ദമായിരുന്നു. ഈ നിശ്ശബ്ദ പ്രാർത്ഥനകൾ സഫലമായി, കളങ്കത്തിന്റെ ക്രൂരരൂപങ്ങൾ ചോദ്യങ്ങൾക്കു മുന്നിൽ പകയ്ക്കുന്ന കാലമണയും. അല്ലെങ്കിൽ എന്തിനീ പ്രാർത്ഥനകൾ...

**അനൂപ്**



വത്സാമണി

## ഫൂലൻദേവിയുമായി ഒരു കൂടിക്കാഴ്ച

# എനിക്ക് സ്വാതന്ത്ര്യം ആസ്വദിക്കണം

കൊള്ളക്കാരായി ആരും ജനിക്കുന്നില്ല. സമൂഹവും സാഹചര്യങ്ങളുമാണ് കൊള്ളക്കാരെ സൃഷ്ടിക്കുന്നത്... ജയപ്രകാശ് നാരായൺ ഒരിക്കൽപ്പറഞ്ഞു, ഫൂലൻദേവിയെന്ന കൊള്ളക്കാരിയുടെ ജീവിതകഥയും ഈ വരികളിൽ തളച്ചിടാം.

ഉത്തർപ്രദേശിലെ ബെഹമി എന്ന ഗ്രാമത്തിലെ ക്രൂരജന്മികളായ ഠാക്കൂർമാരെ വെടിവച്ചു കൊന്ന്, ചോരയൊലിക്കുന്ന അവരുടെ മൃതദേഹത്തിൽ ചവിട്ടിനിന്ന് സംഹാരതാണ്ഡവമാടിയശേഷം, ആ നിണം നെറുകയിൽ തൊട്ടശേഷം ചംബലിലെ ആരണ്യനിബിഡതയിൽ അപ്രത്യക്ഷയായ ഫൂലൻദേവിയും സംഘവും ഇന്നും മായാതെ നില്ക്കുന്ന ഓർമ്മയാണ്. ഫൂലൻദേവി കീ ജെയ് വിളികൾകൊണ്ട് മുഖരിതമായിരുന്നു, ഒരുകാലത്ത് ഉത്തർപ്രദേശിലെ കാനനങ്ങൾ. ചംബൽക്കാടുകൾ, അവർക്ക് ഉള്ളംകൈരേഖ പോലെ പരിചിതവും.

ഡൽഹിയിലെ ഓൾഡ് ഗുപ്ത കോളണിയിൽ മാതുലനായ ഹർഫൂൾസിംഗ് കശ്യപിൻെറ വീട്. ഇ-20. അവിടെനിന്നും പുറത്തിറങ്ങിവന്ന ഫൂലൻദേവി അസാധാരണയായ ഒരു സ്ത്രീയാണെന്ന് എനിക്കു തോന്നിയില്ല. പക്ഷേ, അവരുടെ കണ്ണിലെ തിളക്കം, പ്രതികാരദാഹിയായ ദുർഗ്ഗയുടെ കണ്ണുകളിലെ തീയാണോ അത്? അതോ, തന്നെ അപമാനിക്കുകയും നിന്ദിക്കുകയും ചെയ്തവരോടുള്ള പകയുടെ തീവെളിച്ചമായിരുന്നോ? ഒരുകൈയിൽ ഉയർത്തിപ്പിടിച്ച തോക്കുമായി കുതിരപ്പുറത്ത് പാഞ്ഞുപോകുന്ന കൊള്ളക്കാരിയുടെ ചിത്രം പെട്ടെന്ന് ഞാനോർത്തുപോയി.

വർഷങ്ങളിലൂടെ തൻെറ പേരിനോടൊപ്പം പതിഞ്ഞ കൊള്ളക്കാരിയെന്നും കൊള്ളക്കാരികളിലെ രാജ്ഞിയെന്നുമുള്ള വിശേഷണങ്ങളോടു കുപിതയായാണ് അവർ പ്രതികരിച്ചത്.

"ഞാനൊരു കൊള്ളക്കാരിയല്ല. ഒരിക്കലും അങ്ങനെയായിരുന്നില്ല. അതിനായി ഞാനൊന്നും ചെയ്തിട്ടുമില്ല. ആരെയും ഞാൻ കൊന്നിട്ടില്ല. ജീവിതത്തിലൊരിക്കൽപ്പോലും ഞാനൊരു തോക്കെടുത്തിട്ടില്ല. പൊലീസാണ് എൻെറ കൈയിൽ തോക്കെടുത്തു പിടിപ്പിച്ചത്. അതു പറയുമ്പോൾ ഫൂലൻദേവിയുടെ ശബ്ദത്തിൽ മൂർച്ച. കണ്ണുകളിൽ തീനാളം.



ഫൂലൻദേവി

അപ്പോൾ കൊള്ളക്കാരിയെന്ന നിലയ്ക്ക്?

"ആരെയെങ്കിലും കൊല്ലുകയോ ആയുധമെടുക്കുകയോ ചെയ്തിട്ടില്ലാത്ത ഞാൻ അതേപ്പററി എന്തു പറയാൻ? ഞാൻ ആരെയും കൊന്നിട്ടില്ല. ഒരു തോക്കെടുത്തു കാഞ്ചിവലിക്കാൻപോലും എനിക്കറിയില്ല. അവരാണ് എല്ലാ കൊലകളും എല്ലാ കൊള്ളകളും നടത്തിയിരുന്നത്. അതെല്ലാം കഴിയുമ്പോൾ ജയ് ഫൂലൻദേവി എന്നവർ വിളിക്കുകയും, അതെല്ലാം ഞാനാണു ചെയ്തതെന്ന് പറയുകയും ചെയ്തിരുന്നു."

തീർച്ചയായും ഒരു കുററവാളി തൻെറ കുററകൃത്യം ഏററെടുക്കുകയില്ലല്ലോ. അങ്ങനെയുള്ള കുററസമ്മതങ്ങൾ നിയമത്തിൻെറ പിടിയിലകപ്പെടാൻ കാരണമാകുമെന്ന് അവർ ഭയപ്പെടുന്നു. എന്നാൽ ദൃക്സാക്ഷികളെ വിസ്മരിക്കാനാവില്ലല്ലോ. വിശേഷിച്ച്, ബെഹമിക്കൊലയിൽ. കൊള്ളയ്ക്കും കൊലയ്ക്കും സാക്ഷിയായിരുന്നവരുടെ കാര്യമോ?

ദൃക്സാക്ഷികളോ? ഏതു സാക്ഷികൾ? പതിനഞ്ചോ പതിനാറോ വയസ്സുള്ളപ്പോഴാണ് കൊള്ളക്കാർ എന്നെ തട്ടിക്കൊണ്ടു പോയത്. മൂന്നുകൊല്ലം എന്നെ അവർ കൊണ്ടുനടന്നു. തടിമാടന്മാരായ ആ കൊള്ളക്കാർ, ഒരു കുരുന്നുപെണ്ണിനെ അനുസരിക്കുമെന്നാണോ നിങ്ങൾ കരുതുന്നത്?

കൊള്ളസംഘത്തിലായിരുന്നു താൻ എന്ന കാര്യം ഫൂലൻ നിഷേധിക്കുന്നില്ല. അവരോടൊപ്പം യാത്രചെയ്യുകയും, അവരുടെ ഹീനകൃത്യങ്ങളിൽ ഫൂലൻ പങ്കാളിയാവുകയും ചെയ്തിരുന്നു. അതു സൂചിപ്പിച്ചപ്പോൾ അവരുടെ കണ്ണുകളിൽ നിസ്സഹായത.

"അവരോടൊപ്പം യാത്രചെയ്യുകയല്ലാതെ മറെറാരു വഴിയും എനിക്കുമുമ്പിൽ ഇല്ലായിരുന്നു. നോക്കൂ, ഒരുകൊല്ലം വിക്രം എന്നെ കൊണ്ടുനടന്നു. അയാൾ കൊല്ലപ്പെട്ടപ്പോൾ മാൻസിംഗായി കൊള്ളത്തലവൻ. അയാളും രണ്ടുകൊല്ലം എന്നെ സൂക്ഷിച്ചു. അവർ കൊള്ളകൾ ആസൂത്രണം ചെയ്യുന്നതു കേട്ട് ഞാൻ പേടിച്ചരണ്ടിരുന്നു. പലപ്പോഴും അവരോടൊപ്പം പോകാൻ ഞാൻ വിസമ്മതിച്ചു. പക്ഷേ, ബലംപ്രയോഗിച്ചുതന്നെ അവർ എന്നെ കൊണ്ടുപോയി. ഒററയ്ക്കു വിട്ടാൽ ഞാൻ ഓടിപ്പോകുമെന്നും പൊലീസിന് ഒററിക്കൊടുക്കുമെന്നും അവർ പേടിച്ചിരുന്നു. കുറച്ചുകാലം പിന്നിട്ടപ്പോൾ അവരെന്നെ ഒരിടത്തു തങ്ങാൻ അനുവദിച്ചു. അപ്പോഴും ഞാൻ ഓടിപ്പോകാതിരിക്കാൻ അവർ കരുതലെടുത്തിരുന്നു."

അപ്പോൾ പ്രതികാരദാഹിയായി മാറിയെന്നു പറയുന്നതോ?

നിങ്ങൾ വിശ്വസിച്ചാലുമില്ലെങ്കിലും, എന്നെ അവർ "സൂക്ഷിച്ചു" വയ്ക്കുകയാണു ചെയ്തത്. എനിക്കാരോടും പകയൊന്നുമുണ്ടായിരുന്നില്ല. ഞാനല്ല കൊല നടത്തിയത്, അവരായിരുന്നു—ദൃഢസ്വരത്തിലായിരുന്നു ഫൂലൻ അതു പറഞ്ഞത്. അതുകൊണ്ട് ആ വിധത്തിൽ ചോദ്യങ്ങൾ ഞാൻ ഉന്നയിച്ചില്ല.

ഗ്രാമജീവിതത്തിൽനിന്നും ചംബൽക്കാടുകളിലേക്കു പറിച്ചു നടപ്പെട്ട ഒരു വനകുസുമമായിരുന്നോ, അപ്പോൾ ഫൂലൻദേവി? ചംബൽക്കാടുകളിലെ ജീവിതത്തെപ്പററി ഇപ്പോൾ എന്തു തോന്നുന്നു?

അതുകേട്ട് അവർ കുറെനേരം ചിന്താധീനയായി. "കർക്കശമായിരുന്നു അവിടത്തെ



ജീവിതം. നിരവധി പ്രതിബന്ധങ്ങൾ. ഒരിടത്തും അധികസമയം തങ്ങാനാകുമായിരുന്നില്ല. സദാ യാത്ര. വെള്ളവും ആഹാരവും കിട്ടാൻപോലും പ്രയാസമായിരുന്നു."

ചംബൽക്കാടുകളിൽനിന്നും എപ്പോഴെങ്കിലും സ്വന്തം ഗ്രാമത്തിലേക്കു മടങ്ങിയിരുന്നുവോ?

"ഗ്രാമങ്ങളിലേക്ക് ഞാൻ പലപ്പോഴും പോയിരുന്നു. എൻെറ ഗ്രാമത്തിൽ മാത്രമല്ല, പല ഗ്രാമങ്ങളിലും. ആഹാരത്തിന് ഗ്രാമീണരെ ആശ്രയിക്കുകയേ മാർഗ്ഗമുണ്ടായിരുന്നുള്ളു. അതിനിടയിൽ അടിച്ചമർത്തപ്പെട്ടവരെ സഹായിക്കാൻ ഞങ്ങൾ പരമാവധി ശ്രമിച്ചിരുന്നു."

ഗ്രാമീണർക്ക് ഒരു റോബിൻഹുഡ്. കൊള്ളമുതൽ ഗ്രാമീണർക്കു നല്കുന്നതുവഴി ഫൂലൻദേവിയെ ഗ്രാമീണർ ഒരു രക്ഷകയായാണു കരുതിയിരുന്നതെന്ന് അക്കാലത്ത് വാർത്തകൾ പ്രചരിച്ചിരുന്നതാണ്.

അക്കാലത്ത് സ്വന്തം കുടുംബക്കാരെ കണ്ടിരുന്നോ?

ഇല്ല. ഞാനതിന് ആഗ്രഹിക്കാത്തതുകൊണ്ടായിരുന്നില്ല. എൻെറ ഗ്രാമത്തിൽ എപ്പോഴും പൊലീസിൻെറ കാവലുണ്ടായിരുന്നു. പക്ഷേ, ഒരിക്കൽപ്പോലും അവർക്ക് എന്നെ പിടിക്കാൻ സാധിച്ചില്ല—അതു പറയുമ്പോൾ ഫൂലൻെറ മുഖത്ത് വിജയാഹ്ളാദം.

കൊള്ളക്കാരിയെന്ന നിലയ്ക്ക് നിങ്ങളോടുള്ള കുടുംബത്തിൻെറ നിലപാടെന്തായിരുന്നു?

ഞാൻ സ്വമേധയാ കൊള്ളക്കാരിയായതെന്നവിധത്തിലാണല്ലോ നിങ്ങൾ സംസാരിക്കുന്നത്. കാടുകളിൽപ്പോയത്, എൻെറ ഇഷ്ടമനുസരിച്ചായിരുന്നില്ല. എന്നെ തട്ടിക്കൊണ്ടു പോകാൻ ചിലർ പണംകൊടുത്ത് കൊള്ളസംഘത്തെ വശീകരിക്കുകയായിരുന്നു. പാവപ്പെട്ട ഒരു പെൺകുട്ടിയെന്ന നിലയ്ക്ക് എനിക്കു തിരിച്ചടിക്കാൻ കഴിയുമായിരുന്നില്ല. അതിനുംപുറമേ ഞാൻ ദരിദ്രയായിരുന്നു. എന്നെ തട്ടിക്കൊണ്ടുപോയി, അധികംനാൾ കഴിയുംമുമ്പുതന്നെ എന്നെ ഒരു കൊള്ളക്കാരിയായി അധികൃതർ പ്രഖ്യാപിച്ചു. ധനികയായിരുന്നെങ്കിൽ, എന്നെ തട്ടിക്കൊണ്ടു പോയതാണെന്ന് അവർ പ്രഖ്യാപിച്ചേനെ.

ബെഹമിയിൽ ഠാക്കൂർമാരെ കൂട്ടക്കൊല നടത്തിയതിനെ ഫൂലൻദേവി ന്യായീകരിക്കുന്നുണ്ടോ?

ഇരുപത്തിരണ്ടു ഠാക്കൂർമാരാണ് അവിടെ വധിക്കപ്പെട്ടത്. ഠാക്കൂർമാരുടെ സംഘംതന്നെ കൂട്ട ബലാത്സംഗം നടത്തിയതിൻെറ പ്രതികാരമായിട്ടാണ്, ഫൂലൻദേവി ആ കൂട്ടക്കൊല നടത്തിയതെന്നു പ്രചരിച്ചിരുന്നു. ബെഹമിക്കൊലയിൽ പങ്കില്ലെന്നാണോ പറയുന്നത്?

കൊല നടക്കുന്ന രാത്രി, ഞാൻ ബെഹമിയിൽ ഇല്ലായിരുന്നു. അന്നു ഞാൻ തങ്ങിയിരുന്ന ഗ്രാമത്തിൻെറ പേര് ഞാൻ ഓർക്കുന്നില്ല. ഒരുകാര്യം തീർച്ചയാണ്. അന്ന് ഞാൻ ബെഹമിയിൽ ഇല്ലായിരുന്നു. കൊലയുടെ പാതകം പൊലീസ് എൻെറമേൽ കെട്ടിവയ്ക്കുകയും, പത്രക്കാരോട് അവരതു പറയുകയും ചെയ്തു. ഒരു കൊള്ള നടക്കുമ്പോൾ, ഒളിവിലായ കൊള്ളക്കാരൻെറ തലയിൽ അതിൻെറ ഉത്തരവാദിത്വം കെട്ടിവയ്ക്കുന്നതാണു പതിവ്. വിക്രമും മാൻസിംഗും എൻെറ പേരാണ് കൊള്ളയ്ക്കായി ഉപയോഗിച്ചിരുന്നത്. എൻെറ പേരുപയോഗിച്ച്, ആ പട്ടികൾ അവരുടെ കുടുംബങ്ങളെ രക്ഷിച്ചു. ഫൂലൻെറ ശബ്ദത്തിൽ രോഷം തിളച്ചുനിന്നു. തന്നെ ഈ നിലയിലെത്തിച്ച ഭരണാധികാരികളുടെ നേർക്കാണോ അവരുടെ രോഷം കത്തുന്നത്? അതോ കൊള്ളസംഘങ്ങളുടെ നേർക്കോ? അതോ ഠാക്കൂർമാരുടെ നേർക്കോ? ഫൂലൻ മനസ്സിൽ അടച്ചുവച്ചിരിക്കുന്നതാണ്, അതു സംബന്ധിച്ച രഹസ്യങ്ങൾ.

1983-ലാണ് ഫൂലൻദേവി ആയുധംവച്ചു കീഴടങ്ങുന്നത്. അർജ്ജുൻസിംഗായിരുന്നു മദ്ധ്യപ്രദേശ് മുഖ്യമന്ത്രി. മദ്ധ്യപ്രദേശിലെയും ഉത്തർപ്രദേശിലെയും പൊലീസിന് ഒരു പേടിസ്വപ്നമായിത്തീർന്ന ചംബൽ റാണിയെ കീഴടങ്ങാൻ പ്രേരിപ്പിച്ച കാരണം എന്തായിരുന്നു?



തിഹാറിൽനിന്നും മോചിതയായശേഷം

"1972-ലാണ് വിനോബഭാവെയുടെ ശാന്തിദൗത്യം തുടങ്ങുന്നത്. പല കൊള്ളക്കാരും ആചാര്യഭാവെയുടെ ആഹ്വാനമനുസരിച്ച് കീഴടങ്ങിയിരുന്നു. പരമാവധി എട്ടുകൊല്ലത്തെയും എട്ടുമാസത്തെയും തടവിനുശേഷം ആയുധംവച്ചു കീഴടങ്ങുന്നവരെ വിട്ടയയ്ക്കുമെന്ന് ഗവൺമെൻറ് ഉറപ്പു നല്കുകയും ചെയ്തു. ഇതുസംബന്ധിച്ച് രംഗത്തു വന്ന മദ്ധ്യസ്ഥന്മാർ എന്നെയും സമീപിച്ചു. കീഴടങ്ങൽകൊണ്ടുള്ള പ്രയോജനം എന്നെ അവർ ബോദ്ധ്യപ്പെടുത്തി. എന്നാൽ കീഴടങ്ങുന്നതിന് ഞാൻ ചില ഉപാധികൾ വച്ചു. ഞാൻ കീഴടങ്ങുമ്പോൾ, എൻെറ കുടുംബത്തിന് ആവശ്യമായ സംരക്ഷണം നല്കണമെന്നായിരുന്നു അതിലൊന്ന്. മറെറാന്ന്, എൻെറ സഹോദരന് ഒരു ജോലി കൊടുക്കണം. (ഫൂലൻെറ സഹോദരൻ ഇപ്പോൾ മദ്ധ്യപ്രദേശ് പൊലീസിലാണ്.) മൂന്നാമത്തെ ഉപാധി, ഉത്തർപ്രദേശ് പൊലീസിന് എന്നെ കൈമാററുതെന്നാണ്. അതനുസരിച്ചു കീഴടങ്ങിയ ഫൂലൻദേവിയെ ഗ്വാളിയർ ജയിലിലായിരുന്നു പാർപ്പിച്ചത്. അൻപത്തിമൂന്നു കേസുകളായിരുന്നു അവരുടെമേൽ ചുമത്തപ്പെട്ടത്.

"ജയിലിലായിരുന്നപ്പോൾ എന്നെ വേട്ടയാടിയിരുന്നത്, കീഴടങ്ങിയത് ശരിയായിരുന്നോ എന്ന ചിന്തയായിരുന്നു. എട്ടുകൊല്ലവും എട്ടുമാസവും ജയിലിൽക്കഴിഞ്ഞാൽ വിടാമെന്നായിരുന്നു കരാർ. എന്നാൽ എൻെറ പല സാഥികളും (കൂട്ടുകാർ) അതിനുമുമ്പേ ജയിൽമോചിതരായി. അവർക്ക് അതിനുവേണ്ടി ചെലവാക്കാൻ പണമുണ്ടായിരുന്നു. ഞാൻ ദരിദ്രയായിരുന്നു. എനിക്കതിനുള്ള വകയില്ലായിരുന്നു. പിന്നോക്കക്കാരായ മല്ലാസ് (തോണിക്കാർ) വിഭാഗക്കാരിയായിരുന്ന എനിക്കുവേണ്ടി ഒരക്ഷരം ഉരിയാടാൻ ആരുമില്ലായിരുന്നു. ആ അവസ്ഥ എന്നെ വല്ലാതെ മഥിച്ചു. എന്നാൽ ഇന്ന് അതല്ല സ്ഥിതി. എന്നെ സഹായിക്കാൻ ഇന്ന് പലരുമുണ്ട്. രാഷ്ട്രീയക്കാർപോലും അതിനുവേണ്ടി മുന്നോട്ടു വന്നിട്ടുണ്ട്. എട്ടുകൊല്ലത്തിനു പകരം നീണ്ട പതിനൊന്നു കൊല്ലമായിരുന്നു ഞാൻ ജയിലിൽ ചെലവിട്ടത്."

"നിങ്ങൾതന്നെ എനിക്കു പറഞ്ഞുതരൂ. ആരോട് ഞാൻ പടവെട്ടണം, ഈ അനീതിക്കെതിരായി? എന്നെ മോചിപ്പിക്കാതിരിക്കാൻ ഇപ്പോൾപ്പോലും പലരും ശ്രമിച്ചിരുന്നു." അതും പറഞ്ഞ് അവർ ആത്മഗതമെന്നോണം കൂട്ടിച്ചേർത്തു. "അല്ലെങ്കിൽത്തന്നെ ആരോടു പടവെട്ടാൻ. കാലത്തിൻെറ കൈകളെ തിരിച്ചു കൊണ്ടുവരാനാകുമോ?"

പുറത്തുള്ള സംഘാംഗങ്ങളുമായി സമ്പർക്കം പുലർത്താൻ ശ്രമിച്ചോ?

"ഇല്ലേ, ഇല്ല." അല്പം ആലോചിച്ചശേഷം അവർ തുടർന്നു. "ഇല്ല. ഞാനതിനു തയ്യാറല്ല. അവരെയൊന്നും എനിക്കു കാണുകയേ വേണ്ട. അവരിൽ പലരും ഇന്നു നേതാക്കളാണ്. പണവും അധികാരവും ഉള്ളവർ. എനിക്കവരുടെ മുഖംപോലും കാണണ്ട."

ഫൂലൻദേവിയുടെ കണ്ണിൽ രോഷത്തിൻെറ തീ. സംഘാംഗങ്ങളുമായുള്ള പുനഃസമാഗമം കഴിഞ്ഞുപോയ ഇരുണ്ട ദിനങ്ങളെ ഓർമ്മിപ്പിക്കുമെന്ന വിചാരമായിരുന്നോ അതിനു കാരണം? എൻെറ വിചാരധാര മനസ്സിലാ



ഫൂലൻദേവിയും മാതുലനും

ക്കിയിട്ടെന്നവണ്ണം അവർ പറഞ്ഞു: മനംമടുപ്പിക്കുന്ന ഭൂതകാലം വിസ്മരിക്കാനാണ് ഞാനാഗ്രഹിക്കുന്നത്.

വളരെയേറെ പ്രചാരണസന്നാഹങ്ങളോടു കൂടി മോചിപ്പിക്കപ്പെട്ട ഫൂലൻദേവിക്കു കനത്ത സംരക്ഷണമാണ് ഏർപ്പെടുത്തിയിരിക്കുന്നത്. അവർ തങ്ങുന്ന ഹർഫൂൽസിംഗ് കശ്യപിൻെറ വീട്ടിൽ സായുധരായ പൊലീസുകാർ കാവൽ നില്ക്കുന്നു. വീട്ടിനകത്തുമുണ്ട് സായുധരായ പൊലീസുകാർ. ആക്രമണം ഉണ്ടാകുമെന്ന ഉൽക്കണ്ഠയാണോ ഇതിനു കാരണം?

''ഇല്ല. ഒരിടത്തുനിന്നും അപകടമുണ്ടാവുമെന്നു ഞാൻ ഭയപ്പെടുന്നില്ല. എങ്കിലും സംരക്ഷണം നല്ലതുതന്നെയെന്ന് എനിക്കു തോന്നി. പതിനൊന്നു വർഷങ്ങൾക്കുശേഷം വീണ്ടുകിട്ടിയ സ്വാതന്ത്ര്യം ആസ്വദിക്കാൻ ഞാൻ ആഗ്രഹിക്കുന്നു.''

പൊലീസിനെക്കുറിച്ച് എന്തു തോന്നുന്നു?

''ഓ, അവർ വൃത്തികെട്ടവർതന്നെ. പാവങ്ങളെ അവർ ഒരിക്കലും സഹായിക്കില്ല. ധനികരും പ്രതാപികളുമായാണ് അവരുടെ സഹവാസം. ജയിലിൽനിന്നു, വിശേഷിച്ച് ഗ്വാളിയർ ജയിലിൽനിന്നു ജീവനോടെ ഞാൻ പുറത്തു വരുമെന്ന് അവർ വിചാരിച്ചിരുന്നേയില്ല. വെറും പത്തുരൂപയ്ക്കു വിലയ്ക്കു വാങ്ങാവുന്നവരാണ് പൊലീസുകാർ.

അപ്പോൾ തിഹാറോ?

തിഹാർ ജയിൽ പേരിനു മാത്രം ജയിലാണ്. അവിടം വളരെ ശാന്തമാണ്. ഉദ്യോഗസ്ഥന്മാർ അങ്ങേയററം ദയാലുക്കളും.

തിഹാർ ജയിൽ ഐ.ജി കിരൺബേഡിയെക്കുറിച്ച് നല്ലതു മാത്രമേ അവർക്കു പറയാനുള്ളൂ. കിരൺബേഡി വിരൽത്തുമ്പുവരെ മാന്യതയുള്ള ഒരു സ്ത്രീയാണ്. എല്ലാവരോടും അവർ എത്രമാത്രം കരുണയോടുകൂടിയാണെന്നോ പെരുമാറുന്നത്? ജയിലിലെ അന്തേവാസികൾക്കും അവരുടെ കുട്ടികൾക്കും എല്ലാ സൗകര്യങ്ങളും ചെയ്തുകൊടുക്കുന്നു. അതുകൊണ്ട് ജയിലിലാണു കഴിയുന്നതെന്ന തോന്നലേ ഉണ്ടാകില്ല. ജയിലിലുള്ളവരെ സാക്ഷരരാക്കാൻ അവർ നടത്തുന്ന സേവനം എത്ര ശ്ളാഘിച്ചാലും അധികമാവില്ല.

വനിതകളുടെ വാർഡിലായിരുന്നു ഞാൻ. എല്ലാവരും എന്നോടു നന്നായി മാത്രമേ പെരുമാറിയിരുന്നുള്ളൂ. എങ്കിലും ചിലർക്ക് എന്നോട് അമർഷം ഉണ്ടായിരുന്നു.

ജയിലിലെ ദിവസങ്ങൾ എങ്ങനെ തള്ളിനീക്കി?

പ്രധാനമായും ഞാൻ ഈശ്വരസേവയിൽ മുഴുകിയായിരുന്നു കഴിഞ്ഞത്. ദുർഗ്ഗാദേവിയായിരുന്നു, എൻെറ ഉപാസനാമൂർത്തി. എല്ലാനേരവും ഞാൻ ദുർഗ്ഗാദേവിയെ ഭജിച്ചുകൊണ്ടിരുന്നു എന്ന് ഇതിനർത്ഥമില്ല. ദൈവങ്ങളെയെല്ലാം ഞാൻ ആദരിക്കുന്നു. എങ്കിലും പരമമായ എൻെറ വിശ്വാസം ദുർഗ്ഗാദേവിയിലാണ്.

അതെന്തു ദുർഗ്ഗാദേവി?

അതുകേട്ട് ഫൂലൻ ചിരിച്ചു. കണ്ണുകളിൽ കുസൃതി. ''എന്തുകൊണ്ടെന്നോ? എല്ലാത്തരം തിന്മകളെയും നശിപ്പിക്കുന്നത് ദുർഗ്ഗാദേവിയല്ലേ?''

സ്വതന്ത്രയായല്ലോ? പുത്തനായി കൈവന്ന സ്വാതന്ത്ര്യത്തോട് എന്തു തോന്നുന്നു?

എനിക്കു കൈവന്ന സ്വാതന്ത്ര്യം ആസ്വദിക്കാൻ നിങ്ങളൊന്നും എന്നെ അനുവദിക്കുന്നില്ല. ജയിലിൽനിന്നും മോചിപ്പിക്കപ്പെടാൻ പോകുന്നുവെന്ന വിവരം എന്നെ വല്ലാതെ ഇളക്കിക്കളഞ്ഞു. പുറത്തു വന്നതിൻെറ തലേരാത്രി എനിക്ക് ഒരുപോള കണ്ണടയ്ക്കാനായില്ല. തീർച്ചയായും ഞാൻ ആഹ്ളാദവതി'യാണ്. എങ്കിലും ലേശം പേടിയും തോന്നുന്നു. അതൊരു നീണ്ട കാത്തിരിപ്പായിരുന്നു. എനിക്കാരോടും വിദ്വേഷമില്ല. എൻെറ ദുരിതങ്ങൾക്ക് ആരെയും കുററപ്പെടുത്തുന്നുമില്ല. എല്ലാം ദൈവഹിതമായിരിക്കാം.

അപ്പോൾ ''പുതിയ'' ഫൂലൻദേവിയുടെ ഭാവിപരിപാടി?

സമാജ് സേവ (സാമൂഹ്യസേവനം)യാണ് എൻെറ ലക്ഷ്യം. സ്ത്രീകളോടുള്ള ക്രൂരതയ്ക്കെതിരെ ഞാൻ അടരാടും. അടിച്ചമർത്തപ്പെട്ടവരെയും അവശരെയും ഉദ്ധരിക്കാനായിരിക്കും ഞാൻ പ്രവർത്തിക്കുക. അത്തരക്കാർക്കുവേണ്ടിയുള്ള കുരിശുയുദ്ധത്തിലെ മുന്നണിപ്പോരാളിയാവും, ഞാൻ. ആ സമരത്തിൽ സഹായിക്കാൻ അഭ്യസ്തവിദ്യരും സ്വാധീന മുള്ളവരും എന്നെ സഹായിക്കാൻ സന്നദ്ധരായിട്ടുണ്ട്.

ഇതൊക്കെയാണെങ്കിലും നിങ്ങളെ പ്രതികാരദാഹികൾ കാത്തിരിക്കുന്നില്ലെന്നു വിശ്വസിക്കാനാവുമോ?

നേരത്തെ സൂചിപ്പിച്ചതുപോലെ ഞാനെന്തിനു ഭയപ്പെടണം? ഞാനാരോടും തെററു കാണിച്ചിട്ടില്ല. ആ നിലയ്ക്ക് മററാരെങ്കിലും എന്നോട് തെററു കാണിക്കുന്നതെന്തിന്?

എവിടെയാണ് താമസിക്കാൻ ഉദ്ദേശ്യം?

ഈ രാജ്യത്തെ മുഴുവൻ ഞാൻ സ്നേഹിക്കുന്നു. ബന്ധുക്കളുമായി താമസിക്കാനാണ് ഞാനാഗ്രഹിക്കുന്നത്. ഇന്ത്യ എനിക്കുള്ളതാണ്. ഞാൻ ഇന്ത്യയ്ക്കുള്ളതും. പാവപ്പെട്ടവർക്കു നീതികിട്ടുന്നുണ്ടോയെന്ന അന്വേഷണവുമായി രാജ്യമാസകലം ഞാൻ യാത്ര ചെയ്യും.

അപ്പോൾ സ്ത്രീകൾക്കെതിരായ ക്രൂരതകൾക്കെതിരായുള്ള സമരത്തിലാണോ ശ്രദ്ധിക്കുക?

അങ്ങനെയല്ല. സ്ത്രീകളുടെ കാര്യത്തിൽ പ്രത്യേകിച്ച്. എന്നാൽ സഹായം ആവശ്യമുള്ള എല്ലാവരോടുമൊപ്പം ഞാനുണ്ടായിരിക്കും. സ്വന്തം അവകാശങ്ങൾ ഉന്നയിക്കാൻ കഴിവില്ലാത്തവർക്കുവേണ്ടിയായിരിക്കും ഞാൻ സമരം ചെയ്യുക. എനിക്കുവേണ്ടി, ചെറിയ സഹായംപോലും എത്തിച്ചുതന്ന ഗ്രാമങ്ങളിലെ എൻെറ സുഹൃത്തുക്കളെ ഞാൻ ഒരിക്കലും മറക്കുകയില്ല.

ഈ ലക്ഷ്യസാക്ഷാത്ക്കാരത്തിനായി എന്തെങ്കിലും തുടങ്ങിയോ?

എന്തു നടപടി? ഞാൻ പുറത്തുവന്നതല്ലേയുള്ളൂ. ജയിലിലായിരുന്നപ്പോൾ, എന്നോടൊപ്പമുണ്ടായിരുന്നവർ അവരുടെ പ്രശ്നങ്ങളുമായി എന്നെ സമീപിച്ചിരുന്നു. പലരും, അവർക്കു നേരിടേണ്ടി വന്നിട്ടുള്ള അനീതികളെപ്പററി എനിക്ക് എഴുതുമായിരുന്നു. ജയിലിലായിരുന്നതിനാൽ എനിക്കൊന്നും ചെയ്യാൻ സാധിക്കുമായിരുന്നില്ല. ഞാൻ നിസ്സഹായയായിരുന്നു. ഇപ്പോൾ ആ സ്ഥിതി മാറി. അവശതകളും അനീതികളുമായി എന്നെ സമീപിക്കുന്നവർക്കുവേണ്ടി ഞാൻ പടപൊരുതും.

ഫൂലൻെറ നിയമോപദേഷ്ടാവ് ഇതിലിടപെട്ടു പറഞ്ഞു: രാജ്യത്തുടനീളം ശാഖകളുള്ള ഒരു അഖിലേന്ത്യാ സംഘടന അടുത്തുതന്നെ രൂപീകരിക്കുന്നുണ്ട്. ആ സംഘടനയുടെ അദ്ധ്യക്ഷ ഫൂലൻദേവിയായിരിക്കും. അതൊരു സാമൂഹ്യസംഘടനയായിരിക്കും. ഇതിനുപുറമേ പാവപ്പെട്ടവർക്ക് വൈദ്യസഹായം നല്കാൻ മഥുരയിൽ വീരാംഗന ഫൂലൻദേവി ധർമ്മ ഔഷധാലയവും സ്ഥാപിക്കും.

വിവിധ രാഷ്ട്രീയപ്പാർട്ടികൾ ഫൂലൻദേവി

ശേഷം 58 -ാം പേജിൽ





# അരവിന്ദനെ ഓർക്കുമ്പോൾ

മധുനായർ



'അരവിന്ദൻ നമ്മോടൊപ്പമില്ലെന്ന സത്യം ഓർമ്മിപ്പിച്ചുകൊണ്ട് മാർച്ച് പതിനഞ്ച് വീണ്ടുമെത്തുന്നു. ഇന്ത്യയുടെ നവോത്ഥാന സിനിമാ രംഗത്ത് മായാത്ത മുദ്ര പതിപ്പിച്ച അരവിന്ദൻ എല്ലാ അർത്ഥത്തിലും ഒരു പെരുന്തച്ചനായിരുന്നു. സ്നേഹോദാരമായ ആ പെരുമാററവും മധുരമായ ആ പ്രകൃതവും ഒരു ദുഃഖസ്മൃതിയായി എക്കാലവും തുടരും

ജി. അരവിന്ദൻ ദിവംഗതനായിട്ട് മാർച്ച് 15–ാം തീയതി മൂന്നു വർഷങ്ങളാകുന്നു. എൻെറ കുടുംബം അമേരിക്കയിൽനിന്നും നാട്ടിൽ വന്നിട്ട് മാസങ്ങൾ മാത്രം തികയുന്നു. ഇരുട്ടിക്കീറി അരിഷ്ടിച്ചു പൊട്ടിവിടർന്ന ഒരു പ്രഭാതം. എൻെറ പത്തു വയസ്സുകാരൻ മകൻ, റേഡിയോ കേട്ടിട്ടാവണം ഉറക്കെ വിളിച്ചറിയിച്ചു.

''ഡാഡ്, യുവർ ഫ്രണ്ട് ഡൈഡ്.''

എൻെറ സുഹൃത്ത് അന്തരിച്ചു.

നാട്ടിലും വിദേശത്തുമായി നൂറുകണക്കിനു പേരെ എന്നോടൊത്ത് അവൻ കണ്ടിരിക്കണം. എന്നിട്ടും അരവിന്ദൻെറ കാര്യത്തിൽ ''സുഹൃത്ത്'' എന്ന ഏകവചനം അവൻ എങ്ങനെ ഉപയോഗിച്ചു?

''വാക്കുകൾ കൂട്ടിച്ചൊല്ലാൻ വയ്യാത്ത കിടാവിൻെറ'' ഈ പ്രയോഗം എന്നെപ്പോലെ എത്രയോ പേർക്ക് അർത്ഥവത്തായിത്തീർന്നിരിക്കണം.

അരവിന്ദൻെറ തിരോധാനം ഈ നഗരത്തിനേല്പിച്ച സാംസ്കാരിക ദാരിദ്ര്യം ഇന്നും എന്നെപ്പോലെ അനുഭവിക്കുന്ന എത്രയെത്രയോ പേർ കാണും. ഈശ്വരവിലാസം റോഡിലെ 'കേദാരം' പറഞ്ഞറിവുമാത്രമുള്ള കേസരി സദനെ ഓർമ്മിപ്പിച്ചിരുന്നു. സദാസയമവും വന്നുപോയിരിക്കുന്നവർ. അവർ തമ്മിൽത്തന്നെ പലതരത്തിലുള്ള ചർച്ചകൾ. എല്ലാം ശ്രദ്ധിച്ചുകൊണ്ട് മിക്കപ്പോഴും ഒന്നും ഉരിയാടാതെ മുനിപോലിരിക്കുന്ന അരവിന്ദൻ. മൗനത്തിനിത്രയും വാചാലതയോ? ഏതു വിപ്ളവകാരിയുടേയും ജീവിത മൂല്യനിർണ്ണയങ്ങളിൽ പുനശ്ചിന്ത അടിച്ചേല്പിക്കുവാൻ ആ ജീനിയസ്സിന് ഉപയോഗിക്കേണ്ടി വന്ന വാക്കുകൾ വിരലിലെണ്ണാവുന്നവയും.

ജി.അരവിന്ദൻ എന്തായിരുന്നു? കാർട്ടൂണിസ്ററ്, സിനിമാ മേക്കർ, സംഗീത സംവിധായകൻ, കോസ്ററ്യും ഡയറക്ടർ, നാടകശില്പി. ഈ തുറകളിലെല്ലാം അദ്ദേഹത്തിൻെറ പ്രാധാന്യം ചരിത്രത്തിനുപോലും അതീതമാക്കുംവിധമാണ് ആയുസ്സിൻെറ പകുതിപോലും ആകുംമുമ്പേ അദ്ദേഹം ഞൊടിയിടയ്ക്കുള്ളിൽ പിടഞ്ഞുമരിച്ചത്. അരവിന്ദൻെറ സിനിമയ്ക്കുള്ള ഏററവും വലിയ അംഗീകാരം സത്യജിത് റേയുടെ വാക്കുകളാണ്. ഒരു ഇൻറർവ്യൂവിൽ തനിക്കുശേഷം ആരെന്ന ചോദ്യത്തിന് അദ്ദേഹം തുറന്നടിച്ചു.

''മേ ബി അരവിന്ദൻ.''

ഉത്തരായനം എന്ന സാദാ സിനിമയിൽ തുടങ്ങി കാഞ്ചന സീതയിലും തമ്പിലും എസ്തപ്പാനിലുമൊക്കെ സിനിമയുടെ അൾട്രാമോഡേൺ സങ്കല്പങ്ങൾ പരീക്ഷിച്ച് അവസാനകാലത്ത് തൻെറ വ്യക്തിപ്രഭാവത്തിൻെറ കാതലായ നർമ്മഭാവം അഭ്രപാളികളിൽ പ്രകടിപ്പിക്കുവാൻ തയ്യാറായി. പിന്നെ ഗോൺ വിത്ത് ദി വിഷസിനെ ഓർമ്മിപ്പിക്കുംവിധം ലബ്ധപ്രതിഷ്ഠ നേടിക്കഴിഞ്ഞ ചില സാഹിത്യ കൃതികളെ സിനിമയാക്കാനുള്ള ആഗ്രഹങ്ങൾ സഫലീകരിക്കുംമുമ്പേ വിട പറയേണ്ടിവന്നതിൽ അരവിന്ദൻെറ ആത്മാവ് എന്ത് അസ്വസ്ഥമായിരിക്കും? പൊറെറക്കാടിൻെറ വിഷകന്യകയും, കാളിദാസൻെറ മേഘസന്ദേശവും ഒക്കെ സെല്ലുലോയിഡിൽ ജീവൻ വയ്ക്കുന്ന രംഗം വിവരിക്കുമ്പോൾ വാചാലത പരിമിതമായിരുന്നെങ്കിലും ആ കണ്ണുകളുടെ തിളക്കം ഒരപൂർവ്വ കാഴ്ച തന്നെയായിരുന്നു.

പതിനഞ്ചു കൊല്ലങ്ങൾക്കു മുമ്പ് വാഷിംഗ്ടൺ ഡി.സിയിൽ ഡ്യൂ പോയിൻറ് സർക്കിളിലൊരു ഹോട്ടൽമുറിയിൽ വച്ചാണ് അരവിന്ദനെ ആദ്യമായിക്കാണുന്നത്. യു.എസ്. സ്റ്റേറ്റ് ഡിപ്പാർട്ടുമെൻറിൻെറ അതിഥിയായി വന്ന അദ്ദേഹത്തിനെ നേരിട്ടുചെന്ന് പരിചയപ്പെടുകയായിരുന്നു. ''ചെറിയ മനുഷ്യരും വലിയ ലോകത്തിൻെറ''യും ശില്പിയെക്കാണുവാനുള്ള ഒരാഗ്രഹം മാത്രം മനസ്സിൽ. അരവിന്ദൻസിനിമകൾ എന്നെപ്പോലെതന്നെ അമേരിക്കൻ പ്രവാസിക്ക് പത്രവാർത്തകൾ മാത്രം ആയിരുന്നു. ആ പരിചയം അരവിന്ദന് ഒന്നും നേടിക്കൊടുത്തിട്ടുണ്ടാവില്ല. ആയിരങ്ങൾ കവിയുന്ന അദ്ദേഹത്തിൻെറ സുഹൃദ്വലയത്തിലെ ഒരു എളിയ കണ്ണിമാത്രം ഞാൻ. എന്നാൽ ഞാൻ നേടിയതോ, സിനിമയെക്കുറിച്ചുള്ള ഒട്ടും മോശമല്ലാത്ത അറിവ്, സംഗീതത്തോടുള്ള ആരാധന, ചിത്രകലയോടുള്ള ബഹുമാനം, അറിവിൻെറ പരിധിയെക്കുറിച്ചുള്ള ബോധം, മാനുഷിക ബന്ധങ്ങളെക്കുറിച്ചുള്ള പുനശ്ചിന്ത, എളിമയെന്ന വികാരത്തിൻെറ ദൈവീകത, വെറും മെററീരിയലിസ്ററിക് ലോകത്തിൻെറ പൊള്ളവശം.

പുതുലോകത്തിലേക്ക് കുടിയേറിയവനെന്ന ലേബലും വലിച്ചെറിഞ്ഞ് പെററനാട്ടിലേക്ക് രണ്ടുദശകങ്ങളുടെ അകന്നുനില്പിനുശേഷം തിരിച്ചെത്തിയപ്പോൾ അരവിന്ദനിവിടെയുണ്ടെന്നത് എന്തൊരാശ്വാസമായിരുന്നു! എനിക്ക് ഒരു പഴയ വീട് കണ്ടുപിടിക്കുന്നതുതൊട്ട് റേഷൻകാർഡ് സംഘടിപ്പിക്കുന്നതുപോലും അരവിന്ദൻെറ ജോലിയായിരുന്നു. അരവിന്ദൻെറ മരണത്തോടെ എനിക്ക് എൻെറ സുഹൃത്ത് നഷ്ടമായി. അനാഥൻ എന്ന വാക്കിൻെറ അർത്ഥം എത്ര വേദനയോടെ ഞാൻ മനസ്സിലാക്കുന്നു. ഈശ്വരവിലാസത്തിലെ കേദാരത്തിൻെറ പടികൾ ഇന്നും സമചിത്തതയോടെ എനിക്കു കയറുവാനാകുന്നില്ല. വർഷങ്ങൾ പറന്നകന്നിട്ടും ഉള്ളിലെ വേദനയുടെ തീക്ഷ്ണത കൂടിവരുന്നുവോ?




കാവാലം ശശികുമാർ


സംസ്ഥാന ജയിൽ പരിഷ്ക്കരണക്കമ്മിററി ബഹുജനങ്ങളിൽനിന്നും മററും നിർദ്ദേശങ്ങൾ സ്വീകരിച്ച്, അതിൻെറ അടിസ്ഥാനത്തിൽ സർക്കാരിനു സമർപ്പിച്ച ഒരു റിപ്പോർട്ടുണ്ട്. അതിലെ ശുപാർശകൾ നടപ്പിലാക്കിയാൽ തടവുകാർക്ക് മാനുഷിക പരിഗണന ലഭിക്കാനിടയുണ്ട്. എന്നാൽ ഭരണാധിപന്മാരുടെ അഭിപ്രായത്തിൽ സംസ്ഥാനത്തെ ജയിലുകളിലെ സൗകര്യങ്ങൾ ഇപ്പോൾത്തന്നെ കൂടുതലാണത്രേ.

# തടവറകളിൽ ചതഞ്ഞരയുന്ന ജീവിതങ്ങൾ

ത തടവുകാരോട് മനുഷ്യത്വപരമായി പെരുമാറണമെന്ന് ഇങ്ങകലെയിരുന്ന് കേരള ഹൈക്കോടതി നിർദ്ദേശിച്ചപ്പോൾ അടിമകളെക്കാൾ അധമരായി കണക്കാക്കപ്പെടുന്ന ഒരുപററം മനുഷ്യജീവികൾ ഉള്ളഴിഞ്ഞു സന്തോഷിച്ചിട്ടുണ്ടാകണം— ''ആഴിയോളം പരന്ന ഞങ്ങളുടെ കഷ്ടപ്പാടിൽ അണുവിടയെങ്കിലും അധികൃതർ അറിഞ്ഞിരിക്കുമല്ലോ'' എന്ന്.

കോടതി നിയോഗിച്ച പ്രത്യേക അഭിഭാഷക കമ്മിഷനുകളുടെ റിപ്പോർട്ടിൻെറയും ഹൈക്കോടതി ജഡ്ജിയുടെ ജയിൽ സന്ദർശനത്തിൻെറയും ഒരു ജീവപര്യന്തം തടവുകാരൻെറ പരാതിയുടെയും അടിസ്ഥാനത്തിൽ ബോദ്ധ്യപ്പെട്ട ജയിൽദുരിതത്തെ മുൻനിറുത്തിയാണീ നിർദ്ദേശം

ഇനിയുമെന്തെല്ലാം അറിയാൻ കിടക്കുന്നു, ജയിലിനെക്കുറിച്ച്!

പാർപ്പിടസൗകര്യത്തെക്കുറിച്ചാണ് കോടതിയുടെ ആദ്യത്തെ പരാമർശം. കേരളത്തിലെ മൂന്നു സെൻട്രൽ ജയിലുകളിലായി 5473-ൽപ്പരം തടവുകാരുണ്ട്. ഇതിൽ തിരുവനന്തപുരത്തെ പൂജപ്പുര ജയിലിൽ മാത്രം ആയിരത്തി മുന്നൂററിച്ചില്വാനം. പൂജപ്പുര ജയിലിൻെറ 'കപ്പാസിററി' തൊള്ളായിരത്തിൽ താഴെയാണ്.

10 ബ്ളോക്കുകളിലായാണ് തടവുകാരെ ഇവിടെ പാർപ്പിച്ചിരിക്കുന്നത്. ഇതിൽ രണ്ടെണ്ണത്തിൽ ഒന്ന് ആശുപത്രി. മറെറാന്ന്, കൊഫെ പോസെ' തടവുകാരെ പാർപ്പിച്ചിരിക്കുന്നതും. ബാക്കിയുള്ള എട്ടെണ്ണത്തിലാണ് ഈ ആയിരത്തി മുന്നൂറോളം പേരെ അട്ടിയടുക്കിയിരിക്കുന്നത്.

## തലചായ്ക്കാൻ ഇടമില്ല

ഓരോ ബ്ളോക്കിലും കുറഞ്ഞത് 150 പേർ. ബ്ളോക്കിനെ മൂന്നു ഹാളുകളായി വിഭജിച്ചിരിക്കുന്നു. ഓരോ ഹാളിലും കുറഞ്ഞത് 45 പേർ. ഒന്നിൽ സ്വസ്ഥമായി കിടന്നുറങ്ങാവുന്നത് 35 പേർക്ക്. ഇതിനു പുറമെയാണ് കുറഞ്ഞത് 10 പേരെക്കൂടി ഉൾക്കൊള്ളിക്കേണ്ടത്. ഒരാളുടെ പായ, അയൽക്കാരൻെറ പായയുടെ കീഴിൽ അഥവാ മുകളിൽ! അതായത്, രണ്ടുപേർക്കു കിടക്കാനുള്ളിടത്ത് മൂന്നുപേർ പായ വിരിക്കണം.

ഇനി ബാക്കി സൗകര്യങ്ങളെക്കുറിച്ചാണെങ്കിൽ ഒരു ഹാളിൽ ആകെയുള്ളത് രണ്ടു കക്കൂസ്. ഒററ ബ്ളോക്കിലും കക്കൂസിനുള്ളിൽ പൈപ്പുവഴി വെള്ളം കിട്ടുമെന്നു കരുതണ്ട. അഥവാ കിട്ടിയാൽ, അത് രാത്രി ഒരുമണിക്കുശേഷം നാലു മണിവരെ. (പക്ഷേ, ഈ സമയമൊക്കെ തടവുകാരൻ നിർബ്ബന്ധമായി ഉറങ്ങിക്കൊള്ളണമെന്നാണ് ജയിൽ നിയമം!)

കുളിക്കേണ്ടതും ഈ കക്കൂസുകളിൽ തന്നെ. പുറത്തുനിന്ന് വെള്ളം—ഇതിനു തന്നെ ജയിലിനുള്ളിൽ അരക്കിലോമീറ്ററും അതിനപ്പുറവും പോണം—ഇരുമ്പുതൊട്ടിയിൽ പിടിച്ചുകൊണ്ടു വന്നുവേണം ഉപയോഗിക്കാൻ. ഇതിനും ചിലപ്പോൾ മണിക്കൂറുകളോളം ക്യൂവിൽ നില്ക്കേണ്ടി വരും. ഓരോ ബ്ളോക്കിലും ചെറിയ വാട്ടർ ടാങ്കുകൾ കെട്ടിയിട്ടുണ്ട്. ഇതിലൊന്നിലും വെള്ളം സാധാരണ ഉണ്ടാകാറില്ല. അഥവാ, ഒരു ടാങ്ക് (ഈ ടാങ്കിന് ശരാശരി വലിപ്പം, നീളം മൂന്നു മീററർ, വീതി 2.5 മീററർ, ഉയരം 2 മീററർ) വെള്ളം കിട്ടിയാൽ ഇതുകൊണ്ടുവേണം ഒരു ബ്ളോക്കിലെ നൂററിയമ്പതോളം പേർ കുളിക്കാൻ, വസ്ത്രം നനയ്ക്കാൻ, പാത്രം കഴുകാൻ...

## കുടിക്കാൻപോലും വെള്ളമില്ല

വേനൽക്കാലത്താണ് സ്വാഭാവികമായും ദുരിതം കൂടുതൽ. എങ്ങുമില്ല വെള്ളം. ജയിലിലെ താഴ്ന്ന ബ്ളോക്കുകളിലെങ്ങാനും ഉണ്ടെങ്കിലായി. അവിടേക്ക് തടവുകാർ ഒരു കൂട്ട ഓട്ടമാണ്. കൈയൂക്കുള്ളവൻ കാര്യം നേടുന്നു. ജയിലിൽ മതിലിനു പുറത്ത് വലിയ ടാങ്കുണ്ട്. ചിലപ്പോൾ ഫയർ ഫോഴ്സ് അവിടെ എത്തിക്കുന്ന വെള്ളം കിലോമീററർ ദൂരം നടന്ന് ചുമന്നുകൊണ്ടു വന്നാലും കുളിക്കാം, അലക്കാം, പക്ഷേ, കുടിക്കാനോ—?

ജയിലിലെ ജലവിതരണ വ്യവസ്ഥ ഇനിയും പൂർണ്ണമാകാത്തതാണത്രെ ഇതിനു കാരണം. ജയിൽ കോമ്പൗണ്ടിൽത്തന്നെ പണിതുയർത്തിയിട്ടുള്ള വാട്ടർ ടാങ്കിൽനിന്നു കണക്ഷൻ കിട്ടിയാൽ ജലവിതരണപ്രശ്നം ഒരുപരിധിവരെ പരിഹരിക്കാം. മതിൽക്കെട്ടിനുള്ളിൽ വർഷംതോറും അററകുററപ്പണി എന്ന തട്ടിപ്പു നടത്തിയാൽ കണക്ഷൻ കിട്ടുകയില്ല. സ്ഥിരം സംവിധാനത്തിന് അധികൃതർ ശ്രമം നടത്തുന്നില്ലത്രെ.

ചിലപ്പോൾ പൈപ്പുവെള്ളത്തിൽ പുഴു കാണും. പരാതി പറഞ്ഞാൽ ശാസനയും ഭീഷണിയും. ജയിലിലെ മലിനജലക്കുഴലും ശുദ്ധജലക്കുഴലും തമ്മിൽ വിളക്കിച്ചേർത്തിടത്ത് ചോർച്ചയുണ്ടാകുമ്പോഴാണ് പുഴു നിറഞ്ഞ വെള്ളം കുടിക്കേണ്ടി വരുന്നത്. ജയിൽ സൗകര്യം വർദ്ധിപ്പിക്കുന്നതിൻെറ ഭാഗമായി വർഷങ്ങൾക്കുമുമ്പു പണിത ഒരു ബ്ളോക്ക് ഉപയോഗമില്ലാതെ കിടക്കുകയാണ്. നിർമ്മാണത്തിലെ തകരാറുകൊണ്ട് കോൺക്രീററ് ഇടിഞ്ഞും ഭിത്തി തകർന്നും തീരെ ഉപയോഗമില്ലാത്ത ഈ ബ്ളോക്കു നിർമ്മാണം വഴി ലക്ഷങ്ങളാണു പാഴായത്.

തടവുകാരെ തരംതിരിക്കുന്നതു സംബന്ധിച്ചാണ് കോടതിയുടെ മറെറാരു നിർദ്ദേശം.

ജയിൽ മാനസിക പരിവർത്തനത്തിനുള്ള ശിക്ഷണാലയമാണെന്നാണ് പൊതുവെ സങ്കല്പം. പക്ഷേ, സങ്കല്പവും യാഥാർത്ഥ്യവും തമ്മിലുള്ള അന്തരം വളരെ വലുതാണ്. പോക്കററടിക്കാരൻ മുതൽ കൂട്ടക്കൊലപാതകിവരെ ഇടചേർന്നു കഴിയുന്ന ''മാതൃകാസ്ഥാന''മാണിത്. അവരുടെ ''സോദരത്വേന''യുള്ള ഇടപെടൽമൂലം ആദാനപ്രദാനങ്ങളിലൂടെ എല്ലാവരും അന്യോന്യം തൊഴിൽ പഠിക്കുന്നു.

മദ്യപിച്ചു പൊലീസുവണ്ടിക്കു കൈകാണിച്ചവൻ (ശിക്ഷ 14 ദിവസം), കള്ളവാററു നടത്തിയവൻ (ശിക്ഷ 3 മാസം), പോക്കററിടച്ചവൻ, ചെറിയ മോഷണം നടത്തിയവൻ, കഞ്ചാവു വിററവൻ, കള്ളനോട്ടടിച്ചവൻ, വിഗ്രഹം കവർന്നവൻ, ഭാര്യയ്ക്കു ചെലവിനു കൊടുക്കാത്തവൻ, ബ്രൗൺ ഷുഗർ കടത്തിയവൻ (ശരാശരി ശിക്ഷ 8 വർഷത്തിൽ താഴെ), ഭാര്യയെ കൊന്നവൻ, പിഞ്ചുകുട്ടിയെ ബലാത്സംഗം ചെയ്തവൻ, സഹോദരനെ കൊന്നവൻ, രാഷ്ട്രീയ വൈരം തീർക്കാൻ കൂട്ടുചേർന്നു കൊല നടത്തിയവൻ, കുടുംബത്തെ മുഴുവൻ ഒററയ്ക്കു കൊന്നവൻ (ശിക്ഷ ജീവപര്യന്തം) ഇങ്ങനെ വൈവിദ്ധ്യമാർന്ന ക്രൂരകൃത്യങ്ങൾക്കു ശിക്ഷിക്കപ്പെട്ടവർക്കെല്ലാം പരസ്പരം ഇടപഴകാൻ ഇവിടെ അവസരം ലഭിക്കുന്നു! ഇവിടെ ഒരു തരംതിരിവുമില്ല.

## ജയിലുകൾ ക്രിമിനൽ സ്ക്കൂളുകൾ

നിരപരാധിയോ ലഘുവായ കുററം ചെയ്തവനോ ശിക്ഷാവധി കഴിയുമ്പോൾ അവൻ 'നൊട്ടോറിയസ്' ക്രിമിനലായി മാറും.

പൂജപ്പുരയിൽനിന്നു മോഷണക്കേസിൽ ശിക്ഷിക്കപ്പെട്ട ഒട്ടേറെപ്പേരെ തൃശൂരിലെ വിയ്യൂർ സെൻട്രൽ ജയിലിലേക്കു മാററുകയുണ്ടായി. പക്ഷേ, സൗകര്യാർത്ഥം ആവശ്യപ്പെടുന്ന മററു തടവുകാരെ അങ്ങോട്ടു മാററുകവഴി വിഭജനലക്ഷ്യം അസാധുവായി.

അതതു ജയിലുകളിൽത്തന്നെ പ്രത്യേകം ബ്ളോക്കുകളിൽ ഓരോ വിഭാഗം കുററവാളികളെയും പാർപ്പിച്ചാൽ അപകടകരമായ ഈ ഇടപഴകൽ ഒഴിവാക്കാം. കോടതി നിർദ്ദേശിച്ചപോലെ, ജയിലുകളെ 'ക്രിമിനൽ സ്ക്കൂൾ' പദവിയിൽനിന്നു മാററുകയും ചെയ്യാം.

ജയിൽ കാര്യങ്ങൾ നോക്കാൻ ആവശ്യത്തിനു സ്ററാഫിനെ നിയോഗിക്കണമെന്ന് കോടതി നിർദ്ദേശിച്ചിട്ടുണ്ട്.

ഇപ്പോൾ സ്ഥിരം സ്ററാഫുകൾക്കു പുറമെ, എംപ്ളോയ്മെൻറ് എക്സ്ചേഞ്ച് നിയമനം വഴി വരുന്ന താത്ക്കാലിക ജീവനക്കാരും ജയിൽ വാർഡർമാരുമുണ്ട്. സാമൂഹിക ജീവിതത്തിൽ തിരിച്ചു ചെല്ലാൻ തക്ക മനഃപരിവർത്തനം ഉണ്ടാകുംവിധം കുററവാളിയോട് ജയിലിൽ ഉദ്യോഗസ്ഥർ എന്തു സമീപനം കൈക്കൊള്ളുന്നു, അതിന് ജയിൽ ജീവനക്കാർ എന്തു ചെയ്യുന്നു എന്ന ചോദ്യത്തിനാണ് ഇവിടെ പ്രസക്തി.

കേരളത്തിലെ (കേരളത്തിലെ മാത്രമോ എന്നു സംശയം) ജയിലുകളിൽ ഇതുവരെ ജയിൽഭേദനം ഉണ്ടാകാത്തത് പൂജപ്പുര മാത്രമാണ്. ഇതെഴുതുമ്പോൾ ശിവജിയും കൂട്ടരും തടവു ചാടിയിരുന്നില്ല. അതായത്, ഇവിടെ ജയിൽസുരക്ഷ സംബന്ധിച്ച കാര്യത്തിൽ ഉദ്യോഗസ്ഥർ 100 ശതമാനം കർത്തവ്യനിഷ്ഠരാണെന്നർത്ഥം. തടവുകാരിൽത്തന്നെ സീനിയറായിട്ടുള്ള ആൾക്കാർക്കാണ് അതതു മുറികളിലെയും ബ്ളോക്കുകളിലെയും 'ഭരണാധികാരം'. (ഇവർ മേസ്ത്രിമാരെന്ന് അറിയപ്പെടുന്നു. ചീഫ് വാർഡറുടെയും വാർഡർമാരുടെയും നിർദ്ദേശ പ്രകാരം അവരുടെ മേൽനോട്ടത്തിൽ ജയിൽ പൂട്ടുക, തുറക്കുക, തടവുകാർക്കു വേണ്ട നിർദ്ദേശം നല്കുക തുടങ്ങിയവ ചെയ്യുന്നതും ഈ മേസ്ത്രിമാർതന്നെ.) പിന്നെ, കൂടുതൽ സ്ററാഫെന്ന നിർദ്ദേശത്തിനു പിന്നിൽ കോടതി ലക്ഷ്യമിടുന്നത് നിശ്ചയമായും തടവുകാരുടെ മാനസിക പ്രശ്നങ്ങൾ പരിഹരിക്കാനും അവർക്കു ശിക്ഷണം—ശിക്ഷയല്ല—നല്കാനും കഴിയുന്നവരാകണം. ഇത്തരം സ്ററാഫിനു വേണ്ട യോഗ്യത എന്തായിരിക്കണം? ആ യോഗ്യതയനുസരിച്ചാണോ നിയമനം നടത്തുന്നത് എന്നീ കാര്യങ്ങളിൽക്കൂടി ശ്രദ്ധിക്കേണ്ടതുണ്ട്.



## അടിമകളെക്കാൾ ദയനീയം

എല്ലാ തടവറകളുടെയും മുമ്പിൽ ''തടവുകാർ അടിമകളല്ല'' എന്നൊരു ബോർഡു കാണാം. കേരളത്തിലെ ഒരു ജയിലിലുമില്ല അത്തരമൊരു ബോർഡ്. അതുകൊണ്ടു തന്നെയാവണം തടവുകാരോട് ഉദ്യോഗസ്ഥരുടെ മനഃസ്ഥിതിയിലെ യജമാന ഭാവം!

'എടാ' എന്നു ചേർത്തല്ലാതെ ഇവിടെ സംബോധനയില്ല. നിർദ്ദേശത്തിൻെറയോ അന്വേഷണത്തിൻെറയോ മുമ്പിൽ അല്ലെങ്കിൽ പിൻപിൽ ഒരു അശ്ലീലപദമില്ലെങ്കിൽ ആ ഓഫീസറെ ശ്രദ്ധിച്ചോളു—അയാൾ ഒരു എംപ്ളോയ്മെൻറ് എക്സ്ചേഞ്ച് നിയമനക്കാരനാവും.

തടവുകാരൻെറ കുടുംബപശ്ചാത്തലം അന്വേഷിക്കുന്ന ചില ഉദ്യോഗസ്ഥരുണ്ട്. പക്ഷേ, ലക്ഷ്യം അവനെ ഉദ്ധരിക്കലല്ല, മറിച്ച് എന്തെങ്കിലും 'കിടയ്ക്കുമോ' എന്നറിയുകയാണ്. (ഇങ്ങനെ വീടന്വേഷിച്ച് അവിടെ ച്ചെന്ന് സഹായം വാഗ്ദാനം ചെയ്ത് 'സംതിംഗ്' വാങ്ങിയവരുടെ കഥയും ജയിലിൽ പറഞ്ഞുകേൾക്കാറുണ്ടത്രെ.)

അനുനിമിഷം മററു തടവുപുള്ളികളിൽ നിന്നും ഒരു തടവുകാരൻ അനുഭവിക്കുന്ന മാനസിക-ശാരീരിക പീഡനങ്ങളേറെ. കോടതി നിർദ്ദേശിക്കുന്ന കൂടുതൽ 'സ്ററാഫ്' തടവുകാരന് എങ്ങനെ ഗുണം ചെയ്യും, ചെയ്യണം എന്നു ചിന്തിക്കുന്നവരായിരിക്കണം.

തടവുകാരൻെറ ജോലിയും വേതനവുമാണ് അടുത്ത പ്രശ്നം. തടവുകാരിൽ കഠിനശിക്ഷ വിധിക്കപ്പെട്ടവർക്കേ പണിയെടുക്കേണ്ടതുള്ളു. ഇവരിൽത്തന്നെ പലതരം ജോലികൾ ചെയ്യാൻ നിയോഗിക്കപ്പെടുന്നവർ.

അടുക്കള, ഇൻസൈഡ് വർക്ക്, വർക്ക് ഷോപ്പ്, പ്രിൻറിംഗ് പ്രസ്സ്, ഔട്ട്സൈഡ് വർക്ക്, ലൈററ് വർക്ക് എന്നിങ്ങനെയാണ് ജോലിവിഭജനം. പലതിനും ശമ്പളം പലത്. ഇതിൽ പ്രസ്സ് ജോലി, സർക്കാരിൻെറ പ്രസ്സിൽ തടവുാരനെക്കൊണ്ടു പണിയെടുപ്പിക്കലാണ്. അതായത് പ്രസ്സിൽ നടക്കുന്ന നിർമ്മാണപ്രവർത്തനങ്ങൾകൊണ്ട് ജയിൽ വകുപ്പിനു ലാഭമൊന്നുമില്ലെന്നർത്ഥം.

ഒരു തടവുകാരന് 25 രൂപ എന്ന തോതിൽ ജയിൽ വകുപ്പിന് വരുമാനം ലഭിക്കുന്നു. തടവുകാരൻ പ്രസ്സിൽ ജോലിയെടുക്കുന്നു. അവന് ജോലിയുടെ അടിസ്ഥാനത്തിൽ 4 രൂപവരെ വേതനം കിട്ടും. തിരഞ്ഞെടുപ്പ് തുടങ്ങിയ സീസൺ സമയങ്ങളിൽ അവർക്ക് നിന്നു തിരിയാൻ സമയമുണ്ടാവില്ല. ചിലപ്പോൾ 'ഓവർ ടൈം' പേരിൽ പണിയെടുപ്പിക്കും. ശമ്പളത്തിൽ നേരിയ വർദ്ധനയുണ്ടാകും. പക്ഷേ, എത്രയധികം ജോലിയെടുത്താലും ഒരാളുടെ 'മാക്സിമം സാലറി'യിൽ വ്യത്യാസമുണ്ടാവില്ല!

എത്ര ജോലിയെടുത്താലും തടവുകാരനു പരമാവധി ലഭിക്കുന്ന വേതനത്തിനു ക്ളിപ്തതയുണ്ട്. അതിനാൽ എത്ര 'എക്സ്ട്രാ' പണിയെടുത്താലും ശമ്പളം ഒന്നുതന്നെ. ഇങ്ങനെ ഒരു പ്രസ്സ് ജോലിക്കാരനു നേടാവുന്നത് കൂടിയാൽ 120 രൂപ. ഇതിൽ 40 രൂപ

വീട്ടിലേക്കയയ്ക്കാം. അത്രയുംതന്നെ ജയിലിനുള്ളിൽ ചെലവിടാം. ബാക്കി 40 രൂപ ശിക്ഷകഴിഞ്ഞു പുറത്തിറങ്ങുമ്പോൾ സമ്പാദ്യമായി കിട്ടും. ഒരു ജീവപര്യന്തം തടവു ശിക്ഷക്കാരന് എല്ലുമുറിയെ പണിതാൽ 14 വർഷം കഴിഞ്ഞ് (അതാണ് ജീവപര്യന്തത്തിൻെറ കാലാവധി) പുറത്തിറങ്ങുമ്പോൾ കിട്ടാവുന്ന തുക 20,160 രൂപ. (ജയിലിൽ പൈസയൊന്നും ചെലവഴിക്കാതിരിക്കുകയും വീട്ടിലേക്ക് അയയ്ക്കാതിരിക്കുകയും ചെയ്താൽ മാത്രമേ ഇത്രയും തുക ഉണ്ടാവൂ.)

ഇത് ജയിലിലെ ഉന്നതവേതനം. വർക്ക് ഷോപ്പ് തുടങ്ങിയ ഇതര മേഖലകളിലെ പണിക്കാർക്ക് ഇതിലും എത്രയോ കുറഞ്ഞ തുകയേ കിട്ടൂ.

വർക്ക് ഷോപ്പിൽ 4 വിഭാഗമുണ്ട്. തുണിനെയ്ത്ത്, മരപ്പണി, ഇരുമ്പുപണി, തുകൽപ്പണി. തുണിനെയ്ത്തിൽ ദിവസം 10 മീററർ തുണി നെയ്താൽ (ഒരു ടാസ്ക്) കിട്ടുന്നത് 1 രൂപ 20 പൈസ. ഒരു ടാസ്ക് ഒപ്പിക്കാൻ എല്ലുമുറിയെ പണിയണം. പണിയെടുക്കാൻ ശരിയായ നിർദ്ദേശം നല്കാറില്ല. പല തറികളും കേടായിപ്പോയവയാവും—ഇങ്ങനെ ഒട്ടേറെ പോരായ്മകൾ. പരിശോധനയ്ക്കു വരുന്ന ഉദ്യോഗസ്ഥന്മാരുടെ ശാസന, ഭീഷണി, പീഡനം എന്നിവ വേറെയും. ഒരുമാസം പണിയെടുത്താൽ മിക്കവാറും കിട്ടുന്നത് 25 രൂപ. ഇതിൻെറ മൂന്നിലൊന്നേ തടവുകാരനു ജയിലിൽ ചെലവിടാൻ കിട്ടുന്നുള്ളൂ. മററുള്ളവർക്ക് ഷോപ്പുകളിലെ സ്ഥിതിയും ഇതുതന്നെ.

## മിനിമം കൂലിയും സർക്കാരും

കേരള ഹൈക്കോടതി ഒരു വിധിയിലൂടെ തടവുകാരുടെ മിനിമം വേതനം 4 രൂപ ആക്കണമെന്ന് നിർദ്ദേശിച്ചിരുന്നു. എന്നാൽ ഇതിനെതിരെ സുപ്രീം കോടതിയിൽ അപ്പീൽ സമർപ്പിച്ചിരിക്കുകയാണു സർക്കാർ! സർക്കാർ വാദം ജയിലിലെ പ്രവൃത്തികളിൽനിന്നു വരുമാനമില്ലെന്നാണ്. വർക്ക്ഷോപ്പുകളിൽ പുള്ളികൾ നടത്തുന്ന കഠിനാദ്ധ്വാനത്തിൻെറ ഫലം മററു വഴിയിലൂടെ ചോരുന്നതായി ആരോപണമുണ്ട്.

ഇന്നു തടവുകാർ പണിയെടുക്കുന്നുണ്ടെങ്കിൽ അതു ജോലിയോടുള്ള ആത്മാർത്ഥത കൊണ്ടല്ലേയല്ല. മറിച്ച്, പരിശോധകരുടെ ഭീഷണി പേടിച്ച്, അവരുടെ ചീത്തവിളി കേൾക്കാതിരിക്കാൻ, തടി കേടാകാതിരിക്കാൻ മാത്രമാണ്. തടവുകാരുടെ വിദ്യാഭ്യാസത്തെ സംബന്ധിച്ചാണ് കോടതിയുടെ മറെറാരു നിർദ്ദേശം. തടവുപുള്ളികൾ എസ്.എസ്.എൽ.സി പരീക്ഷ എഴുതുന്നതും മററും ചിത്രസഹിതം പത്രത്തിൽ വാർത്ത വരാറുണ്ട്. എന്നാൽ ജയിലിൽ വിദ്യാഭ്യാസത്തിനു ലഭിക്കുന്ന സൗകര്യം തികച്ചും പരിമിതമാണ്. പകൽ തൻെറ പണിതീർത്തിട്ട് അധികൃതർ വഴിപാടുപോലെ നടത്തുന്ന പരിശീലന ക്ലാസ്സിൽ പങ്കെടുത്ത് പരീക്ഷയ്ക്കിരിക്കുന്നതും ജയിക്കുന്നതും പഠിതാക്കളുടെ മാത്രം കഴിവും ഭാഗ്യവുംകൊണ്ടാണ്. പരീക്ഷ എഴുതാൻ പോകേണ്ടത് കനത്ത പൊലീസ് ബന്തവസ്സിൽ. ഇത് ഒരു വിദ്യാർത്ഥിക്ക് എത്രമാത്രം മനസ്സിടിച്ചിലുണ്ടാക്കുമെന്നു പറയേണ്ടതില്ലല്ലോ. പഠിക്കാൻ സൗകര്യം നല്കിയാൽ, വേണ്ട പ്രോത്സാഹനം നല്കിയാൽ ആയുസ്സ് തടവറയിൽ കളയുന്ന എത്രപേർക്ക് അത് ആശ്വാസമാകും? (പൂജപ്പുര ജയിലിൽവച്ചു പഠിച്ച് എം. ടെക് പാസായവർവരെയുണ്ടത്രേ. അത് അവരുടെ കഴിവും നിശ്ചയദാർഢ്യവും കൊണ്ടാണെന്നു മാത്രം.)

ജയിലിലെ സമ്പന്നരും ദരിദ്രരുമായ തടവുകാരുടെ തരംതിരിവിനെക്കുറിച്ചാണ് കോടതിയുടെ മറെറാരു പരാമർശം.

പണത്തിനുമേലെ പരുന്തും പറക്കില്ലെന്ന പഴഞ്ചൊല്ല് സാർത്ഥകമാകുന്നതിവിടെയാണ്. ഒരു ക്രിമിനലായി പുറത്തു വാണ നിങ്ങൾക്ക് ഇവിടെയും ഒരു ക്രിമിനലായി തന്നെ വാഴണോ? സുസാദ്ധ്യം. കാണേണ്ടവരെയൊക്കെ കാണേണ്ടതുപോലെ കണ്ടാൽ മതി. നിങ്ങൾക്ക് ദിവസവും വൈകിട്ട് ഓരോ 'സ്മാൾ' കഴിക്കുന്ന ശീലമുണ്ടോ? മുടക്കേണ്ട. അതിനും സൗകര്യമുണ്ട്. കഞ്ചാവ് ഒഴിവാക്കാനാവാത്തതാണോ? പ്രശ്നമില്ല. അതും ലഭ്യമാണ്. പക്ഷേ, സ്ത്രീസേവയ്ക്കു മാത്രം നിർബ്ബന്ധിക്കരുത്. 'സോറി' മതിലിനുള്ളിൽ കടത്താൻ പാടാണ്. പൊതിഞ്ഞോ പോക്കററിലിട്ടോ തൊപ്പിക്കുള്ളിൽവച്ചോ സാധനം കൊണ്ടുവരാൻ പററില്ലല്ലോ.

നിയമപ്രകാരം നിഷേധിക്കപ്പെട്ട വസ്തുക്കൾ കൊണ്ടുവരുന്നതോ ബന്ധപ്പെട്ട അധികാരികൾ. അവർക്ക് നഷ്ടപ്പെടാനൊന്നുമില്ല. കിട്ടാനുള്ളതോ കൈനിറയെ പണം—പക്ഷേ, ഈ സൗകര്യങ്ങൾ ലഭിക്കണമെങ്കിൽ തടവുകാരനും വേണം പണം.

തടവുകാരനുമായി സ്ഥിര സൗഹാർദ്ദം പുലർത്തുന്ന ഒരു ഉദ്യോഗസ്ഥനുണ്ടെങ്കിൽ അയാൾക്ക് ഈ 'ഇടപാടു'കളുണ്ടെന്നർത്ഥം. ഒരുപൊതി കഞ്ചാവ് പോക്കററിലിട്ട് ഒരു തടവുകാരനു കൊടുത്താൽ 'കുററവാളി സ്നേഹിക്ക്' തടവുകാരൻെറ വീട്ടിൽനിന്നു മണിയോർഡർ 100 ക. വരും. കൊടുക്കുന്ന







സാധനത്തിൻെറ ഗ്രേഡനുസരിച്ച് തുകയും കൂട്ടും. ഈ ഇടപാടുകൾക്കൊന്നും ഒരു തടസ്സവുമില്ല.

ഇനി ജയിലിൽ കൂടുതൽ സുഖസൗകര്യം വേണോ? കാണേണ്ടവരെ കാണുക. ആവശ്യപ്പെടുന്നത് കൊടുക്കുക. അത്രയേ വേണ്ടൂ. കഷ്ടപ്പാടു നിറഞ്ഞ പണിയിൽനിന്നു അത്ര ക്ലേശകരമല്ലാത്ത പണിയിലേക്കു മാറണോ? പണി നിശ്ചയിക്കുന്ന ആൾക്ക് വിഹിതം കൊടുക്കാൻ സമ്മതിക്കുക. കാര്യം സാധിക്കും.

## ആരോഗ്യ പരിപാലനമെന്ന പ്രഹസനം

തടവുകാരനു ലഭിക്കുന്ന മാനുഷിക പരിഗണനയ്ക്ക് ഉത്തമോദാഹരണമാണ് ജയിലിലെ 'മാതൃകാപരമായ' ആരോഗ്യ പരിപാലന സംവിധാനം. രോഗശുശ്രൂഷയ്ക്ക് ജയിലിൽ മൂന്നുതരം ചികിത്സ ലഭ്യമാണ്. ആയുർവേദം, ഹോമിയോ, അലോപ്പതി. അലോപ്പതി ഡോക്ടർ എല്ലാ ദിവസവുമുണ്ട്. ആയുർവേദം ശനിയാഴ്ച, ഹോമിയോ ബുധനാഴ്ചയും.

ആയുർവേദ ഡോക്ടർക്ക് എല്ലാ രോഗികൾക്കും മരുന്നുണ്ട്—പടവലാദി കഷായം. തലവേദനയുണ്ടോ? എങ്കിൽ ചില ഗുളികയും ഒരു എണ്ണയും ചികിത്സ വിധിച്ചാലും മരുന്നു കിട്ടാൻ ഏറെക്കാലം കാക്കണം. എപ്പോൾ ചോദിച്ചാലും ഒരേ മറുപടി 'ഫണ്ടില്ല, മരുന്നു കിട്ടാനില്ല. പകരം ഈ ഗുളിക കഴിക്കൂ.'

അലോപ്പതി ഡോക്ടർക്ക് രോഗകാരണമെല്ലാം മാനസികം. മുറിവുണ്ടെങ്കിൽ മൂടിക്കെട്ടും. പ്രത്യക്ഷമായ രോഗമില്ലെങ്കിൽ പ്രശ്നം മാനസികം.

ഡോക്ടർ: വീട്ടിൽനിന്നു വന്നിട്ടെത്ര നാളായി?

രോഗി: രണ്ടാഴ്ച.

ഡോക്ടർ: അതാണു പ്രശ്നം. മരുന്നൊന്നും വേണ്ട. വീട്ടിൽനിന്നു കത്തു കിട്ടുമ്പോൾ മാറിക്കൊള്ളും. (രോഗി നെഞ്ചു തടവുന്നു. ഉള്ളിൽ വല്ലാത്ത വേദന.)

ചിലപ്പോൾ രോഗിയുടെ മറുപടി 'കത്ത് ഇന്നലെ വന്നു' എന്നാണെങ്കിലോ? അതിനും ഡോക്ടർക്കു പരിഹാരമുണ്ട്— 'വീട്ടിലെ വിഷമങ്ങൾ അറിഞ്ഞതുകൊണ്ടാ. രണ്ടുദിവസം കൊണ്ടു മാറിക്കോളും.'

ഡോക്ടറെ കാണുംമുമ്പ് പത്രജോലിക്കാരായ ചില തടവുകാരും ചികിത്സ വിധിക്കാറുണ്ട്: രണ്ടു പാരാസിററമോൾ, ഒരു അനാൽജിൻ—?

രോഗംകൊണ്ടു തീരെ വയ്യാതിരിക്കുന്ന രോഗികളെ പുറത്ത് മെഡിക്കൽ കോളേജ് ആശുപത്രിയിൽ പറഞ്ഞയയ്ക്കും. പക്ഷേ, അതിനു സ്വാധീനം വേണം. ഏതു രോഗത്തിനും ചികിത്സയുണ്ടെന്നും ചികിത്സ നല്കുന്നുണ്ടെന്നുമാണ് റിക്കാർഡ്. പക്ഷേ, രോഗിക്കു ലഭിക്കുന്നത് പാരാസിററാമോൾ.

തക്കസമയത്തു ചികിത്സ കിട്ടാതെ തടവുകാർ മരിച്ച സംഭവവും വിരളമല്ലത്രേ. പക്ഷേ, രേഖയിൽ കാരണം ഹൃദ്രോഗമായിരിക്കും!

അസഹ്യമായ അസ്വസ്ഥതനിമിത്തം ജയിലിൽ ഡോക്ടറോടു ശബ്ദമുയർത്തി ഒരു രോഗി സംസാരിച്ചാൽ—കഥ തീർന്നതുതന്നെ. ഡോക്ടർ ഒരു ചിറെറഴുതിയാൽ മതി. 'രോഗി' പത്താംകെട്ടെന്നു കുപ്രസിദ്ധമായ മാനസിക രോഗികളുടെ ബ്ളോക്കിലെത്തുകയായി. ഇങ്ങനെ പല സംഭവങ്ങളും പുള്ളികൾ എടുത്തു പറയും. അസ്വസ്ഥത ഏറുമ്പോൾ ചില തടവുകാർക്ക് മാനസിക വിഭ്രാന്തി ഉണ്ടാകാറുണ്ട്. ഇങ്ങനെയുള്ളവരെ മുഴുഭ്രാന്തനാക്കുന്ന ബ്ളോക്കാണ് പത്താംകെട്ട്. മാനസികപീഡനത്തിനു പുറമേ ശാരീരികമർദ്ദനത്തിനും ഇവിടം കുപ്രസിദ്ധമാണ്. ഇവിടെ എത്തിപ്പെടുന്നവർക്ക് പിന്നെ മോചനം ഒരു വിദൂരസ്വപ്നം മാത്രം. ഇവരുടെ ശിക്ഷാകാലം കഴിഞ്ഞാലും പുറത്തുപോകാനാവില്ല. ബന്ധുക്കളാരെങ്കിലും മേല്പടി തടവുകാരനെ സമ്പൂർണ്ണ ഉത്തരവാദിത്വം ഏറെറടുത്ത് കൊണ്ടുപോകണം. ജയിൽ മുക്തനാകുന്ന ടിയാനുമായി ബന്ധപ്പെട്ട് എല്ലാററിനും 'ഉത്തരവാദി' കൊണ്ടുപോകുന്ന ആളായിരിക്കും.മിക്കവാറും ആരും ഇതിനു തയ്യാറാകില്ല. ബന്ധുക്കളായാൽപ്പോലും തിരിച്ചു വീട്ടിലെത്തുന്ന ആൾ ഒരു മുഴുഭ്രാന്തനാണെങ്കിൽ?

തടവുകാരനു പരാതി പറയാനും രേഖപ്പെടുത്താനും സംവിധാനമില്ലാതില്ല. പക്ഷേ, എല്ലാം ഒരുതരം വഴിപാടു ചടങ്ങു മാത്രം.

## പരാതിക്കാരന് നരകം

എല്ലാ ആഴ്ചയിലും ജയിൽ സൂപ്രണ്ട് പരേഡ് നടത്തുന്നു. തടവുകാർ അവരവരുടെ പാർപ്പിടങ്ങളിൽ പരേഡിന് അണിനിരക്കണം. പരേഡിലാണ് തടവുകാരൻെറ സൽസ്വഭാവവും മററും പരിശോധിക്കേണ്ടത്. ഈ സമയത്ത് പരാതി വല്ലതുമുണ്ടെങ്കിൽ പറയുകയും ചെയ്യാം. പക്ഷേ, പറയുന്നവർ ചുരുക്കം പറഞ്ഞാലും വിശേഷിച്ച് ഫലമില്ലതാനും.

പരാതിയില്ലാത്തതുകൊണ്ടല്ല പറയാത്തത്. ഓരോ വിഭാഗത്തിൻെറയും മേധാവി പരേഡിൽ കാണും. പരാതിക്കാരനു നേരെ അവർ കണ്ണുരുട്ടും, പിന്നെ കണ്ടോളാമെന്ന് ആംഗ്യം കാട്ടും—പിന്നെ കാണുകയും ചെയ്യും. ചിലപ്പോൾ 'ഇടി'യും 'ഒററമുറി'യും (ഐസൊലേററഡ് സെല്ലാണ് ഒററമുറി.) ആവും. ഓരോ ബ്ളോക്കിലും പരാതിപ്പെട്ടി വയ്ക്കാറുണ്ട്. അവയുടെ പൂട്ടും മററും അത്ര സുരക്ഷിതമല്ല. വാർഡർമാർക്കു വേണമെങ്കിൽ പരിശോധിക്കാം. പരാതിക്കാരനെ പിടികൂടാം. പിന്നത്തെ കഥ പറയണോ?

മൂന്നുനേരവും ആഹാരം, ഉറങ്ങാനിടം, ഉടുക്കാൻ തുണി, മതിലിനകത്ത് സ്വാതന്ത്ര്യം. പുറമെനിന്നു നോക്കുന്നവർക്ക് സംഗതി കുശാൽ. പക്ഷേ, തടവുകാരുടെ അന്നം, വസ്ത്രം, സ്വാതന്ത്ര്യം എല്ലാം അപഹരിക്കപ്പെടുകയാണ്. തടവുകാർക്ക് അർഹമായത് അനർഹമായ കൈകളിലും പോക്കററുകളിലും ചെന്നുവീഴുന്നു.

തടവുകാരനു നല്കേണ്ട ആഹാരക്രമമുണ്ട്.



ഇതു വർഷങ്ങൾക്കുമുമ്പ് നിശ്ചയിച്ചതും അപര്യാപ്തവുമാണ്. പക്ഷേ, അതുപോലും വിധിപ്രകാരം ലഭിക്കുന്നില്ല. ഒരു തടവുകാരനു ദിനംപ്രതി നല്കുവാൻ വ്യവസ്ഥ ചെയ്തിട്ടുള്ള ആഹാരക്രമം ഇങ്ങനെയാണ്. അരി 750 ഗ്രാം, ഗോതമ്പ് 200, പഞ്ചസാര 12, തേയില 3, നാളികേരം 42, ഉള്ളി 14, മുളക് 7, പുളി 7, മല്ലി 3, മഞ്ഞൾ 1, പാമോയിൽ 12 മില്ലി ഗ്രാം, ജീരകം 194 ഗ്രാം കായം 220 മി.ഗ്രാം, കുരുമുളക് 220 മി.ഗ്രാം, വെളുള്ളി 440 മി. ഗ്രാം, ഉലുവ 65 മി. ഗ്രാം, പരിപ്പ് 14 ഗ്രാം, പയർ 85 ഗ്രാം, കടല 28 ഗ്രാം, ഉരുളക്കിഴങ്ങ് 57 ഗ്രാം (ഇത് ഇറച്ചിയുള്ള ദിവസം മാത്രം) തൈര് 55 ഗ്രാം.

മീൻ 70½ ഗ്രാമാണ്. ഇറച്ചി 71 ഗ്രാം. ഇതു രണ്ടും ആഴ്ചയിൽ ഒരിക്കൽ. കപ്പ 170 ഗ്രാം, പച്ചക്കപ്പ 30 ഗ്രാം, എണ്ണ (കുളിക്കാൻ) 67 ഗ്രാം.

പ്രതിദിനം ആഹാരത്തിലെ 'മിച്ചം പിടിക്കൽ' വഴി ശരാശരി അയ്യായിരം രൂപ ഇതുമായി ബന്ധപ്പെട്ടവർക്ക്, അവർ അഴിമതിക്കാരാണെങ്കിൽ സമ്പാദിക്കാനാവുമത്രെ. ഇങ്ങനെ ചെയ്തിട്ടുള്ള ചിലർ പിന്നീട് ഉദ്യോഗത്തിൽ തരംതാഴ്ത്തപ്പെടുകയുണ്ടായിട്ടുണ്ട്. ആഹാരത്തിൻെറ കാര്യം ഇങ്ങനെ. വസ്ത്രത്തിൻെറയും മററാനുകൂല്യങ്ങളുടെയും കാര്യത്തിൽ നടക്കുന്ന വെട്ടിപ്പുകൾ വേറെ. തടവുകാരനു മാസംതോറും പുതിയ വസ്ത്രം വിതരണം ചെയ്യണമെന്നാണ് ചട്ടം. എന്നാൽ മൂന്നുമാസത്തിലൊരിക്കൽപ്പോലും പുതുവസ്ത്രം നല്കുന്നത് അപൂർവ്വം. മൂന്നുവർഷം ശിക്ഷ കഴിഞ്ഞവർക്കു കിട്ടേണ്ട ആനുകൂല്യമാണ്. വിരിപ്പ്, പുതപ്പ്, ചെരിപ്പ് ഇതെല്ലാം ജയിലിൽ തടവുകാർ തന്നെ നിർമ്മിക്കുന്നെങ്കിലും അവ പോകുന്നവഴി ആർക്കും അറിയില്ല.

വിനോദിക്കാനും വിജ്ഞാനം സമ്പാദിക്കാനും തടവറയിൽ പ്രത്യേകം സംവിധാനമുണ്ടെങ്കിലും ഇതു വിനിയോഗിക്കുന്നത് ഒരുപിടിപ്പേർ മാത്രം. കാരണം, സൗകര്യങ്ങൾ

പരിമിതവും വളരെ വളരെ പഴഞ്ചനും.

ഒരു ലൈബ്രറിയുണ്ട്. അത്യാവശ്യം വായിക്കാനുള്ള പുസ്തകങ്ങളുണ്ടുതാനും. പക്ഷേ, തടവുകാർക്ക് ആകെ ഒഴിവുള്ള ഞായറാഴ്ച അതു തുറന്നെങ്കിലായി. തുറന്നാലും വിതരണം ചെയ്യപ്പെടുന്നത് ഒരുപിടി പീറനോവലുകൾ മാത്രം—മാനസിക പരിവർത്തനത്തിന് പ്രയോജനപ്പെടുന്ന ഗ്രന്ഥങ്ങൾ ഉണ്ടായിരിക്കണമെന്നാണ് നിയമമെങ്കിലും.

## കൂടിക്കാഴ്ചകൾ ഒരു ചടങ്ങ്

ജയിലിലെ പ്രാകൃത സമ്പ്രദായങ്ങളെക്കുറിച്ച് ഏറെ പറയാനുണ്ട്. പതിററാണ്ടുകൾക്കുമുമ്പ് നടപ്പിലാക്കിയവയും പിന്നീടൊരിക്കലും പരിഷ്കാരത്തിൻെറ സ്പർശലേശമേല്ക്കാത്തവയുമായ എത്രയെത്ര സമ്പ്രദായങ്ങൾ. ഇതിൽ പ്രത്യേകം എടുത്തുപറയേണ്ട ഒന്നാണ് തടവുകാരും അവരെ കാണാനെത്തുന്നവരും തമ്മിലുള്ള ഇൻറർവ്യൂ. കോടതി കുററക്കാരനായി കണ്ടെത്തി തുറുങ്കിലടയ്ക്കപ്പെടുന്ന കുററവാളികളെ സ്വന്തക്കാർക്കോ ബന്ധുക്കൾക്കോ വല്ലപ്പോഴും കണ്ടു സംസാരിക്കാനുള്ള ഒരേയൊരവസരം ഈ കൂടിക്കാഴ്ചയാണ്. ഇതാകട്ടെ, പ്രാകൃതമായ ഒരിടപാടായി ഇന്നും തുടരുന്നു. തടവുകാരനും കാണാൻ വരുന്നവർക്കും ഈ പരിപാടി കൂടുതൽ മനോവ്യഥയുണ്ടാക്കുകയേയുള്ളൂ. നിശ്ചിത സമയത്തേ കൂടിക്കാഴ്ച അനുവദിക്കൂ. കാണാൻ വരുന്ന ആൾ ജയിൽ സൂപ്രണ്ടിന് അപേക്ഷ സമർപ്പിക്കുന്നു. ഇത് ക്ഷേമ വകുപ്പ് ഓഫീസർ പരിശോധിച്ചശേഷം തടവുകാരനെയും കാണാൻ വന്ന ആളിനെയും ഒരു വലിയ ജനാലയ്ക്കിരുപുറം നിറുത്തി കൂടിക്കാഴ്ച നടത്തുന്നു. കാണാൻ വന്ന ഒരു ആൾക്കൂട്ടത്തിൻെറയും തടവുകാരുടെ ഒരു കൂട്ടത്തിൻെറയും ഇടയിൽ വേണം സ്വകാര്യങ്ങളും വ്യക്തിവിശേഷങ്ങളും കൈമാറേണ്ടത്, സംഭാഷണത്തിലെ 'കുററകരമായ രഹസ്യം' പിടിക്കാൻ അടുത്തിരിക്കുന്ന വെൽഫെയർ ഓഫീസിർക്കും സഹായിക്കും കേൾക്കുംവിധം വേണം സ്വകാര്യം പറച്ചിൽ.

തടവുകാരന് തന്നെ കാണാൻ വന്ന ഭാര്യയോടോ മറിച്ചോ അടക്കം പറഞ്ഞാൽ ഓഫീസർ കോപിക്കുകയായി. 'ഷെൻ' ചെയ്യണമെന്നു തോന്നിക്കുന്ന 'മൂഡി'ലാണെങ്കിൽ ഒരു അശ്ലീലപ്രയോഗവും ഉണ്ടാകും. കൂടിപ്പോയാൽ മൂന്നുമിനിററു നീളുന്ന ഈ സന്ദർശനവും കൂടിക്കാഴ്ചയും ഇരുവർക്കും തീരെ സംതൃപ്തി നല്കാൻ പര്യാപ്തമല്ല. അമ്മ മകനെ കാണാൻ, മകനോ മകളോ അച്ഛനെ കാണാൻ, ഭാര്യ ഭർത്താവിനെ കാണാൻ, സഹോദരി സഹോദരനെ കാണാൻ എത്തുന്ന ഈ 'ചടങ്ങി'ന് അവർക്ക് പരസ്പരം വാർത്തകൾ കൈമാറാൻ കുറച്ചു കൂടി സൗകര്യമാകുംവിധം ഭേദഗതി വരുത്തിക്കൂടേ? കിലോമീററുകൾക്കപ്പുറത്തു നിന്നു വരുന്ന ബന്ധുക്കൾക്കോ സുഹൃത്തുക്കൾക്കോ തടവുകാരനോട് എന്തെല്ലാം പറയാനുണ്ടാവും. അതെല്ലാം നിമിഷനേരത്തിനുള്ളിൽ ഒരു ആൾക്കൂട്ടത്തിനിടയിൽവച്ച് ഓഫീസർ കേൾക്കത്തവിധം പറയാൻ പററുമോ?

വിശേഷങ്ങൾ അറിയാനും അറിയിക്കാനും തടവുകാരനുള്ള മറെറാരുപാധി തപാൽ സൗകര്യമാണ്. അതും പരിമിതം. ജയിലിൽ നിന്ന് ഒരു തടവുകാരന് മാസത്തിൽ നാലുവീതം പോസ്ററ് കാർഡ് വിതരണം ചെയ്യും. ഇതിൽ എഴുതുന്നതു മുഴുവൻ വെൽഫെയർ ഓഫീസർ സെൻസർ ചെയ്യും. പിന്നീട് ഇവയിൽ സ്ററാമ്പൊട്ടിച്ച് അയയ്ക്കും. ചിലപ്പോൾ ഇതിന് ആഴ്ചകൾ പിടിച്ചെന്നു വരും.

ഇൻലൻറ് ലറ്ററും അയയ്ക്കാം. പക്ഷേ, തടവുകാരൻ കാശുകൊടുത്തു വാങ്ങണം. അതും ഒരുമാസം നാലെണ്ണം.

തടവുകാരനു വരുന്ന കത്തും സെൻസർ ചെയ്തേ കൊടുക്കൂ. ചില കത്തുകളിലെ 'കൗതുകവാർത്തകൾ' ജയിൽ സ്ററാഫിൻെറ ഇടയിൽ വിതരണം ചെയ്യപ്പെടാറുണ്ടത്രെ!

തടവുകാരന് ക്ഷൗരംചെയ്യാൻ ഏർപ്പാടുണ്ട്. ഷേവിംഗ് ആഴ്ചയിലൊരിക്കൽ നിർബ്ബന്ധംതന്നെ. ബാർബർമാരായി ജോലി ചെയ്യാൻ തടവുകാരുണ്ട്. പക്ഷേ, 'ക്രിയ' അപകടകരമാണ്. കാരണം, പതിററാണ്ടുകൾ പഴക്കമുള്ള ഉപകരണങ്ങളാണ് ഉപയോഗിക്കുന്നത്. ഷേവിംഗിനുപയോഗിക്കുന്ന കത്തി കാലപ്പഴക്കംകൊണ്ട് തേഞ്ഞുതീരാറായിരിക്കും. ബ്ളേഡുകൊണ്ടുള്ള ഷേവിംഗ് വളരെ അപൂർവ്വം. ആകെയുള്ള പത്തിൽത്താഴെ കത്തികൾകൊണ്ടു വേണം ആയിരത്തിയഞ്ഞൂറിനടുത്തുവരെ ഷേവുചെയ്യാൻ. പല തരത്തിലുള്ള രോഗം പിടിച്ചവരും ജയിലിൽ വരുന്നു. ഇവർക്കു വേണ്ട രീതിയിൽ ചികിത്സ കിട്ടുന്നില്ല. ഇത്തരം രോഗികളുടെമേൽ ഉപയോഗിച്ച ക്ഷൗരക്കത്തികളാണ് മററുള്ളവരിലും പ്രയോഗിക്കുന്നത്. അതിൻെറ വിലയെപ്പററി പറയേണ്ടതില്ലല്ലോ.

## സാംക്രമികരോഗങ്ങളുടെ കൂട്

ഓരോ വട്ടവും പരോളിൽ പുറത്തിറങ്ങി തിരിച്ചു വരുന്ന തടവുകാരനെ എല്ലാവിധ പരിശോധനകൾക്കും നിശ്ചിത കാലാവധിക്കുംശേഷമേ പൊതു വാർഡിലേക്കു വിടാവൂ എന്നാണ് നിയമം. അത് ഏറെക്കുറെ പാലിക്കപ്പെടുന്നുണ്ട്. പക്ഷേ, പരിശോധന പലപ്പോഴും വഴിപാടാണ്. ചിലപ്പോൾ ഡോക്ടർ, പരിചയത്തിൻെറയും സ്വാധീനത്തിൻെറയും പുറത്ത് തീരെ പരിശോധന വേണ്ടെന്നു വച്ചെന്നും വരാം.

പുറത്തിറങ്ങി തിരിച്ചുവരുന്ന തടവുകാരെയും പുതിയ തടവുകാരെയും ആദ്യഘട്ടത്തിൽ പാർപ്പിക്കുന്ന ബ്ളോക്കിൽ കാലു കുത്തിയാൽ എന്തെങ്കിലും ഒരു രോഗം പകരുമെന്ന് ഉറപ്പാണ്.

ഇതൊക്കെയാണ് ജയിലിനകത്തെ സ്ഥിതി. എന്നാൽ പൊതുധാരണ മറിച്ചാണ്. കുററവാളിക്ക് ഭക്ഷണവും പാർപ്പിടസൗകര്യവും ചികിത്സാസൗകര്യവും സർക്കാർ ചെലവിൽ കിട്ടുന്ന സുഖവാസകേന്ദ്രമാണ് അതെന്നാണ് പലരും കരുന്നുത്. ഉള്ളുകള്ളികൾ അവർക്കറിയില്ലല്ലോ.

കാലാകാലങ്ങളിൽ സർക്കാർ ജയിൽ പരിഷ്കരണ സമിതിയെയും ജയിൽ വകുപ്പ് ഉപദേശക സമിതിയെയും രൂപവൽക്കരിക്കാറുണ്ട്. പക്ഷേ, ഫലത്തിൽ രണ്ടും കടലാസു സമിതികൾ മാത്രം. ഉപദേശക സമിതി കുറഞ്ഞത് ആറു മാസത്തിനിടയിൽ കൂടി തടവുകാരുടെ സ്ഥിതി വിലയിരുത്തണമെന്നാണ് വ്യവസ്ഥ. ഇത്തരം സമിതികളാണ് അനിശ്ചിതകാല ശിക്ഷ വിധിച്ച തടവുകാരൻെറ മോചനം സംബന്ധിച്ച തീരുമാനം എടുക്കേണ്ടതും. എന്നാൽ ഈ സമിതി യോഗം ചേരുന്നതോ വർഷങ്ങൾ കൂടുമ്പോൾ മാത്രവും. ജീവപര്യന്തം എന്ന അഞ്ചക്ഷരവിധിയിൽ കുരുങ്ങി ജീവിതം നശിക്കുന്നവർ എത്രയെത്രയാണ്! അവർക്ക് ഇടയ്ക്കു മനഃശാന്തി നല്കിയിരുന്നത് പരോളായിരുന്നു. എന്നാൽ ഇപ്പോൾ അതിൻെറ വ്യവസ്ഥകൾ കർശനമാക്കിയതോടെ ആ ആശ്വാസവും പരിമിതമായി.

സംസ്ഥാന ജയിൽ പരിഷ്കരണ കമ്മിററി ബഹുജനങ്ങളിൽനിന്നും മററും നിർദ്ദേശങ്ങൾ സ്വീകരിച്ച് അതിൻെറയടിസ്ഥാനത്തിൽ സർക്കാരിനു സമർപ്പിച്ച ഒരു റിപ്പോർട്ടുണ്ട്. അതിലെ ശുപാർശകൾ നടപ്പിലാക്കിയാൽ തടവുകാർക്ക് മാനുഷിക പരിഗണന ലഭിക്കാനിടയുണ്ട്. എന്നാൽ ഭരണാധിപന്മാരുടെ അഭിപ്രായത്തിൽ സംസ്ഥാനത്തെ ജയിലുകളിലെ സൗകര്യങ്ങൾ ഇപ്പോൾത്തന്നെ കൂടുതലാണത്രെ. അയൽ സംസ്ഥാനങ്ങളിലെ ജയിലുകളിൽ സന്ദർശനം നടത്തിയ അധികാരികൾക്ക് പുതിയ പരിഷ്ക്കാര നിർദ്ദേശങ്ങളിൽ ഒട്ടും താത്പര്യമില്ലതാനും. അതിനാൽ പരിഷ്കരണ റിപ്പോർട്ട് പഴയ ഫയൽക്കൂമ്പാരത്തിൽ ചിതലരിക്കും.

തടവുകാരും മനുഷ്യരാണ്. അവരെ മനഃപരിവർത്തനത്തിനായാണ് കോടതി ജയിലിലേക്കയയ്ക്കുന്നത്. മാനസിക-ശാരീരിക പീഡനത്തിനല്ല എന്ന കാര്യം ആര് ഓർക്കുന്നു! തടവറകളിൽ ചതഞ്ഞരയുന്ന ജീവിതങ്ങളെക്കുറിച്ച് സമൂഹം അപ്പോൾ ബോധവാന്മാരാകും!







വട്ടപ്പാറ ശശി

# ബ്ലാക്ക്



ടകമുറി തുറന്ന് അയാൾ അകത്തു കയറി. പാൻറ്സും ഷർട്ടും മാറാതെ കസേരയിൽ ചാഞ്ഞിരുന്നു. പല കടകളിൽ കയറിയിറങ്ങിയശേഷം വാങ്ങിയ, അലങ്കാരക്കടലാസ്സിൽ പൊതിഞ്ഞ പ്രസൻേറഷൻ ടീപ്പോയിമേൽ വച്ചു.

ബട്ടണുകൾ ഇളക്കി ഷർട്ട് വിടർത്തിയിട്ട് ചാഞ്ഞുകിടക്കുമ്പോൾ മനസ്സിലൂടെ ഒരു ഭാരം നീങ്ങിപ്പോകുമ്പോലെ അയാൾക്ക് അനുഭവപ്പെട്ടു. പുറത്ത് കാണിക്കാറില്ലെങ്കിലും മനസ്സിൻെറ ഉന്മേഷം ചോർന്നുപോയിട്ട് വളരെക്കാലമായെന്ന് നല്ലപോലെ അയാൾക്ക് അറിയാം. സുഹൃത്തുക്കളുടെ സ്നേഹശാസനകളും ഉപദേശങ്ങളും ഒഴിവാക്കാൻ ചിരിയും തമാശയും വേണ്ടുവോളം സംഭാഷണങ്ങളിൽ കലർത്തി അയാൾ ജീവിതത്തെ ഒരു തുടർക്കഥയാക്കുന്നു എന്നേയുള്ളൂ.

ഒരിക്കൽ, സിനിമാതിയേറ്ററിന് വെളിയിൽ വച്ച്, അല്പം അകലെ മാറിനിന്ന് പതിഞ്ഞ സ്വരത്തിൽ രമേശൻ കുഞ്ഞുകൃഷ്ണനോടു പറഞ്ഞ് അദ്ഭുതം കൂറി:

"ഹരി അതോടെ തീർന്നുവെന്നാ ഞാൻ കരുതിയത്. പക്ഷേ നമ്മള് വിചാരിച്ച പോലൊന്നുമല്ലല്ലോ അവൻ. നമ്മെയൊക്കെ അമ്പരപ്പിച്ചുകൊണ്ട് അവനിപ്പോഴും പിടിച്ചു നില്ക്കുന്നു. സമ്മതിക്കണം അവനെ."

"ശരിയാണ്." കുഞ്ഞുകൃഷ്ണൻ പറഞ്ഞു: "അന്നത്തെ ആ സീനുകൾ ഇന്ന് ഓർക്കാനേ വയ്യ. പാതിരാത്രി ആയാൽ ഒററയ്ക്കിരുന്ന് പാട്ടല്ലേ? 'എൻെറ ജീവിതം അന്ധകാരത്തിലകപ്പെട്ടുപോയി. എൻെറ സൂര്യൻ ഒരുൽക്കയായി നിലംപതിച്ചു പോയി' എന്നൊക്കെ. ഞാൻ കരുതിയില്ല ഒരിക്കലും ഇവൻ രക്ഷപ്പെടുമെന്ന്."

ഈ നഗരംവിട്ട് മറെറാരു നഗരത്തിൽ ചേക്കേറാൻ രമേശൻ ഉപദേശിക്കുകയും ചെയ്തു. അതിനു തയാറല്ലെന്ന് അറിയിച്ചപ്പോൾ ഈ ലോഡ്ജെങ്കിലും മാറണമെന്നായി അവൻ. ലേഖയുടെ സാന്നിദ്ധ്യം ഈ മുറിയിൽ നിറഞ്ഞുനില്ക്കുന്നത് ഒരു അസ്വസ്ഥതയല്ലേ എന്നായിരുന്നു അവൻെറ സംശയം. പക്ഷേ താനെവിടെപ്പോയാലും പഴയ സുഹൃത്തുക്കളുമായുള്ള ബന്ധം കത്തുകളിലൂടെ പുതുക്കുമല്ലോ എന്നയാൾ പറഞ്ഞു. ആ കത്തുകളിലൂടെയും സുഹൃത്തുക്കളിലൂടെയും ലേഖയുടെ ഓർമ്മ വീണ്ടും അരിച്ചെത്തും എന്നായിരുന്നു തൻെറ മറുപടി. പിന്നൊരു കാര്യമുള്ളത്, ലേഖയുടെ സാന്നിദ്ധ്യം ഇപ്പോൾ ഈ മുറിയിലൊന്നുമല്ല, തൻെറ മനസ്സിലാണ്. മനസ്സിൽനിന്ന് അവളെ നീക്കാൻ



ആർക്കു കഴിയും? മനസ്സ്, ഹൃദയംപോലെ ഒരവയവമായിരുന്നെങ്കിൽ ഡോക്ടർമാർ ട്രാൻസ്പ്ളാൻറ് നടത്തുമായിരുന്നു. ഒരു പക്ഷേ മനസ്സ് അദൃശ്യമായി സൃഷ്ടിക്കപ്പെട്ടത് വികാരങ്ങളുടെ പ്രയാണത്തിനാകണം.

അയാൾ പോക്കററിൽനിന്ന് സിഗരറ്റ് പുറത്തെടുത്തു. സിഗരററെടുക്കുമ്പോൾ ഓരോ പ്രാവശ്യവും ഡോക്ടറെ ഓർക്കുന്നു.

ഒരിക്കൽ നിരന്തരമായ ചുമ കാരണം ഡോക്ടറെ ചെന്നുകണ്ടു. കുറിച്ചുതന്ന മരുന്നുകൾ കഴിച്ചിട്ട് ഏശുന്നില്ലെന്നുകണ്ട് എക്സ്റേ എടുപ്പിച്ചു. എക്സ്റേ വെളിച്ചത്തിൽ ഉയർത്തിപ്പിടിച്ചു നോക്കി ഡോക്ടർ ശാസിച്ചു: "നിങ്ങൾ പുകവലി പൂർണ്ണമായും നിർത്തണം. ഇപ്പോൾത്തന്നെ യൂ ഹാവ് ഗോട്ട് ബ്ളാക് ലംഗ്സ്."

അതുകേട്ട് ഡോക്ടറുടെ മുഖത്തുനോക്കി മന്ദഹസിച്ചിരുന്ന തൻെറ മനസ്സിൽ ഈവിധം വിചാരങ്ങളാണ് വന്നത്:

"മരിക്കാൻ എനിക്ക് പേടിയില്ല ഡോക്ടർ. മരണം ഒരു സത്യമാണെന്നിരിക്കെ ഒരു വേലിക്കെട്ടുണ്ടാക്കി ജീവിതത്തെ അതിൽ തളച്ചിടണോ?"

പ്രേമത്തിൻെറ നാളുകളിൽ വേലിക്കെട്ടിനെക്കുറിച്ച് മറെറാരു രീതിയിലാണ് താൻ സുഹൃത്തുക്കളോടു പ്രതികരിച്ചത്. പ്രേമം തൻെറ മനസ്സിനും ജീവിതത്തിനും സ്വയം വേലിക്കെട്ടുയർത്തിയപ്പോൾ പറഞ്ഞു:

"പ്രേമം അതിൻെറ പൂർണ്ണതയെ പ്രാപിക്കുന്നത് ഈ വേലിക്കെട്ടുള്ളപ്പോഴാണ്.

വിശാലമായ കടൽപ്പുറങ്ങളിലല്ല. നിഴലുകൾ നീളുകയും കുറുകുകയും ചെയ്യുന്ന പാർക്കുകളിലല്ല. പ്രേമം പൂർത്തിയാകുന്നത് നാലു ചുററും മറയുള്ള ഇരുൾവീണ ഇത്തിരി ഇടങ്ങളിലാണ്.''

സിഗരറ്റു പുകയിലൂടെ മനസ്സ് ആശ്വാസം കൈവരുത്തുമ്പോൾ ഒച്ചിൻെറ മാതിരിയൊരു ശബ്ദം അയാളുടെ ശ്രദ്ധയിൽപ്പെട്ടു. ആദ്യം സംശയിച്ചത്, ലേഖയുടെ അദൃശ്യമായ ശബ്ദമാണോ അതെന്നാണ്. അവളുടെ ചിരികളും സംഭാഷണങ്ങളുമൊക്കെ ഈ മുറിയിൽ കുന്നുകൂടി കിടപ്പുണ്ടല്ലോ. അതിൽ നിന്നൊരു ശബ്ദം യദൃച്ഛയാ ചലനം കൊണ്ടതാണോ?

ഇവിടെ മാത്രമല്ല, ലേഖയുടെ ശബ്ദം സംഭാഷണങ്ങളായും ചിരികളായും ഈ നഗരത്തിലെ പാർക്കുകളിലും ബീച്ചുകളിലും തങ്ങിനില്പുണ്ട്. നവ ദമ്പതികളെന്ന് കാണുന്നവർക്കു തോന്നുംവിധം ഒരു ബൈക്കിൽ രമേശനും മാലതിയും. മററൊരു ബൈക്കിൽ താനും ലേഖയും...

ഒരിക്കൽ പഞ്ചാരമണലിൽ വളഞ്ഞിരുന്ന് പാൽപ്പത നുരപ്പിച്ച് അടുത്തുവരുന്ന തിരകളെ നോക്കി ലേഖ പറഞ്ഞു:

''ആദ്യം രമേശൻെറയും മാലതീടേം കല്യാണം. പിന്നെ എൻെറം ഹരീടേം.''

മാലതി തർക്കിച്ചു.

''നോ. നോ. ആദ്യം നിൻെറം ഹരീടേം. പിന്നെ ഞങ്ങടെ.''

അവർ തമ്മിൽ തർക്കമായി. തർക്കം മൂത്തപ്പോൾ രമേശൻ ഇടപെട്ടു:

''നിങ്ങടെ തർക്കം നിങ്ങൾക്ക്. ഞങ്ങൾക്ക് കല്യാണം കഴിക്കണൊന്നു തോന്നുമ്പൊ



നിന്നെ രണ്ടിനേം പിടിച്ച് ഞങ്ങളങ്ങ് കെട്ടും.''

കരയിൽ വന്നിടിച്ചു ചിതറിയ തിരപോലെ മുഴങ്ങിക്കേട്ട കൂട്ടച്ചിരി.

ടീപ്പോയിയിലെ പ്രസൻേറഷൻ ശ്രദ്ധയിൽപ്പെട്ടപ്പോൾ ശബ്ദത്തിൻെറ ഉറവിടം അയാൾക്ക് മനസ്സിലായി.

രമേശനും മാലതിയും നാളെ മാര്യേജ് രജിസ്ററർ ചെയ്യുകയാണ്.

അവരെ കുററം പറഞ്ഞിട്ടു കാര്യമില്ല. പതിനഞ്ചു വർഷത്തിലേറെ അവർ ഈ ചടങ്ങ് നീട്ടിക്കൊണ്ടു പോവുകയായിരുന്നു. മാലതിയും ലേഖയും ഒരിക്കൽ പരസ്പരം വാതു വച്ചതിൻെറ അടിസ്ഥാനത്തിൽ. അവർ വാടകവീട്ടിൽ ഒരുമിച്ച് താമസം തുടങ്ങുന്നതിനുമുമ്പ് പറഞ്ഞു:

''ഇനി ഞങ്ങൾക്കും ഒരു വിവാഹം വേണ്ട, ഹരി. എങ്കിലും ഒരു കൂരയ്ക്കു കീഴിൽ ഞങ്ങൾ ഒരുമിച്ചു കഴിയും. ലേഖ നമ്മോടൊപ്പമുണ്ടായിരുന്നപ്പോൾ ഞങ്ങളെങ്ങനെ ആയിരുന്നോ അതേ രീതിയിൽ. അതേ വിശ്വാസത്തിൽ. പിന്നെ അച്ഛനമ്മമാരാകാൻ ഞങ്ങൾക്കൊരിക്കലും ഉദ്ദേശവുമില്ല.''

രമേശന് ഇപ്പോൾ നാല്പതു വയസ്സാവും. മാലതിക്കുമാവും മുപ്പത്തെട്ട്. രണ്ടാഴ്ച മുമ്പ് അവർ ഈ മുറിയിൽ വന്നിരുന്നു. കുററബോധത്തോടെയാണ് രമേശൻ സംസാരിച്ചു തുടങ്ങിയത്.

''ഞങ്ങളുടെ ആഗ്രഹം നടന്നില്ല ഹരി. മാലതി കൺസീവ് ചെയ്തു. അബോർഷൻ നടത്താൻ ഞാൻ വളരെ നിർബ്ബന്ധിച്ചു. അവൾ സമ്മതിക്കുന്നില്ല. അവൾക്ക് അമ്മയാകണമെന്ന്.''

ആലോചിച്ച് നേരം കളയാനൊന്നും പോയില്ല. ''മാലതിയുടെ ആഗ്രഹം നടക്കട്ടെ.'' അയാൾ പറഞ്ഞു: ''പക്ഷേ, ഒരു കുഴപ്പമുണ്ട്.'' മാലതി പറഞ്ഞു: ''കുഞ്ഞ് ഒരു ബാദ്ധ്യതയാണ്. സമൂഹം കുഞ്ഞിനെ അംഗീകരിക്കണമെങ്കിൽ അതിനെ പ്രസവിച്ച സ്ത്രീയും അതിനു കാരണക്കാരനായ പുരുഷനും വിവാഹിതരായിരിക്കണം. അല്ലെങ്കിൽ സ്കൂളിൽ ചേർക്കുന്ന ദിവസം മുതൽ ആ കുഞ്ഞിൻെറ ശനി തുടങ്ങും.''

മാലതിയുടെ മനസ്സിലിരിപ്പ് പൂർണ്ണമായും ഉൾക്കൊണ്ടുകൊണ്ട് അയാൾ പറഞ്ഞു:

''അതിനെന്താ? രണ്ടുപേരും കൂടി ഒരു തീയതി നിശ്ചയിച്ച് വിവാഹിതരാകണം.''

''വിവാഹം എന്ന് പറയുമ്പോൾ ഹരി ഉദ്ദേശിക്കുന്നത്...'' രമേശൻ ഇടപെട്ടു: ''ഒരു രജിസ്ററർ മാര്യേജ് ആവാം ഹരി.''

''മതി. ധാരാളം.''

എങ്കിലും താൻ ചടങ്ങിൽ പങ്കുകൊള്ളുകയില്ലെന്ന് അവരോട് പറഞ്ഞിരുന്നു. ലേഖയില്ലാതെ... അവർ നിർബ്ബന്ധിച്ചുമില്ല.

ഒരുപക്ഷേ അദൃശ്യയായിനിന്ന് ലേഖ തൻെറ മനസ്സിനെ കുത്തിയിളക്കിയതാകണം. ഇന്നുരാവിലെ ഉണരുമ്പോഴാണ് ബോധോദയം ഉണ്ടായത്. നാളത്തെ ചടങ്ങിൽ പങ്കെടുക്കുന്നമെന്നില്ല. പക്ഷെ ഇന്നു വൈകുന്നേരം അവരുടെ വീട്ടിലൊന്നു ചെല്ലാമല്ലോ.

അവരെ ആദ്യം അനുഗ്രഹിക്കേണ്ടത് താനല്ലേ? ചെല്ലുമ്പോൾ വെറുംകൈയോടെ ചെല്ലുന്നത് ശരിയോ? ഒരു ഉപഹാരം ആദ്യം നല്കേണ്ടതും താനല്ലേ?

രാവിലെ ഓഫീസിൽ ഫോൺ വിളിച്ച് അവധി പറഞ്ഞു. നഗരത്തിലെ മുന്തിയ ഗിഫ്ററ് സെൻററുകളിൽ കയറുമ്പോൾ മനസ്സിൽ കരുതി. പ്രസൻേറഷൻ ഒരു ഫ്ളവർ വേസോ, ടെഡി ബെയറോ ആകരുത്. അത് തീരെ തുച്ഛമായിരിക്കരുത്. ബട്ട് സംതിങ് യൂസ്ഫുൾ ആൻറ് അററാക്ടീവ്. പല സാധനങ്ങളും കൈയിലെടുത്ത് സ്ററിക്കറിലെ വില നോക്കി ഇഷ്ടപ്പെടാതെ ഇറങ്ങി നടന്നു. ഒടുവിൽ, നിരത്തിലൂടെ നടന്നുനീങ്ങുമ്പോൾ ഒരു വാച്ച് കടയിൽ വ്യത്യസ്തങ്ങളായ മോഡലുകളിൽ ഭംഗിയുള്ള ക്ളോക്കുകൾ ഇരിക്കുന്നതു കണ്ടു. അപ്പോഴാണ് ആലോചിച്ചത്. ഒരു വാൾ ക്ളോക്ക് ആയാലെന്താ? സംതിങ് യൂസ്ഫുൾ. അതേസമയം രസമുള്ള ഒരു മോഡൽ നോക്കിയെടുത്താൽ അററാക്ടീവുമാവും. ഒരു സ്മരണ ചുവരിലിരുന്ന് എല്ലാവർക്കും ദൃശ്യമായി ഭവിക്കട്ടെ.

അയാൾ പ്രസൻേറഷൻ കൈയിലെടുത്തു.

കടക്കാരൻ ക്ളോക്കെടുത്ത് പൊതിയുമ്പോൾ പെട്ടെന്നോർത്തപോലെ ചോദിച്ചു: പ്രസൻേറഷൻ കൊടുക്കാനാണോ സാർ? അതെ എന്നുകേട്ടപ്പോൾ പൊതിയാനെടുത്ത പേപ്പർ മാററി അലങ്കാരക്കടലാസ്സെടുത്തത് അയാൾ ഓർത്തു.

അയാൾ നൂലുകൾ അഴിച്ച് കടലാസ് മാററി. ചുവർ ക്ളോക്ക് കൈയിലെടുത്തു. ഹൃദയസ്പന്ദനംപോലെ ടക് ടക് എന്നു മിടിക്കുന്ന ക്ളോക്ക് സൂക്ഷിച്ചുനോക്കി അയാൾ അദ്ഭുതം കൂറി. താനെന്താണ്, കൂർത്ത കൊക്കും ബലിഷ്ഠമായ ചിറകുകളും ഉള്ള കഴുകൻെറ മോഡൽ തിരഞ്ഞെടുത്തത്?








ടി.വി.കൊച്ചുബാവ


# പ്രാർത്ഥനകളോടെ നിൽക്കുന്നു

കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച



## ആ പഴയകാല വിശ്വാസങ്ങളും

പണിക്കത്തി കാരത്തു ഉപ്പൂതുകയായിരുന്നു. അദ്രമാൻെറ ബീവിക്ക് വയറിലാകെ ഒരു പരവേശം, പെരുപെരുപ്പ്. ഇന്നലെ ബീവിയിതുന്ന് കഞ്ഞി കുടിക്കുമ്പോ വടക്കേലെ ചെറുക്കൻ കരിങ്കണ്ണൻ സെയ്താലി കൊതിയിറക്കിക്കൊണ്ട് അതുവഴി പോയപ്പോഴേ ഉറപ്പിച്ചതാ, പെട്ടുന്ന്. കുറച്ച് ഉപ്പും മുളകും കൂടി ഉഴിഞ്ഞെടുത്ത് അടുപ്പിലിട്ടു പൊട്ടിച്ച് കൊതിയും കണ്ണും അകററാമെന്നു കരുതി എഴുന്നേററപ്പോ വല്യുമ്മ തടഞ്ഞു:

''പാടില്ല്യ ബീവ്യ്. പള്ളേല് ഇപ്പോ അത് പാടില്ല.''

ബീവിക്കിത് മൂന്നാംമാസം. നാലാമത്തേത്. വീടുനിറയെ മക്കളായി കാണുന്നതിലുള്ള ആഹ്ളാദം കൊണ്ട് ബീവിക്കത് സന്തോഷകാലം. വല്യുമ്മാക്കും അങ്ങനെതന്നെ. വല്യുമ്മാക്ക് ബീവിക്കിഷ്ടമുള്ളതൊക്കെ തീററിക്കാനല്ലാതെ നേരമില്ല. വല്യുമ്മാക്ക് ഒരു മോളും, മോൾക്കൊരു മോൻ അദ്രമാനും ആയിപ്പോയതിലുള്ള ഖേദം ചെറുതല്ല, ഇപ്പോഴും. ബീവി അദ്രമാൻെറ ഭാര്യയായി വന്ന് പത്താം മാസം സലീമിനെ പെററിട്ടുകൊടുത്തപ്പോ, അതുകഴിഞ്ഞൊരു കൊല്ലത്തിനുള്ളിൽ ഹക്കീമിനേയും അതുകഴിഞ്ഞു പതിനാലു മാസത്തിനുള്ളിൽ അദ്രമാൻെറ തനിഛായയിൽ ആബിദാനെയും പെററിട്ടുകൊടുത്തപ്പോ ബീവി ആ തറവാട്ടിലെ റാണിയാത്തിയാവുകയായിരുന്നു. പ്രസവരക്ഷയുടെ ഓജസ്സിൽ കൂടുതൽ മൊഞ്ചത്തിയാവുകയായിരുന്നു. ഇതിപ്പോ ആബിദാനെ പെററ് വയറൊഴിഞ്ഞ് രണ്ടര മാസത്തിനുള്ളിലാണ് പള്ളേലായിരിക്കുന്നത്. ഇക്കണക്കിനു പോയാൽ വല്യുമ്മാൻെറ ഉമ്മാൻെറപോലെ പത്തെങ്കിലും പെററ് ബീവി കുടുംബപ്പേര് നിലനിറുത്തുമെന്ന് ഉറപ്പായിക്കഴിഞ്ഞിരിക്കുന്നു വല്യുമ്മാക്കും അമ്മായിക്കും.

ഇപ്പോൾ ബീവിക്ക് വയറിലാകെ ഇടങ്ങേറ്. പള്ളേലുള്ളപ്പോൾ അതു പാടില്ല. വല്ലാതെ പരിഭ്രമിച്ചാണ് അമ്മായിയും വല്യുമ്മയും പണിക്കത്തിയെ വിളിച്ചുകൊണ്ടുവന്നിരിക്കുന്നത്.

''ഉമ്മച്ച്യാരേ, മുന്തിയ കൊതിയാ തട്ടീരിക്കണത്.''

പണിക്കത്തി പറഞ്ഞു. അവരുടെ വലിയ വായിൽ നാവുമാത്രം ചലിച്ചുകൊണ്ടിരുന്നു. മന്ത്രം! ഇടയ്ക്കിടയ്ക്ക്, കൈവെള്ളയിൽ വച്ചിരിക്കുന്ന നീരകയിലയിലെ ഉപ്പിലേക്ക് പണിക്കത്തി നീട്ടി ഊതിക്കൊണ്ടിരുന്നു. അതിഭയങ്കരങ്ങളായ കോട്ടുവാ കൊണ്ട് പണിക്കത്തി ഇടംവലംകൊണ്ടു. കോട്ടുവാകളുടെ വർദ്ധിക്കുന്ന എണ്ണങ്ങളിലേക്ക്, അതുവഴി കൊതിയുടെ ഉഗ്രതയിലേക്ക് അന്തിച്ച്

നോക്കിയിരുന്നു ബീവിയും അമ്മായിയും വല്യുമ്മയും.

മന്ത്രമവസാനിപ്പിച്ച്, അരക്കയിൽ കഞ്ഞി വെള്ളത്തിൽ ഉപ്പിൽ പാതി കലക്കി ബീവിക്കു കുടിക്കാൻ കൊടുത്തു പണിക്കത്തി.

"ഇപ്പോ കൊറയും." പണിക്കത്തി ഉഷാറോടെ പറഞ്ഞു. എന്നിവട്ടർ ബീവിയുടെ കാച്ചിത്തുണി നല്ലതുപോലെ താഴോട്ടിറക്കി വയറിൽ അവിടവിടെ ഞെക്കിനോക്കി. ആ അടിവയർ ഒരു സമൃദ്ധ സ്വപ്നംപോലെ നിന്നു.

നല്ല വീർമതണ്ട്. കൊടം പിടിക്കണം." പണിക്കത്തി ഗൗരവപ്പെട്ടു.

വല്യുമ്മ പഴന്തുണി കീറി തിരിയുണ്ടാക്കി, വെളിച്ചെണ്ണയിൽ നനച്ചെടുത്തു. പണിക്കത്തി മഞ്ഞളരച്ച് കുഴമ്പുണ്ടാക്കി. ഒരു ചെറിയ മൺകുടവും പരന്ന പാത്രവുമായി അമ്മായി വന്നു. കുടം പിടിക്കാനുള്ള ഉരുപ്പടികൾ തയ്യാർ.

പരന്ന പാത്രത്തിലേക്ക് കഞ്ഞിവെള്ളമൊഴിച്ച് മഞ്ഞൾക്കുഴമ്പതിലേക്കു കലക്കി പണിക്കത്തി. പാത്രത്തിന്റെ നടുക്കായി, മഞ്ഞൾവെള്ളത്തിലുയർന്നു നിൽക്കാവുന്ന ഒരു കല്ലെടുത്തു വച്ചു. തിരി കത്തിച്ച് ബീവിയുടെ വയറിനു നേരെ മൂന്നുവട്ടമുഴിഞ്ഞ് കല്ലിന്മേൽ വച്ചു. വേറൊരു തിരി കത്തിച്ച് കുടത്തിന്റെ വായ്ക്കടുത്തുപിടിച്ച് അതു കൊണ്ട് ബീവിയുടെ വയറിനു നേരെ മൂന്നുവട്ടമുഴിഞ്ഞ് വേഗത്തിൽ കല്ലിലെ തിരിക്കുമേലേക്ക്, പാത്രത്തിലെ മഞ്ഞൾവെള്ളത്തിലേക്ക് കുടം കമിഴ്ത്തി. കുടുകുടു... വെള്ളം മുഴുവൻ കുടം വലിച്ചു.

"ഹുയിന്റെ റബ്ബേ, എന്തരു കൊതി!"

അമ്മായി തുറുകണ്ണുകളോടെ നിന്നുപോയി.

"ന്റെ പൊന്നാരമോള് ബീവ്യേ, എത്തറ മാത്രാം വേദന നീ തിന്ന്ട്ടുണ്ടാവും ന്റെ മുത്ത്മോളെ."

അമ്മായി ബീവിയുടെ വയറിൽ കൃപയോടെ തലോടിക്കൊടുക്കാൻ തുടങ്ങി. ഇരിക്കപ്പലകയിൽ പതിയുറപ്പിച്ച് കൈ പിറകോട്ടു കുത്തി നടുവകത്ത് ബീവി ഇരുന്നു. വെള്ളം മുഴുവൻ കുടംവലിച്ചതോടെ വയറിലെ ദെണ്ണത്തിന്റെ വ്യാപ്തി സ്പഷ്ടമായിക്കഴിഞ്ഞിരിക്കുന്നു. പാത്രത്തിൽനിന്നു കുടം വലിച്ചെടുക്കാൻ നന്നേ ശ്രമം വേണ്ടിവന്നു പണിക്കത്തിക്ക്. ഇതുപോലെ ഇനി രണ്ടുവട്ടം കൂടി കുടം കമിഴ്ത്തണം. കൊതിയെ ആവാഹിക്കണം.

മൂന്നാംവട്ടത്തോടെ ബീവിക്ക് നല്ല സുഖവും മധുരമായ തളർച്ചയും അനുഭവപ്പെട്ടു. അവൾ വല്യുമ്മാടെ മടിയിൽ തല ചേർത്തുവച്ച് മയങ്ങാൻ കിടന്നു.

പണിക്കത്തി വെളിയിൽ വരുമ്പോൾ അയൽപക്കത്തെ പെണ്ണുങ്ങളെല്ലാമുണ്ട് അവിടെ. അവൾ അമ്പരപ്പോടെ, ജിജ്ഞാസയോടെ പണിക്കത്തിയെ നോക്കി.

"മയങ്ങ്റ്വ. പുഷ്പംപോലെ നമ്മളത് നുള്ളി എട്ത്തു. കൊതിയാർന്നു. മുട്ടൻ കൊതി."

പണിക്കത്തി അതു പറഞ്ഞിട്ട് നോക്കുമ്പോഴുണ്ട് അദ്രമാനും രാമകൃഷ്ണനും കൂടി കരിങ്കണ്ണൻ സെയ്താലിയേയും പിടിച്ചുവലിച്ച് വരുന്നു. അടക്കാത്തൊണ്ടിന്റെ ഒരു മാലയും അവനെ അണിയിച്ചിരിക്കുന്നു. പിറകിൽ അവന്റെ സമപ്രായക്കാരുടെ കൂക്കിവിളികൾ. നാണക്കേടുകൊണ്ടാവണം സെയ്താലി വിങ്ങിക്കരഞ്ഞിരുന്നു.



പെൺകൂട്ടത്തിൽ സെയ്താലിയുടെ ഉമ്മയും ഉണ്ടായിരുന്നു.

"കള്ളഹിമാറിനെ നല്ലോണം തച്ചോളിൻ." ഉമ്മ പറഞ്ഞു. നെഞ്ചിൽ കൈയമർത്തിപ്പിടിച്ചു. "അന്നം കണ്ടാ വായീനോക്കി നിക്കും വെടക്ക്-"

"ഉമ്മാ-"

സെയ്താലി ദീനമായി വിളിച്ചു. നിറഞ്ഞ കണ്ണുകൾ ഒളിപ്പിക്കാൻ ഉമ്മ പെട്ടെന്ന് തിരിഞ്ഞുനിൽക്കുന്നതവൻ കണ്ടു.

"ഞാൻ നോക്കീല ഉമ്മാ. ബീവിതാത്താനെ ഞാങ്കണ്ടിട്ടേയില്ല. അള്ളാണേ, റസൂലാണേ-"

"കള്ളസത്യം ഇടല്ലേ പഹയാ." അദ്രമാൻ പറഞ്ഞു: "പിന്നെങ്ങനെ ബീവിക്ക് കൊതി തട്ടി?"

"അദ്രമാനിക്കാ." സെയ്താലി കണ്ണുനീരോടെ അദ്രമാന്റെ കാലിലേക്കു വീണു. അത് അദ്രമാൻ തീരെ പ്രതീക്ഷിക്കാത്തതായിരുന്നു. സെയ്താലിയുടെ കുരുന്നു ഹൃദയത്തിൽ നൊമ്പരം തട്ടിയിരിക്കുന്നു. ഇതുവരെ കാണിച്ചതൊക്കെ ഒരു രസത്തിന്. ഇതങ്ങനെയല്ല.

"ഞാനെല്ലാരോം സ്നേഹംകൊണ്ട് നോക്കണതാ അദ്രമാനിക്കാ. അതൊക്കെ ഇങ്ങനെയായിപ്പോക്ന്ന്. ന്റെ തെറ്റാ?"

സെയ്താലി കരഞ്ഞു. അദ്രമാനു തോന്നി കാലിൽ കിടക്കുന്നത് ഹക്കീമാണെന്ന്. ഇടനെഞ്ചു പൊട്ടി അദ്രമാന്. യത്തീമായ മോനാണ്. മോനെ, നിന്റെ തെറ്റല്ല നിന്റെ നോട്ടത്തിൽനിന്നുണ്ടാകുന്ന വിധിവിപരീതങ്ങൾ-

അദ്രമാൻ അവനെ പൊക്കിയിങ്ങെടുത്തു, തന്നോടു ചേർത്തുപിടിച്ച് തലോടിക്കൊടുത്തു. പോട്ടെ, പുന്നാരമോനെ പോട്ടെ....

അവന്റെ കഴുത്തിലെ അടയ്ക്കാത്തൊടുമാല അയാൾ പൊട്ടിച്ചുകളഞ്ഞു. അവന്റെ സമപ്രായക്കാർ പിന്നീടൊരക്ഷരം ശബ്ദിച്ചില്ല. അവർ നിശ്ശബ്ദരായി നടന്നുപോയി. പെൺകൂട്ടത്തിൽ ഒരുമ്മയുടെ ഹൃദയത്തിൽ പുലരിക്കാറ്റു വീശി-

അകത്ത് വീണ്ടും ബീവിയുടെ കരച്ചിലുയർന്നു. ഇത്തവണ ബീവി ചില ചേഷ്ടകളൊക്കെ കാണിക്കുകയും ചെയ്തിരുന്നു. ശെയ്ത്താൻ ബാധിച്ച ഞെളിപിരികൾ എന്ന് വല്യുമ്മാക്ക് തോന്നി.

"വെക്കം പോയി മുസ്ല്യാരെ വിളിച്ചുണ്ടാ മോനെ."

വല്യുമ്മ, അദ്രമാനോട് നിലവിളിച്ചു. അദ്രമാന് പോകേണ്ടിവന്നില്ല. ഇതിനോടകം മുസ്ല്യാരവിടെ എത്തിക്കഴിഞ്ഞിരുന്നു. നടുവകത്ത് ബീവിയുടെ കാട്ടായങ്ങൾ നോക്കി കുറച്ചുനേരം മുസ്ല്യാർ നിന്നു. അനാവൃതമായി കിടക്കുന്ന ആ വയറിന്റെ സ്വർണ്ണനിറത്തിൽ പിശാചുക്കളുടെ തേർവാഴ്ച മുസ്ല്യാർ കണ്ടു. ഒട്ടുനേരം മുസ്ല്യാർ ചിന്താമഗ്നനായിനിന്നു. പിന്നെ ഗൗരവപ്പെട്ട ഒരു ചിരി ചിരിച്ചു.

"വസ്തിയെടുക്ക്."

മുസ്ല്യാർ ആവശ്യപ്പെട്ടു. വല്യുമ്മ പത്തായത്തിൽ പ്രത്യേകം സൂക്ഷിച്ചിരുന്ന വസ്തിയെടുത്ത് പലവട്ടം കഴുകി ശുദ്ധി വരുത്തി മുസ്ല്യാർക്കേല്പിച്ചു. മുസ്ല്യാർ പുല്പായയിൽ ചമ്രം പടിഞ്ഞിരുന്ന്, നീളൻ കുപ്പായത്തിന്റെ കീശയിൽ നിന്നു അരിവറുത്തുണ്ടാക്കിയ മഷിയുടെ ഒരു കുപ്പിയും ഒരീർക്കിലിയും പുറത്തെടുത്തു വച്ചു. ഊശാൻ താടിയിൽ ഉഴിഞ്ഞുഴിഞ്ഞ് ദിക്കിറുകൾ ചൊല്ലി. അതിനുശേഷം മഷിയിൽ ഈർക്കിൽ മുക്കി വസ്തിയുടെ പരിശുദ്ധിയിൽ എഴുതാൻ തുടങ്ങി. ബിസ്മില്ലാഹി...

മുസ്ല്യാർ എഴുതുന്ന നേരത്ത് ചുറ്റുപാടുകൾ നിശ്ശബ്ദമായിരുന്നു. കൂടിയിരുന്നവരാരും ഒരക്ഷരം ശബ്ദിച്ചില്ല. ബീവിയുടെ വേദനിച്ചിട്ടുള്ള കരച്ചിലുകളിലേക്ക് മുഖം ചേർത്തുവച്ച് അവർ അനങ്ങാതിരുന്നു.

എഴുതിക്കഴിഞ്ഞ വസ്തിയിൽ മന്ത്രിച്ചൂതിയ വെള്ളംകൊണ്ട് മുസ്ല്യാർ കഴുകി. എന്നിട്ടാ വെള്ളം ബീവിയുടെ വായിലേക്ക് കനിവോടെ ഒഴിച്ചുകൊടുത്തു. കുപ്പായക്കീശയിൽ നിന്നു വേറൊരു കുഞ്ഞിക്കുപ്പിയെടുത്ത് അതിലെ വെളിച്ചെണ്ണ ബീവിയുടെ വയറിൽ പുരട്ടിക്കൊടുത്തു. "എല്ലാം ശിഫയാക്കിത്തരട്ടെ, ആമീൻ."

അപ്പോൾ ബീവി ഒന്നു പിടഞ്ഞുയർന്നു. ചെരിഞ്ഞുമറിഞ്ഞു. കാച്ചിത്തുണിയുടെ പിറകിൽ, ചോരയുടെ സ്പർശം.

"ന്റെ മോളെ!"

കാര്യം മനസ്സിലാക്കിയതും അമ്മായി നെഞ്ചത്തടിച്ചുപോയി. അദ്രമാനെ പ്രസവിക്കുംമുമ്പേ കണ്ണുനീരിനും നൊമ്പരങ്ങൾക്കുമിടയിലൂടെ ഇതുപോലെ മൂന്നു കുഞ്ഞുഭ്രൂണങ്ങൾ പാതിക്കിറങ്ങി പടച്ചവന്റെ കാരുണ്യത്തിലേക്കു പോയത് അവരോർത്തു. ബീവിയിലൂടെ ഇവിടം കുട്ടികളുടെ സ്വർഗ്ഗപ്പൂന്തോപ്പാക്കാൻ വിചാരിച്ചിട്ടിപ്പോൾ...

അദ്രമാൻ വിതുമ്പലോടെ ദാമോദരന്റെ തോളിലേക്കു മുഖം ചേർത്തു പിടിച്ചു. "ന്റെ കുഞ്ഞ്..."

സമാധാനിക്ക് അദ്രമാനേ." ദാമോദരൻ അദ്രമാന്റെ പുറത്ത് തട്ടിക്കൊടുത്തു. അതിലപ്പുറം എന്തിനാവും! അദ്രമാന്റെ ഹൃദയവേദന ഉൾക്കൊള്ളാനാവില്ല. ലക്ഷ്മിക്കുട്ടിത്തള്ള പറഞ്ഞതാണ് കാര്യം:

"പത്ത് പെറാനിരുന്ന ബീവീടെ ഒരു കൊല്ലം വെറ്തെ പോയി. ന്നാലും ഒന്നും പററാതെ കിട്ടീലോ. ദൈവബാഗ്യം."

## ആ പഴയകാല സംഘർഷം

കണിക്കൊന്നകൾ 'ചിരിക്കുന്ന പകൽ. വിഷുക്കട്ട ശർക്കരനീരിൽ മുക്കി മതിയാവോളം തിന്ന് കുട്ടികൾ പടക്കം പൊട്ടിക്കാനിറങ്ങി. എല്ലാവരുടേയും കൈനിറയെ കുമാരേട്ടൻ ഓലപ്പടക്കം കൊടുത്തിരുന്നു. ഇനി കുട്ടികൾ വാദിച്ച് ഒരു പടക്കം പൊട്ടിക്കലുണ്ട്. ഇവിടെ രണ്ടെണ്ണം പൊട്ടുമ്പോൾ അങ്ങേത്തറയിലെ കണാരന്റെ വീട്ടിൽ നാലെണ്ണം പൊട്ടും. ഹക്കീമിന് കണാരൻറവിടെയാണ് വിഷു. സലീമിന് കുമാരേട്ടൻറവിടേയും. ഉമ്മായ്ക്കും വല്യുമ്മായ്ക്കുമുള്ള വിഷുക്കട്ട കൊണ്ടുപോയി കൊടുത്തിട്ടു വന്നതേയുള്ളൂ ദാക്ഷായണിയമ്മ. വാപ്പ അദ്രമാൻ കണാരൻറവിടന്നു വിഷുക്കട്ട തിന്ന്, ദാമോദരൻറവിടന്നു വിഷുക്കട്ട തിന്ന്, ഇപ്പോൾ കുമാരേട്ടൻറവിടെ എത്തിയതേയുള്ളൂ.

വിഷു കൂടാൻ ഇത്തവണ അപ്പുറത്തെ കുടികിടപ്പുകാരൻ അമ്മിവാസുവും കുമുദവും ചെറുക്കൻ കോരുവുമുണ്ട്.

"വടക്കുംമുറീല് ദേവസീടെ കടേല് പോർക്കിനെ വെട്ടീതാ ഇന്ന്. ഞാൻ വാങ്ങിച്ചില്യ. താൻ തിന്നില്യാലോ."

കുമാരേട്ടൻ മുറുക്കാൻ നീട്ടിത്തുപ്പി രസിച്ചു പറഞ്ഞു. തൊട്ടടുത്തിരുന്ന് മുറുക്കാൻ ഇടിച്ചു കൊടുക്കുന്നുണ്ടായിരുന്നു വാസു. കുമാരേട്ടന് മുറുക്കാൻ ഇടിച്ചുതിന്നുന്നതാണ് പ്രിയവും.

അദ്രമാൻ കുമാരേട്ടൻ പറഞ്ഞതുകേട്ട്, അതിലെ പ്രത്യേകസ്നേഹം മനസ്സിലാക്കി പുഞ്ചിരി പൊഴിച്ചു. അങ്ങനെ നോക്കുമ്പോഴുണ്ട് കിണററിൻകരയിലേക്ക് കുടവുമായി പോകുന്ന ദേവകി. അവൾ കുളിച്ച് കോടിയുടുത്തിരിക്കുന്നു. അങ്ങനെ ഇരിക്കുമ്പോഴുണ്ട് ദേവകിയുടെ മോള്, ചന്ദ്രിക, ഒരു മത്താപ്പുപെട്ടിയുമായി ഉമ്മറത്തേക്കുവരുന്നു. അവളും കോടിയണിഞ്ഞിരിക്കുന്നു. ദാസന്റെ തനിച്ചരായ. ഓർമ്മകളുടെ മഴയിൽ അദ്രമാൻ നനഞ്ഞു.

"അച്ചാച്ചന്റെ മോളിങ്ങ് വാ-"

കുമാരേട്ടൻ അവൾക്കു നേരെ കൈനീട്ടി. അവൾ ഓടിവന്ന് കുമാരേട്ടന്റെ മടിയിൽ കയറി ഗൗരവത്തിലിരുന്നു. കുമാരേട്ടനവളുടെ നെററിയിൽ വാത്സല്യത്തിന്റെ ഉമ്മകൾ കൊടുത്തു.

"വിഷൂന്റന്ന് അവരവിടെ ഒററയ്ക്കിരിക്കണ്ടല്ലോന്ന് കരുതി ഞാൻ പോയി കൊണ്ടന്നു. എന്നായാലും കൊണ്ടരണ്ടതല്ലേ. അച്ചുന് പട്ടാളത്തില് ഉടനെ കിട്ടീല്യങ്കി ഉടനെ പുടമുറീന്നാ തീരുമാനം."

"നന്നായി കുമാരേട്ടാ."

അതു പറയുമ്പോൾ അദ്രമാനിടറി. കുമാരേട്ടന്റെ കാലിൽ നമസ്ക്കരിക്കണമെന്നുവരെ തോന്നലുണ്ടായി അദ്രമാന്.

"അല്ല, അച്ചുനെ കണ്ടില്ലല്ലോ?"

"വിഷൂന്റെ കൈകൊട്ടിക്കളി ഇത്തവണ ഗോവിന്ദൻറവിടെ ആക്കാംന്നാ തീരുമാനം. അച്ചും കൂട്ടാളികളും കളിക്കാനുള്ള മുററം ശര്യാക്കാൻ പോയതാ."

ഇനി ഉച്ചയൂണു കഴിഞ്ഞാൽ എല്ലാവരും ഗോവിന്ദൻറവിടേക്കിറങ്ങും. പുതുവസ്ത്രങ്ങളുടെ സംഗമം. കൈകൊട്ടിക്കളിയുടെ വ്യത്യസ്തതകൾ. സംഘം സംഘമായി പാട്ടുകൾ പാടി, കൈകൾ കൊട്ടി, സ്നേഹത്തിലലിഞ്ഞ്, താളനിബദ്ധതയിൽ അങ്ങനെ. കളിച്ചു ക്ഷീണിക്കുന്നവർക്ക് നാരങ്ങാവെള്ളവും സംഭാരവും കട്ടൻകാപ്പിയുമായി ഗോവിന്ദനും മാലതിയും കൂട്ടരും...

"അച്ചരാ-"

ഓടിയിങ്ങു വന്നു സലിം. അവൻ കുമാരേട്ടനെ വിളിച്ചു: "അച്ചരാ-"

അവന്റെ കൈവിരൽ മാന്തിപ്പറിച്ച് ചോര



പൊടിഞ്ഞിരുന്നു.

"എന്തേ ണ്ടായത്?" കുമാരേട്ടൻ നെഞ്ചിടിപ്പോടെ ആരാഞ്ഞു. എന്നാൽ അദ്രമാനതിൽ പ്രത്യേകിച്ചൊന്നും തോന്നിയില്ല. കുട്ടികൾ തമ്മിൽ മാന്തിയതാവും.

"നമ്മടെ കോരു എന്റയ്യീന്ന് പടക്കം കിട്ടാഞ്ഞ് മാന്തീട്ട്..."

സലിം കിതച്ചു. അപ്പുറത്തെ മാവിൻചോടെ കുട്ടികൾക്കു നടുവിൽ സലീമിനെ പകയോടെ നോക്കി നിന്നിരുന്നു കോരു. കുമാരേട്ടൻ കിടപ്പാടം കൊടുത്തനുഗ്രഹിച്ച ഈ ഇരിക്കുന്ന അമ്മി വാസുവിന്റെ മോൻ.

കുമാരേട്ടൻ കോരുവിനെ മാടിവിളിച്ചു, ഇങ്ങോട്ട്. അവൻ വന്നില്ലെന്നു മാത്രമല്ല, അതു ശ്രദ്ധിക്കാത്ത ഭാവത്തിൽ തിരിഞ്ഞു നിൽക്കുകയാണുണ്ടായത്. കുമാരേട്ടൻ പിന്നേയും സൗമ്യനായി. കുട്ടികളല്ലേ, കുറുമ്പൊക്കെ വേണം. എന്നാലും മാന്തി ചോര വരുത്തുന്നതൊന്നും നല്ല കളിയല്ലല്ലോ.

"കോരു ഇങ്ങട്ട് വാ-"

"വരില്യ."

കോരു തറപ്പിച്ചു പറഞ്ഞു. അഞ്ചു വയസ്സിനേക്കാൾ വലിപ്പമുള്ള ശബ്ദദാർഢ്യം കുമാരേട്ടനെ വിവർണ്ണനാക്കിക്കളഞ്ഞു. അദ്രമാനും വല്ലാതായി. കുട്ട്യോളാണ്, എങ്കിലും ഇത്ര അനുസരണക്കേട്; അതും വഴിയിൽ കിടന്നവരെ വിളിച്ച് ആശ്രയം കൊടുത്ത കുമാരേട്ടനോട്! പിഴച്ചുതുടങ്ങിയോ കുമാരേട്ടനും? അല്ല, ഇതിലിപ്പോ എന്തായിത്ര? ഒരു വള്ളിച്ചൂരൽ കൊണ്ടു നേരെയാക്കാവുന്ന അനുസരണക്കേട്, കുമാരേട്ടൻ കിടപ്പാടം കൊടുത്തതൊക്കെ കുട്ടികൾ അറിഞ്ഞ് വില കൊടുത്തോളണമെന്നില്ലല്ലോ.

**(അടുത്ത ലക്കത്തിൽ അവസാനിക്കും)**



ജി.എൻ. പണിക്കർ

# എല്ലാം ഒന്നു തുറന്നുപറയാൻ



## അഞ്ച്

## ചേരിപ്പോര്

റെയിൽവേ സ്റേറഷനിൽനിന്ന് നാട്ടിലേക്ക് ഓട്ടോറിക്ഷയിൽ യാത്ര ചെയ്യവേ, മകൻ സുനിലുമായി സുഭാഷിണി തന്റെ പരിപാടി പ്ളാൻ ചെയ്തു. അമ്മ മകനോടായി പറഞ്ഞു:

''മാധവനെ കണ്ടുപിടിക്കണം.''

അച്ഛന്റെ മുറയ്ക്ക് അനന്തരവനായ മാധവണ്ണൻ, സുനിൽ ഓർത്തു. മദ്യപൻ. ഏത് അക്രമം നടത്താനും മടിക്കാത്തവൻ... വേണ്ടത്ര ചാരായം കുടിക്കാൻ രൂപ കൊടുത്താൽ...

മകന്റെ മനഃപ്രയാസം മണത്തറിഞ്ഞിട്ടാണ് സുഭാഷിണി തുടർന്നു പറഞ്ഞത്:

''തന്തയെന്നൊന്നും നോക്കേണ്ട കാര്യമില്ല... തോന്ന്യാസം കാണിച്ചാൽ...''

''അമ്മ ഈ സംസാരം ഒന്ന് നിയന്ത്രിക്കണം...''

''നീ സുരേഷിനെപ്പോലെ ആണും പെണ്ണും കെട്ടവനാകരുത്...''

ന്യൂഡൽഹിയിൽ ഉദ്യോഗസ്ഥനായ മൂത്ത മകൻ സുരേഷിന് അച്ഛനോട് അല്പം മമതയും ബഹുമാനവും ഇനിയും നിലനില്ക്കുന്നു എന്നതിലാണ് സുഭാഷിണിക്ക് ദേഷ്യം. പെൺമക്കളാണെങ്കിൽ ഒന്നിലും ഇടപെടില്ലെന്ന ഭാവത്തിലാണ്. മദിരാശിയിൽ സിനിമാ പ്രവർത്തനങ്ങളുമായി നടക്കുന്ന ജയരാജിന്റെ ഭാര്യ മോഹിനി. അവൾക്കു പാടാൻ ഒരു പല്ലവിയേയുള്ളൂ:

''നാലപേരറിയുന്ന ആളാണ് അച്ഛൻ... ആ അച്ഛനെ നാണംകെടുത്താനുള്ള അമ്മയുടെ ശ്രമം... ഒട്ടും ശരിയല്ല...''

''നിനക്കു നിന്റെ തന്തയുടെ വക്കാലത്തുണ്ടല്ലോ...''

''എന്റെ അച്ഛനെക്കുറിച്ച് എനിക്ക് അഭിമാനമേയുള്ളൂ...''

''അഭിമാനം, അഭിമാനം!''

കൽക്കത്തയിൽ നല്ല നിലയിൽ കഴിയുന്ന മേദിനിയും വാസുദേവനും–അവർക്കൊന്നും ഇതിൽ ഒരു താത്പര്യവുമില്ല. ശവങ്ങൾ. താൻ ആർക്കുവേണ്ടിയാണ് ഇത്രയേറെ പാടുപെടുന്നത്? എങ്ങാണ്ടോ വ്യഭിചരിച്ചു നടന്ന ഒരുവളെയും അവളുടെ കൂട്ടിക്കൊടുപ്പുകാരനെയും വീട്ടിൽ വിളിച്ചുകൊണ്ടുവന്നു ഒപ്പം താമസിപ്പിച്ചിരിക്കുന്നു! ഇനി വീടും പറമ്പുമൊക്കെ ആ ശവത്തിനെഴുതിക്കൊടുക്കില്ലെന്നാരു കണ്ടു? സാഹിത്യകാരൻപോലും! എന്തോന്ന് സാഹിത്യം? എന്തോ ഒക്കെ എഴുതിക്കൂട്ടിയിട്ടുണ്ട്. താൻ എന്തെങ്കിലും അതിൽനിന്ന് വായിച്ചിട്ടുണ്ടോ? ഓ, അതിനാണ് തനിക്ക് നേരവും സൗകര്യവും! എഴുതിയെഴുതി കടലാസ്സും മഷിയും കളയുക. നാലുകാശുണ്ടാക്കാൻ കഴിഞ്ഞിട്ടുണ്ടോ? അതുമില്ല... ഒന്നിനും കൊള്ളാത്തവരാണ് കുനിഞ്ഞിരുന്നു കുത്തിക്കുറിക്കുക–എന്നു പറഞ്ഞതാരാണ്? ബോംബെയിലെ മകന്റെ ഫ്ളാററിൽവച്ചു പരിചയപ്പെട്ട മി.സിംഗല്ലേ, അതു പറഞ്ഞത്... ആണെന്നു തോന്നുന്നു... കള്ളക്കടത്തിലൂടെ കോടീശ്വരനായ സിംഗ് പറഞ്ഞതാ സത്യം.

സുനിലിന്റെ ശബ്ദം:

''അമ്മ ബഹളമൊന്നും കൂട്ടരുത്. നാണക്കേടാണ്...''

''എന്തോന്നു നാണക്കേട്?.... നാറട്ടെ... ലോകപ്രശസ്തന്റെ അന്തസ്സ് നാട്ടുകാരറിയട്ടെ...''

സുനിലോർത്തു: സുരേഷ് ചേട്ടനും മോഹിനിക്കും മാത്രമാണ് അച്ഛനെക്കുറിച്ച് അല്പമെങ്കിലും മതിപ്പ്. ഇല്ല, താൻ അച്ഛനെ പുച്ഛരിച്ചിട്ടില്ല... തന്റെ കാര്യത്തിൽ അച്ഛന് ഒരു താത്പര്യവുമില്ലെന്ന് അമ്മ ഇടയ്ക്കിടെ പറയും:

''നിന്റെ തന്ത വിചാരിച്ചെങ്കിൽ നിനക്ക് എന്നേ നാട്ടിൽത്തന്നെ നല്ല ഒരു ജോലി ശരിയായേനെ...''

''ആ ദുഷ്ടന് മക്കളുടെ കാര്യം വല്ലതുമുണ്ടോ? ഇപ്പോൾ കണ്ടില്ലേ, ഒരു തെരുവു വേശ്യയുമൊത്ത്...''

എന്തായാലും അച്ഛനല്ലേ? പക്ഷേ, അമ്മ പറയുന്നതിലും കാര്യമുണ്ട്. അമ്മയ്ക്കു താൻ മാത്രമേ തുണയായുള്ളൂ, എന്നുപറഞ്ഞ് ഡൽഹിയിൽനിന്ന് ബോംബെയിലെത്തിയതാണ്... എപ്പോഴും, തന്നോട് എന്തോ പ്രത്യേക സ്നേഹമുണ്ടായിരുന്ന അമ്മ. അപ്പോൾ... അമ്മ പറയുന്നതെല്ലാം വെട്ടിവിഴുങ്ങുന്നവളാണ് തന്റെ ഭാര്യ. ശ്രീലത പറയും ഇടയ്ക്കിടെ:

''അമ്മാവിക്ക് ആരുമില്ലെന്ന ചിന്തയാണ്... മററു മക്കളെല്ലാം ഓരോ വഴിക്കു പോയില്ലേ, അവരവരുടെ കാര്യം നോക്കി...''

അമ്മയ്ക്ക് ഏററവും ഇഷ്ടമുള്ള മരുമകളും ശ്രീലതയാണ്. ചേട്ടത്തിയോട് ഉള്ളിലൊതുക്കിയ ദേഷ്യവും... തന്നോടും ഭാര്യയോടുമുള്ള പ്രത്യേക മമതകൊണ്ടാണ് ബോംബെയിൽ തന്റെ താമസസ്ഥലത്തുള്ള ബുദ്ധിമുട്ടുകൾ വകവയ്ക്കാതെ അമ്മ അങ്ങെത്തുന്നത്.

''സുരേഷോ?... അവൻ എന്റെ മൂത്ത മകനോ...? ആ സത്വത്തിന്റെ പിടിയിൽ പെട്ടിരിക്കയല്ലേ. ജയമാലയോ, ആര്യമാലയോ...?''

ചേട്ടന്റെ ഭാര്യയുടെ പേര് ജയമാല–ആ സ്ത്രീയോടുള്ള അസഹിഷ്ണുത അമ്മയുടെ വാക്കുകളിൽ എപ്പോഴും തികട്ടിനില്ക്കും. അമ്മ പറയുന്നതിനെല്ലാം 'യെസ്' മൂളുന്നതിനാലാണ് ശ്രീലതയോടിഷ്ടം... ജയമാലയാവട്ടെ, അമ്മാവിയെ വിമർശിക്കാൻപോലും മടിക്കില്ല...

''ഇതിനകംതന്നെ എല്ലാം ആ തേവിടിച്ചി പിടിച്ചുവാങ്ങിച്ചോ എന്തോ?''



നാട്ടിലെ വീടും പറമ്പും തനിക്കു നല്കാമെന്നാണ് അമ്മ ആവർത്തിച്ചാവർത്തിച്ചു പറയുന്നത്. അതു കൈവിട്ടു പോകരുത്... നാട്ടിലെ കുടുംബ വീട്ടിൽ താൻതന്നെ താമസമാവണം. അതാണ് അയാളുടെ ആഗ്രഹം. വാശി. സുനിൽ ഓർക്കുകയായി. എങ്കിലും, അയാൾ മനസ്സിൽ പറഞ്ഞു: അമ്മ അച്ഛനെ ഒററയ്ക്കുവിട്ട് ഡൽഹിയിലും ബോംബെയിലും ഒക്കെ ഓടിയിട്ടല്ലേ, ഇതെല്ലാം സംഭവിച്ചത്? ഇല്ല, അങ്ങനെ ചോദിക്കുക വയ്യ. അമ്മ ബോംബെയിലെത്തിയത് തനിക്കു ഹിതമായില്ലെന്ന വ്യാഖ്യാനമാവും അപ്പോൾ. അനുകൂലിച്ചോ പ്രതികൂലിച്ചോ ഒന്നും പറയാൻ വയ്യാത്ത ഒരവസ്ഥയാണ് ഒട്ടുമിക്കപ്പോഴും. അമ്മയുടെയും മുത്തശ്ശിയുടെയും എല്ലാം പ്രകൃതം അതാണ്. പുറത്തുനിന്നു വന്നുകയറുന്ന പുരുഷന്മാർ–ഭർത്താക്കന്മാർ–ഭാര്യമാരുടെ വിടുപണി ചെയ്തു കഴിയണം. അതിൽ സായൂജ്യം കാണുന്ന മരുമകന്മാർക്ക് തികഞ്ഞ തൃപ്തിയും ആഹ്ളാദവും... പണത്തിലും സമ്പത്തിലും ഔദ്യോഗിക പദവിയിലും മാത്രമാണ് നോട്ടം. എങ്ങനെയും കൂടുതൽ കൂടുതൽ പണവും വസ്തുവകകളും ഉണ്ടാക്കുക. അതിനായുള്ള നെട്ടോട്ടത്തിനിടയ്ക്ക് മാനുഷികമായ ബന്ധങ്ങളും പരിഗണനകളും വഴിവക്കിലെറിഞ്ഞുകളയുന്നു... തലസ്ഥാന നഗരിയുടെ വിലക്ഷണമനോഭാവം...

''നീ എന്തോന്നാടാ ആലോചിക്കുന്നത്?''

''ങേ? ഒന്നുമില്ല...''

''എടാ ആണായാൽ ഒരു ധൈര്യമൊക്കെ വേണം.''

അച്ഛനെ നേരിൽ കാണുമ്പോൾ എങ്ങനെയാണ് കാര്യങ്ങൾ പറയുക എന്ന പ്രയാസമായിരുന്നു സുനിലിന്. അയാൾ പറഞ്ഞു:

''നമുക്ക്, കേശവൻകുട്ടിയണ്ണനെ കണ്ടിട്ട് അച്ഛനെ കണ്ടാൽ പോരേ?''

ഭരണകക്ഷികളിലൊന്നിന്റെ സ്ഥലത്തെ നേതാവാണ് കേശവൻകുട്ടി. പൊലീസിന്റെ സഹായം വേണ്ടിവന്നാൽ അയാളെ കാണേണ്ടിവരുമെന്നത് തീർച്ച. അപ്പോൾ, ആദ്യമേ തന്നെ അയാളുമായി ഒന്നാലോചിക്കുന്നതല്ലേ നല്ലത്...?

സുഭാഷിണി പറഞ്ഞു:

''അവനെയൊക്കെ താങ്ങണോ? ഇനി വലിയ തുകകൾ ചോദിക്കില്ലെന്ന് ആരു കണ്ടു? മാധവനെക്കൂടി വിളിച്ചാൽ പോരേ... അവന് ഒരുനേരം കുടിക്കാനുള്ള കാശുകൊടുക്കണം. അത്രതന്നെ.

വീടടുക്കുകയാണ്. സുനിലിന്റെ പരിഭ്രമം കൂടിക്കൂടിവന്നു... റോഡിലൂടെ നടന്നുവരുന്ന സുഹൃത്തിനെക്കണ്ട് അയാൾ ഓട്ടോ നിറുത്താൻ പറഞ്ഞു. പുറത്തിറങ്ങിയ സുനിലിനെക്കണ്ട് സുഹൃത്തിനാഹ്ളാദം:

''ഓ... സുനിൽ... നീ ഇപ്പോൾ?''

തന്നോടൊപ്പം പഠിച്ചവൻ. തന്റെ സുഹൃത്ത്, സുകുവിനെ കണ്ടതിൽ സുനിലിന് അളവററ ആഹ്ളാദം; ആശ്വാസവും.

''ഞാൻ ബോംബെയിൽനിന്നു വരുന്നു, സുകു... അമ്മയുമുണ്ട്. ഒരത്യാവശ്യം. നിന്റെയും സഹായം...''

''എന്റെ സഹായമോ? കാര്യം പറ.''

സുനിൽ എല്ലാം സംക്ഷിപ്തമായി പറഞ്ഞുകേൾപ്പിച്ചു. എല്ലാം കേട്ടശേഷം സുകു അഭിപ്രായപ്പെട്ടു:

''സുനിലേ... കാര്യം വളരെ സൂക്ഷിച്ചു വേണം കൈകാര്യം ചെയ്യാൻ... ദേവരാജൻ സാറിനെ ആളുകളറിയും. അങ്ങേരോടു അനുഭാവമുള്ളവരുമാണ് നാട്ടുകാർ...''

''കേശവൻകുട്ടിയണ്ണനെ കാണണോ?''

''കാണണ്ട എന്ന് ഞാൻ പറയില്ല. അയാൾ ഭരണകക്ഷി നേതാവ്. പൊലീസിലും മററും വലിയ പിടിപ്പുള്ളവൻ... പക്ഷേ...''

''എന്തായാലും മുഴുവൻ പറയ്.''

''പൊലീസ് കേസും മററും എടുത്താൻ സംഗതി കൂടുതൽ വഷളാവുകയേ ഉള്ളൂ... അതൊക്കെ വേണോന്നാണ്?''

''സംഗതി ഇതാണ്–ആ വീടും പറമ്പും എല്ലാം ഇപ്പോൾ അവിടെ താമസിക്കുന്നവൾ കൈക്കലാക്കാനിടവരരുത്...''

''ദേവരാജൻ സാറ് സ്വന്തമായി ഉണ്ടാക്കിയതല്ലേ അത്? അത് അങ്ങേർക്കിഷ്ടമുള്ളതുപോലെ ചെയ്യാമല്ലോ? ഇപ്പോൾത്തന്നെ വല്ല രേഖയും ചമച്ചിട്ടുണ്ടോ എന്നും അറിഞ്ഞുകൂടല്ലോ...''

''അപ്പോൾ... നീ പറയുന്നത്? ഭാഗത്തിൽ അമ്മയ്ക്കും എനിക്കുമായി തന്നതല്ലേ?''

''ഞാൻ ഉദ്ദേശിച്ചത് ഇത്രയേയുള്ളൂ: ഭാഗപത്രമെഴുതിയെങ്കിലും സർവ്വ സ്വാതന്ത്ര്യവുമുള്ള സാറിനെ വിരട്ടിയും നാണംകെടുത്തിയും ക്ഷീണിപ്പിച്ചും കാര്യം നേടാമെന്ന ചിന്ത നല്ലതല്ല. അത് അഹങ്കാരവുമാണ്... നേരെ എതിർഫലം ചെയ്തെന്നും വരും...''

ഓട്ടോറിക്ഷയിൽ നിന്നു പുറത്തിറങ്ങിയ സുഭാഷിണി സുകു പറഞ്ഞതുകേട്ടു ദേഷ്യപ്പെട്ടു: അവർ തെല്ലുറക്കെത്തന്നെ പറഞ്ഞു:

''മോനേ, സുനിൽ... നീ വാ... അലവലാതികൾക്കും കൂട്ടുനില്ക്കുന്ന നാണംകെട്ടവരുണ്ടാകും... ചെന്ന് ആ മാധവനെ കാണാൻ നോക്കാം...''

തന്നെക്കുറിച്ചുള്ള പരാമർശം സുകുവിനെ ചൊടിപ്പിച്ചു. അതു മനസ്സിലാക്കിയ സുനിൽ പറഞ്ഞു:

''അമ്മ പറയുന്നതു നീ കാര്യമാക്കണ്ട... അമ്മയുടെ പ്രകൃതം അങ്ങനെയാണ്...''

''പ്രകൃതം കൊള്ളാം.... മനുഷ്യരോട് ഇടപെടാൻ ഇനിയും പഠിച്ചിട്ടില്ലെന്നു തോന്നുന്നു... ശരി... മാധവണ്ണന്റെ കൂട്ട്–ങാ...കൊള്ളാം... ഞാൻ അതിലേ വരാം... നീ പൊയ്ക്കോ... ഏതായാലും ഒന്നുമാത്രം ഓർമ്മ വയ്ക്കണം.... മലർന്നുകിടന്നു തുപ്പിയാൽ സ്വന്തം മുഖത്തു തന്നെ തുപ്പൽ വീഴും...''

ഓട്ടോറിക്ഷ വീണ്ടും വിട്ടപ്പോൾ, സുഭാഷിണി പറഞ്ഞു:

''അവൻ വലിയ സഖാവാണ്. പണ്ടേ നമ്മോടു കുശുമ്പാണ്... അവന്റെ തള്ള ജാതിയിൽ കുറഞ്ഞവന്റെ കൂടെ ഒളിച്ചോടിയവളല്ലേ? നാണവും മാനവുമില്ലാത്ത വർഗ്ഗം..''

അമ്മയുടെ രീതി കണ്ടും കേട്ടും ദേഷ്യംവന്നു സുനിലിന്. അമ്മ നിമിത്തമല്ലേ, ഇതെല്ലാം ഈവിധം നാശമായത് എന്ന് ചോദിക്കണമെന്നുണ്ട്. പക്ഷേ, അതിനുള്ള ധൈര്യം പോരാ... അമ്മയ്ക്കു അതു മതിയാവും പിന്നീട് എപ്പോഴും കരയാനും പരാതി പറയാനും... എന്തായാലും അത്രയൊന്നും പറയണ്ട... എങ്കിലും സുനിൽ വിയോജിപ്പു പ്രകടിപ്പിച്ചു:

''നാട്ടുകാരെ മുഴുവൻ അധിക്ഷേപിക്കുന്ന ഈ ശീലം അമ്മ കളയണം...''

''ഓ... നാലുകാശിനു വകയില്ലാത്തവരാണല്ലോ നിനക്കു പണ്ടും വലിയവരും വേണ്ടത്തക്കവരും...!''

സുനിൽ മനസ്സിൽ പറഞ്ഞു: ഇല്ല, അമ്മയോടു തർക്കിച്ചിട്ടു കാര്യമില്ല. ചൊട്ടയിലെ ശീലം...

ഓട്ടോറിക്ഷയിൽ നിന്നിറങ്ങിയപ്പോൾത്തന്നെ ദേഷ്യംകൊണ്ടു കലിതുള്ളുകയായിരുന്നു സുഭാഷിണി. അമ്മയോടൊപ്പം വന്നത് ബുദ്ധിപൂർവ്വകമായോ എന്ന സംശയംതന്നെ ഉണ്ടായിത്തുടങ്ങി, സുനിലിന്. എന്തായാലും ഇനി തിരിച്ചുപോകുലില്ല. എല്ലാം കാണുകയും നേരിടുകയും തന്നെ...

വീടും പറമ്പും തനിക്കു കിട്ടിയാൽ അത് വലിയ രക്ഷയായി. അച്ഛന്റെ ജോലി തനിക്കു കിട്ടാൻ എന്തോ മാർഗ്ഗമുണ്ടെന്ന് ഒരിക്കൽ അമ്മ പറഞ്ഞിരുന്നു... പക്ഷേ, മൂന്നുനാല് വർഷത്തോളം സർവ്വീസുള്ളപ്പോൾ നേരത്തേ പെൻഷൻ വാങ്ങി അച്ഛൻ അതു



സ്വാധ്യമല്ലാതാക്കി-അങ്ങനെയാണല്ലോ അമ്മ പറയുന്നത്...

വീട്ടിൽ അച്ഛനില്ലേ, സുനിൽ സംശയിച്ചു മുററത്തെത്തിയപ്പോൾ. ആൾതാമസമുള്ള മട്ടില്ല വീടിന്... സർവ്വത്ര ശാന്തം... കാര്യമുണ്ടായിട്ടും കാര്യമില്ലാതെയും ആക്രോശിച്ചിരുന്ന അമ്മയുടെ ശബ്ദം എപ്പോഴും ഉയർന്നുകേട്ടിരുന്ന വീടാണ്...

വരാന്തയിൽ കയറി, കടുത്ത രോഷത്തോടെ മുൻവശത്തെ കതകിൽ ആഞ്ഞുചവിട്ടി സുഭാഷിണി. സുനിലിന് തടയാൻ കഴിഞ്ഞില്ല. സത്യത്തിൽ അതിനുള്ള ധൈര്യമോ, ആജ്ഞാശക്തിയോ അയാൾക്കില്ലായിരുന്നു...

അകത്തുനിന്നു കതകിൻെറ ഒരു പകുതി തുറന്നു സേതുലക്ഷ്മി...

അവൾ ആകെ അമ്പരന്നുനിന്നു രണ്ടുമൂന്നു നിമിഷം... പരിഭ്രമവും ഭയവും ആ മുഖത്ത് വ്യക്തമായി... പക്ഷേ, നിമിഷങ്ങൾക്കകം ആത്മവിശ്വാസം വീണ്ടെടുത്തുകൊണ്ട് അവൾ ചോദിച്ചു:

''ങാ... ചേച്ചിയോ?''

''ചേച്ചി...? ഞാൻ നിൻെറ ചേച്ചിയോ...? കതകു തുറക്കെടീ...''

സുഭാഷിണി അടച്ചിരുന്ന വാതിൽപ്പാളിയിൽ വീണ്ടും ആഞ്ഞുചവിട്ടി...

സേതു ചോദിച്ചു:

''ഇത്ര ഉറക്കെച്ചവിട്ടണോ, തട്ടിയാൽ മതിയായിരുന്നല്ലോ. ഞാൻ തുറന്നുതരുമായിരുന്നല്ലോ...''

''തട്ടിയാലുടനെ കതകു തുറക്കുന്നവളാണ് നീ എന്നറിയാം...''

''ചേച്ചീ ഞങ്ങൾ പാവങ്ങളായിരിക്കാം. പക്ഷേ, ആക്ഷേപിക്കരുത്...''

''ആക്ഷേപിച്ചാലെന്തു ചെയ്യുമെടീ, നീ? നിനക്കു നക്കിക്കുടിക്കാൻ കഞ്ഞിവെള്ളമെങ്കിലും തന്നിട്ടുള്ളവളാണ് ഞാൻ. അതു നീ മറക്കരുത്...''

''ഞാൻ ഒന്നും മറന്നിട്ടില്ല. ചേച്ചിക്കു ഞാൻ ഇവിടെ ജോലിക്കാരിയായി നിന്നിട്ടുണ്ട്. ശരിതന്നെ. പക്ഷേ...''

''ഓ... ഇപ്പോൾ നീ ഇവിടത്തെ വലിയമ്മയായി അല്ലേ?''

''എന്താ സേതു ബഹളം? ആരാണ് ഈ സ്ത്രീ...?''

നാല്പതിനടുത്തു പ്രായംവരുന്ന ഒരാളാണ് പുറത്തുനിന്ന് വരാന്തയിലേക്ക് അധികാരപൂർവ്വം കയറിവന്ന് അതു ചോദിച്ചത്...

പരിഹാസമായി സുഭാഷിണിയുടെ സ്വരം.

''ആരാണ് ഈ സ്ത്രീ? കൂട്ടിക്കൊടുപ്പുകാർക്ക് സ്ത്രീകളെ അറിയില്ല. ഇത് എൻെറ വീടാണ്.''

''നിങ്ങളുടെ വീടാണെങ്കിൽ എവിടെയായിരുന്നു നിങ്ങൾ ഇതുവരെയും?''

അതുവരെ മിണ്ടാതെ നിന്ന സുനിൽ അയാളോടായി പറഞ്ഞു:

''മിസ്ററർ; ഇത് എൻെറ അമ്മയാണ്, ഈ വീട് ഞങ്ങളുടെയാണ്...''

''അതൊന്നും എനിക്കറിഞ്ഞുകൂടാ... ദേവരാജൻ സാറിൻെറ വീട്ടിൽ ഞങ്ങൾ വാടകയ്ക്കു താമസിക്കയാണ്. സാറാണ് ഞങ്ങൾക്കു വാടകയ്ക്കു തന്നത്...''

''ദേവരാജൻ സാറ്...! അലവലാതികൾക്കു ചേർന്ന അലവലാതി...''

''നിങ്ങളുടെ ഭർത്താവെന്നു പറയുന്ന അങ്ങേരെ ഞങ്ങൾക്കറിയാം... ഭർത്താവിനെക്കുറിച്ചു പറയാനുള്ള അസഭ്യവും തെറിയുമൊക്കെ അങ്ങേരോടുതന്നെ പറഞ്ഞാൽ മതി... ഇപ്പോൾ വരും. ലൈബ്രറിയിലോ, ബുക്ക്സ്ററാളിലോ പോയതാണ്...''

ചുററുമുള്ള വീടുകളിലെ മിക്കവാറും എല്ലാ സ്ത്രീകളും ഏതാനും പുരുഷന്മാരും ബഹളം കേട്ട് മതിലിനരികിൽ ഓടിക്കൂടിക്കഴിഞ്ഞിരുന്നു...

''ഇറങ്ങെടി തേവിടിശ്ശീ പുറത്ത് എൻെറ വീട്ടീന്ന്...''

ഒരടി മുന്നോട്ടുവന്നു ഗോപാലൻ പറഞ്ഞു:

''അല്പംകൂടി സൂക്ഷിച്ച്, മര്യാദയ്ക്കു സംസാരിക്കണം. ഞങ്ങൾ വാടക കൊടുത്താണ് താമസിക്കുന്നത്...''

''ഓ... വാടക!... ഇങ്ങോട്ടുതരുമായിരിക്കും വാടക!...''

പുറത്തുനിന്ന സ്ത്രീകളിൽ ഒരാൾ ഉറക്കെ പറഞ്ഞു:

''ഇവൾക്കെന്താ ഭ്രാന്തോ?...''

മുററത്തുനിന്നവരുടെ നേരെയായി സുഭാഷിണിയുടെ കോപം:

''വന്നിരിക്കുന്നു ആട്ടം കാണാൻ... നിങ്ങൾക്കൊക്കെ എന്തുവേണം?''

''ഞങ്ങൾക്കു ഒന്നും വേണ്ട. ഞങ്ങൾക്കു സ്വൈരമായി ഈ നാട്ടിൽ കഴിയണം. അത്രേയുള്ളൂ...''

''ആ സാറ് ഒററയ്ക്കു ഇവിടെ കഴിയുകയായിരുന്നല്ലോ? ഭാര്യയെന്നു പറയുന്ന നീ എവിടെ പോയിരുന്നു ഇത്രയുംകാലം?''

ചോദ്യകർത്താവ് വൃദ്ധയായതുകൊണ്ടാവും സുഭാഷിണി പൊട്ടിത്തെറിച്ചില്ല. അവൾ പറഞ്ഞു:

''ഞാൻ എൻെറ ഈ മോൻറടുത്തു പോയതാണ്... ബോംബെയിൽ...''

എഴുപതോളം പ്രായംവരുന്ന വൃദ്ധ ആൾക്കൂട്ടത്തിനിടയിലൂടെ ഗേററു കടന്ന് അകത്തു കയറി വന്നു പറഞ്ഞു:

''സുഭാഷിണീ... നീ ഗുസ്തിപിടിത്തമൊക്കെ കളഞ്ഞ് മര്യാദയ്ക്കു നില്ല്...''

''ഞാൻ ഗുസ്തിപിടിക്കുന്നതു നിങ്ങൾ കണ്ടോ?''

''ഞങ്ങളും ഈ നാട്ടുകാരു തന്നെടീ...''

അതിനിടെ ആരോ പറഞ്ഞു:

''സാറ് വരണ്.''

ദേവരാജൻ വരാന്തയിൽ വന്നുകയറുമ്പോൾ ഗേററിനു പുറത്ത് കൂട്ടംകൂടിനിന്നവരോടായി പറഞ്ഞു:

''എന്താ എല്ലാവരുമായി? ഇവിടെ എന്തോ വിശേഷമുണ്ടായതുപോലെ, നിങ്ങൾക്കെല്ലാം അകത്തുകയറി വരാന്തയിലും കൈവരിയിലുമായി ഇരിക്കാമല്ലോ... ഇരുന്നു കാണുകയല്ലേ നല്ലത്?''

പുഞ്ചിരിച്ചിരുന്ന ദേവരാജൻ അക്ഷോഭ്യനായിരുന്നു; സുഭാഷിണി കോപംകൊണ്ടു കലിതുള്ളുകയും...

എല്ലാവരും പുറത്തുനിന്നതേയുള്ളൂ. വൃദ്ധ മാത്രം വരാന്തയിൽ കയറി കൈവരിയിലിരുന്നു. എന്താണ് സംഭവിക്കാൻ പോകുന്നതെന്ന് മനസ്സിലാക്കാനുള്ള ജിജ്ഞാസയായിരുന്നു എല്ലാവർക്കും...

സുഭാഷിണിയെ കണ്ടഭാവം കാണിക്കാതെ ദേവരാജൻ സുനിലിനോടു ചോദിച്ചു:

''നീ എപ്പോൾ വന്നു?''

''ഇപ്പോ എത്തിയേയുള്ളൂ.''

ദേവരാജൻ തെല്ലുറക്കെ വിളിച്ചു:

''സേതൂ... സേതൂ...''

''എന്തോ...''

സേതുലക്ഷ്മി പുറത്തുവന്നു. ലുങ്കിയും ബ്ളൗസ്സുമാണ് വേഷം. മാറുമറയ്ക്കാൻ ചെറിയ ഒരു തോർത്തിട്ടിരുന്നു. അവളെ ദഹിപ്പിക്കുംവിധം നോക്കിനിന്നു സുഭാഷിണി...

''ഈ കുട അങ്ങകത്തു കൊണ്ടുവയ്ക്കൂ സേതു.''

അവൾ കുടവാങ്ങി അകത്തുപോയി...

ദേവരാജൻ ഗോപാലൻെറ നേർക്കു തിരിഞ്ഞു:

''ഗോപാലാ, എന്താ ഇവരെല്ലാം വന്നു നില്ക്കുന്നത്? ഇവിടെ എന്തുണ്ടായി?''

''എനിക്കറിഞ്ഞൂടാ സാർ...''

''നിനക്കറിഞ്ഞൂടേ?''

''സാർ ഞാൻ ഒന്നു പറയാം...''

''ഒന്നല്ല, എത്ര വേണമെങ്കിലും പറഞ്ഞോ. കേൾക്കാൻ തയ്യാർ...''

''ഞങ്ങൾ ഇവിടെ വാടകയ്ക്കു താമസിക്കുന്നതു സാറിൻെറ ഭാര്യയ്ക്കു ഇഷ്ടമല്ല... പക്ഷേ, ഞങ്ങളെ അവർ ആക്ഷേപിക്കുന്നത്...''

''നിറുത്ത്... നിറുത്ത്... എൻെറ ഭാര്യയ്ക്കോ? ഭാര്യ എന്നുപറഞ്ഞാൽ ഗോപാലന് അർത്ഥം അറിയാമോ? എനിക്കു ഭാര്യ ഇല്ലാതായിട്ടു വർഷങ്ങളായി, അല്ലെങ്കിൽ ഞാൻ ഭർത്താവല്ലാതായിട്ട്. പിന്നെ, നിങ്ങൾ താമസിക്കുന്നത് എൻെറ വീട്ടിലാണ്. നിങ്ങൾ വാടക തന്നാലും ഇല്ലെങ്കിലും ഇവിടെ താമസിക്കുന്നത് ഞാൻ സമ്മതിച്ചിട്ടാണ്. അതിന് ഇപ്പോൾ എന്തു തടസ്സമുണ്ടായി...?''

''ഞങ്ങളെ ചീത്ത വിളിക്കുന്നത്...''

''അതു ശരി... ഗോപാലൻ റോഡിലൂടെ പോകുമ്പോൾ ഒരു ഭ്രാന്തൻ 'എടാ മോനേ, എവിടെ പോണെടാ തെണ്ടീ' എന്നു ചോദിച്ചെന്നിരിക്കട്ടെ... ആ ഭ്രാന്തനോട് നീ കയർക്കുമോ? വഴക്കിനു പോകുമോ?...''

പുറത്തുനിന്നവർ പുഞ്ചിരിച്ചു. അതുകണ്ട സുഭാഷിണി, തനിക്കെതിരായ ഒളിയമ്പിൻെറ നോവിൽ അസ്വസ്ഥയായി, സുനിലിനോടു പറഞ്ഞു:

''വാടാ മോനേ... നമുക്ക് വേറെ വഴിയുണ്ടോ എന്നുനോക്കാം...''

സുനിലിനെയും പിടിച്ചുവലിച്ചുകൊണ്ട് സുഭാഷിണി പുറത്തിറങ്ങുകയായി... സുനിലിനോടായി ദേവരാജൻ ചോദിച്ചു:

''മോൻ ഒററയ്ക്കു വരുമോടാ? ബോംബെയിലെ വിശേഷങ്ങളൊന്നും ചോദിച്ചില്ല... ശ്രീലതയ്ക്കും കുട്ടികൾക്കും?...''

സുനിൽ മുറുമുറുത്തു:

''സുഖം തന്നെ...''

സുഭാഷണി പുറത്തുകടന്നു നടന്നുപോയപ്പോൾ കൂടിനിന്നവരിൽ ചിലർ പുഞ്ചിരിച്ചു. ചിലർക്ക് ദേഷ്യം വന്നു-വിശേഷിച്ചും സ്ത്രീകൾക്ക്. കല്യാണം ചെയ്ത് മൂന്നുനാലു കുട്ടികളുടെ അമ്മയായ ഭാര്യയെ പുറത്തിറക്കിവിടുന്ന പുരുഷനോടുള്ള രോഷം... ഭാര്യയുടെ, സുഭാഷിണിയുടെ പക്ഷം പിടിച്ചവരാണവർ, മനസ്സുകൊണ്ടാണെങ്കിലും... പക്ഷേ, സുഭാഷിണിയുടെ സംസാരവും പെരുമാററവും നേരിട്ടു കേൾക്കുകയും കാണുകയും ചെയ്ത അവരിൽ പലരും ഉള്ളുകൊണ്ട് അവൾക്കെതിരായി തിരിഞ്ഞിരുന്നു... സേതുലക്ഷ്മിയോടവർക്ക് സഹതാപമായി. ദേവരാജൻ സാറിനോട് ദയ കലർന്ന എന്തോ ഒരു ഭാവവും...

അവരോടായി ദേവരാജൻ പറഞ്ഞു:

''നിങ്ങൾക്കെല്ലാം ഓരോ ചായ തരണമെന്നുണ്ട്. സേതു പാലിരിപ്പുണ്ടോ?...''

കൂട്ടത്തിൽ നിന്ന് ആരോ പറഞ്ഞു?

''അതൊന്നും വേണ്ടാ സാർ... ഞങ്ങൾക്കെല്ലാം ചായ തരാനുള്ള പാലും മററും കാണില്ല... ഞങ്ങൾ പോട്ടെ...''

പുറത്തുനിന്നവർ ഒന്നൊന്നായി ഒഴിഞ്ഞുപോയപ്പോഴും കൈവരിയിലെ വൃദ്ധ അവിടെത്തന്നെ ഇരുന്നു. അവരോടായി ചിരിച്ചുകൊണ്ട് ദേവരാജൻ പറഞ്ഞു:

''അവൾ ഇതുകൊണ്ടൊന്നും നിറുത്തുന്നവളല്ല, അമ്മച്ചീ... ഇനി ചിലപ്പോൾ പൊലീസുമായിട്ടായിരിക്കും വരിക... അല്ലെങ്കിൽ റൗഡികളുമായി... വരട്ടെ, എല്ലാം കാണാം.''

വൃദ്ധ പറഞ്ഞു:

''അവളുടെ പ്രകൃതം പണ്ടേ അതാ... മോനേ... പിടിവാശിക്കാരിയാ... എന്തു ചെയ്യാം മോനേ?... നിൻെറ വിധിയാവും!''

ചായയുമായി എത്തിയ സേതുലക്ഷ്മിയുടെ കണ്ണുകൾ കലങ്ങിച്ചുവന്നിരുന്നു. ചായ വാങ്ങി വൃദ്ധയ്ക്കു നല്കിയിട്ട്, ദേവരാജൻ ചോദിച്ചു:

''സേതു, നീ പേടിച്ചുപോയോ?''

''ങാ...''

''സാരമില്ല സേതൂ... എന്തെല്ലാം കണ്ടാലാണ് ഈ ജീവിതമൊന്നൊടുങ്ങുക?...''

ഗോപാലൻ പറഞ്ഞു:

''ഞങ്ങളെ കൊല്ലാനുള്ള കലിയുണ്ട്, അവർക്ക്...''

ദുഃഖിതനായിരുന്ന ദേവരാജൻെറ മൂർദ്ധാവിൽ മുത്തമിട്ട് ഇങ്ങനെ പറയണമെന്നു തോന്നി സേതുലക്ഷ്മിക്ക്:

''സാറ് വിഷമിക്കരുത്... സാറിന് ഞാനുണ്ട്...''

ചായകുടിച്ചിട്ട് പുറത്തിറങ്ങാൻ തുടങ്ങവേ വൃദ്ധ പറഞ്ഞു:

''ഞാനിറങ്ങട്ടെ മോനേ,... വഴക്കൊന്നും ഇല്ലാതെ നോക്കണം... മോനാ ക്ഷീണം....''

അവിടെ നിന്നിറങ്ങിയ സുഭാഷിണി സുനിലിനെയും കൂട്ടി നേരെ പോയത് കേശവൻകുട്ടിയുടെ വീട്ടിലേക്കാണ്. ഭരണകക്ഷി നേതാവ്, പൊലീസിൽ സ്വാധീനമുള്ളവൻ...



നാട്ടിലെ പ്രമാണി... എല്ലാംകേട്ട് അയാൾ ചിരിച്ചുകൊണ്ടു പറഞ്ഞു:

''ഓ! ഇത്രേയൊള്ളോ കാര്യം? പൊലീസിനെ വിട്ട് അവളെയും അവളുടെ ഭർത്താവിനെയും അടിച്ചോടിക്കണം... പിന്നെ നിങ്ങൾ ചെന്ന് അവിടെ ഭർത്താവിനോടൊപ്പം താമസിക്കണം. അത്രതന്നെ...''

സുഭാഷിണിക്കു തോന്നിയ ആഹ്ളാദത്തിനതിരില്ലായിരുന്നു.

''പിന്നെ കുറച്ചു ചെലവൊക്കെ വരും. പൊലീസിനും മററും... തിരുവനന്തപുരം വരെ ഒന്നു പോകുകയും വേണം... ഹോം മിനിസ്ററെ നേരിൽ കണ്ടേ തീരൂ... എങ്കിലേ, പൊലീസ് അറച്ചുനില്ക്കാതെ നടപടി എടുക്കൂ...''

കേശവൻകുട്ടി പറഞ്ഞതിൽ ഒരു കാര്യത്തോട് സുഭാഷിണിക്കു മനസ്സുകൊണ്ടു യോജിക്കാൻ കഴിഞ്ഞില്ല. താൻ ചെന്ന് അവിടെ കൂടെ താമസിക്കുന്ന കാര്യം. അതു നടപ്പില്ല. തനിച്ച് വച്ചും ഉണ്ടും കഴിയട്ടെ. അല്ലെങ്കിൽ ഹോട്ടലുകളുണ്ടല്ലോ... പക്ഷേ, മനസ്സിലുള്ളതു തുറന്നുപറഞ്ഞില്ലെന്നു മാത്രം.

''സുനിലെന്തു പറയുന്നു?''

''അണ്ണൻ പറഞ്ഞതു ശരിതന്നെ. പൊലീസിനെക്കൊണ്ട് എങ്ങനെ കേസെടുപ്പിക്കാമെന്നാണ്?''

''അവനും അവളും പൊലീസിൻെറ ലിസ്ററിലുള്ളവരാവും... അന്യഭവനത്തിൽ അതിക്രമിച്ചുകടക്കൽ, വ്യഭിചാരം, തട്ടിപ്പ്, ഭീഷണിപ്പെടുത്തൽ അങ്ങനെ എല്ലാ വകുപ്പും കുത്തിക്കയററിത്തന്നെ കേസെടുക്കാം. അതു പോരേ?''

എന്തു മറുപടി പറയണമെന്നറിയാതെ സുനിൽ ശങ്കിച്ചുനിന്നപ്പോൾ സുഭാഷിണി അഭിപ്രായപ്പെട്ടു.

''എല്ലാം അങ്ങനെതന്നെ നടക്കട്ടെ... അവളും അവനുമായി പൊലീസ് സ്റേറഷനിൽ കയറിയിറങ്ങി നടക്കട്ടെ... മററെയാൾ ഒററപ്പെടട്ടെ... നാണംകെടട്ടെ... എങ്കിലേ ഇതു നില്ക്കൂ...''

അപ്പോഴും സുനിലിൻെറ മനസ്സിൽ സംശയങ്ങൾ ബാക്കി നിന്നു. പക്ഷേ, അമ്മയെ എതിർക്കാനുള്ള മനസ്സോ, കരുത്തോ, അയാൾക്ക് ഇല്ലായിരുന്നു എന്നുമാത്രം...

-അച്ഛനെ ഒന്നു ഒററയ്ക്കു കണ്ടു സംസാരിച്ചാലോ? ഈ ആശയം ഒരിക്കൽ പ്രകടിപ്പിച്ചപ്പോൾ അമ്മ സംഹാരരുദ്രയെപ്പോലെ ചാടി:

''ഓ... നീ ചെന്ന് മനഃപരിവർത്തനം വരുത്താമെന്നായിരിക്കും! പട്ടിയുടെ വാല് കുഴലിലിട്ട് നിവർക്കാൻ പററില്ലെടാ... പാഴ്വേലയ്ക്കിറങ്ങിപ്പുറപ്പെട്ട് മാനം കെടണ്ട... നീ എൻെറ മോനാണ്. അങ്ങനെ മാനം കെടാനുള്ളവനല്ല....''

ഒരു പൊതി എടുത്ത് കേശവൻകുട്ടിക്കു നല്കിക്കൊണ്ട് സുഭാഷിണി പറഞ്ഞു:

''അത്യാവശ്യ ചെലവുകൾക്കുള്ള ചെറിയ ഒരു തുക...''

അതുവാങ്ങി മേശയ്ക്കകത്തിടുമെന്നാണ് സുഭാഷിണി പ്രതീക്ഷിച്ചത്; ഇങ്ങനെ പറയുമെന്നും:

''ഇതൊന്നും വേണ്ടായിരുന്നു. ഇത് എൻെറ സ്വന്തം കാര്യം പോലെയാണ്...''

പക്ഷേ, കേശവൻകുട്ടി അതുടനെ തുറന്നു-നോക്കി; അതിനകത്തിരുന്ന നോട്ടുകൾ എണ്ണി. ഇരുന്നൂററമ്പതുരൂപാ മാത്രം...

അയാൾ തലയുയർത്തി സുഭാഷിണിയെയും സുനിലിനെയും നോക്കി അഭിപ്രായപ്പെട്ടു:

''ഇതുകൊണ്ട് എന്തു ചെയ്യാനാണ്? ടാക്സി പിടിച്ച് തരുവനന്തപുരത്തൊന്നു പോയിവരുമ്പോൾത്തന്നെ ഇതു തീർന്നു-കഴിഞ്ഞിരിക്കും... ഉടനെ ചെലവിടാൻ എൻെറ കൈയിലും കാശില്ല...''

സുഭാഷിണി ചോദിച്ചു:

''ഇനി എത്രകൂടി വേണ്ടിവരും?..''

''ആദ്യഗഡുവായി ആയിരമെങ്കിലും തരണം... ചെലവുകണക്കുകൾതന്നെ തരാം... എനിക്ക് നിങ്ങളുടെ ഒരു ചില്ലിപ്പൈസപോലും വേണ്ട, കേട്ടോ...''

സുനിൽ പറഞ്ഞു:

''ഞങ്ങൾ അങ്ങനെ വിചാരിച്ചില്ല...''

ഹാൻഡ്ബാഗു തുറന്നുകൊണ്ടു സുഭാഷിണി അഭിപ്രായപ്പെട്ടു.

''കാശ് എത്രവേണമെങ്കിലും ചെലവിടാം... ആ ദുഷ്ടനെ ഒരു പാഠം പഠിപ്പിക്കണം... അത്രേയുള്ളൂ...''

''ങാ... അത്-ഞാനേററു...''

(തുടരും)






വിവർത്തനം:
**അക്കിത്തം**


# ശ്രീമദ് ഭാഗവതം

## പ്രഥമസ്കന്ധം:
## അഞ്ചാമധ്യായം
### വ്യാസനാരദ സംവാദം



സൂതൻ പറഞ്ഞു:

ദേവർഷി സസുഖാസീനൻ
വീണാപാണി യശോനിധി
മന്ദഹാസേന ചാരത്തെ
ബ്രഹ്മർഷിയോടു ചോദ്യമായ്.

നാരദർ പറഞ്ഞു:

പാരാശര്യ, മഹാഭാഗ,
പരിതോഷിപ്പിതോ ഭവാൻ
മനശ്ശരീര സ്വാസ്ഥ്യത്താൽ?
അതോ, ദുഃഖിച്ചിടുന്നുവോ?



സർവ്വാർത്ഥ പുഷ്കലം തീർത്തു
ഭാരതം മഹദദ്ഭുതം;
ഇച്ഛരിച്ച ലക്ഷ്യത്തിലെത്തി-
യെന്നല്ലീ ത്വന്മനോഗതം?

അന്വേഷിച്ചതു നീ കണ്ടു
പരബ്രഹ്മം സനാതനം;
എന്നിട്ടുമകൃതാർത്ഥൻ പോൽ
പ്രഭോ, ദുഃഖിപ്പിതോ ഭവാൻ

വ്യാസർ പറഞ്ഞു:

തവോക്തിപോലൊക്കെയുമുണ്ടെനിക്കി-
ന്നാത്മാവിനെന്നാൽ പരിതുഷ്ടിയില്ല;
എന്താണതിൻ കാരണം? ഓതിയാലു-
മഗാധബുദ്ധേ, വിധിപുത്രനാം നീ.

ഗുണങ്ങളാൽ വിശ്വമസംഗിയായി-
സ്സൃഷ്ടിച്ചു പാലിച്ചു ഹനിക്കുവോൻ താൻ
നിനക്കു പാസ്യൻ പുരുഷൻ പുരാണൻ;
ഹൃദിസ്ഥമങ്ങയ്ക്കു സമസ്ത ഗുഹ്യം.

ത്രൈലോക്യചാരിൻ, രവികാന്തിമാന-
ങ്ങുള്ളിൽ ചരിച്ചീടിന വായുതുല്യൻ;
പരാവര ബ്രഹ്മസുധർമ്മനിഷ്ഠ-
നങ്ങോർത്തു കണ്ടെൻ കുറവോതിയാലും!

നാരദർ പറഞ്ഞു:

ഘോഷിച്ചില്ലങ്ങു വേണ്ടത്ര
ഭഗവൽകീർത്തി നിർമ്മലം;
ന്യൂനം താനിതരജ്ഞാനം,
തോഷമീശ്വരദർശനം.
ധർമ്മാദിപുരുഷാർത്ഥം നീ
വിസ്തരിച്ചെങ്കിലും മുനേ,

വാസുദേവൻെറ മഹിമ
കീർത്തിച്ചില്ലത്ര വീറോടെ.

ജഗത് പവിത്രം ഹരിലീലയെന്നിയേ
വൃഥാ വചശ്ചിത്രപദങ്ങൾ; വായസം
തത്തും ചളിക്കുണ്ടിൽ രമിക്കയില്ലെടോ
സുവാസിതം മാനസ ഹംസവാസന.

ഉണ്ടാം പ്രതിശ്ലോകമബദ്ധമെങ്കിലെ-
ന്തനന്ത നാമങ്ങൾ യശോങ്കിതങ്ങളാം;
ആ വാങ്മയം പാപഹരം മഹാജനം
ശ്രവിച്ചു വർണ്ണിച്ചിടുമാലപിച്ചിടും.

ശോഭിക്കയില്ല ച്യുതഭാവശൂന്യനൈ-
ഷ്കർമ്മ്യോൽഗതം ജ്ഞാനനിരഞ്ജനത്വവും;
വൃഥാ ഭവിപ്പൂ, തദനർപ്പിതങ്ങളാം
അമംഗളാകാരണ കർമ്മസഞ്ചയം.

അമോഘദൃക്കാണു ഭവാൻ മഹാമതേ,
ശുചിശ്രുതൻ, സത്യരതൻ, ധൃതവ്രതൻ;
ജനാവലിക്കാകെ വിമുക്തി കൈവരാൻ
ത്രിവിക്രമൻ തൻ കഥയോർത്തു ചൊൽക നീ.

ഈശങ്കലുൾക്കണ്‍ പതിയായ്കയാൽ, ഇട-
യ്ക്കാരൂപനാമങ്ങളിൽ മുട്ടുമെങ്കിലും
കാററിൻ കരുത്താൽക്കടവത്തടുക്കുവാ-
നാവാത്ത തോണിക്കു സമാനമേ മനം.

സംസക്തരോടങ്ങുരിയാടി കാമ്യകർ-
മ്മവും സ്വധർമ്മത്തിലകപ്പെടും പടി;
അക്കാരണത്താൽ ജ്ജനമോർത്തിടാതെപോ-
മതല്ല നേരെന്ന മഹദ്വചോമൃതം.

കർമ്മങ്ങൾ കൈവിട്ടവനെന്നി മറെറാരാൾ-
ക്കനന്തപാരാനുഭവം വരാ, ദൃഢം;
പ്രവർത്തമാനർക്കു ഗുണാശ്രിതർക്കു നീ
കേൾപ്പിക്കതാൻ വേണമവൻെറ ചേഷ്ടിതം.

ത്യക്തസ്വധർമ്മൻ ഹരിതൻ പദാംബുജം
ഭജിച്ച പക്വൻ നിപതിച്ചുപോകിലും
അവന്നഭദ്രം വരലില്ല; മുക്തി കൈ-
വരാ സ്വധർമ്മിഷ്ഠൻ അഭക്തനാവുകിൽ.

ഉപര്യധഃഭ്രാന്തജനത്തിനേതല-
ഭ്യമാണതിന്നായ്ക്കിണയാവു കോവിദൻ;
പൂർവ്വാർജ്ജിതം കർമ്മഫലം സുഖാസുഖം
കിട്ടാതെ വയ്യദ്രയ കാലശക്തിയാൽ.

മുകുന്ദ സേവീജനമന്യരെന്നപോൽ
സംസാരിയായ്ത്തീരുകയില്ലൊരിക്കലും;
മുകുന്ദപാദാബ്ജ രസജ്ഞനോർക്കുവാ-
നാവാത്തതാണാ രുചിതൻ വിപാടനം.

സചേതനാ ചേതനമീ പ്രപഞ്ചവും
തദീയ കർത്താവുമഭിന്ന സത്തകൾ;
അലിപ്തനങ്ങയ്ക്കറിയുന്നതെങ്കിലും
കാര്യങ്ങളേതാണ്ടു പറഞ്ഞതാണു ഞാൻ.

അമോഘദൃക്കങ്ങജനെങ്കിലും ജഗൽ-
ശുഭത്തിനായിട്ടു ജനിച്ചു ഭൂമിയിൽ
പരാവരൻ തൻ കലയായ്;ത്തുടങ്ങണം
മഹാനുഭാവാഭ്യുദയ പ്രകീർത്തനം

മനുഷ്യർ വേദാധ്യയനം ശ്രുതിസ്മൃതി-
പ്രസിദ്ധ കർമ്മങ്ങൾ തപസ്സു ദാനവും
ചെയ്തുത്തമശ്ലോക ഗുണാനുവർണ്ണനം
സാധിപ്പിതെന്നല്ലീ കവിപ്രഭാഷിതം?

ജനിച്ചു ഞാൻ വൈദികഭൃത്യയിങ്കൽ മു-
ജ്ജന്മത്തിലെന്നിട്ടു നിയുക്തനായ്, മുനേ,
പ്രാവൃഡ്വ്രതാചാരികളായ യോഗികൾ-
ക്കവശ്യ ശുശ്രൂഷകൾ ചെയ്യുവാൻ ക്രമാൽ.

ഞാനന്നപേതാഖില ചാപലൻ മഹാ-
ശാന്തൻ, കളിക്കോപ്പിൽ മയങ്ങിടാത്തവൻ;
കൃപാമൃതം തൂകി നുകർന്നിതെന്നിലെ-
ശ്ശുശ്രൂഷണ വ്യഗ്രത കണ്ട യോഗികൾ.



ഭുജിച്ചു ശിഷ്ടത്തെയൊരൊററ നേരമാ-
ദ്വിജപ്രസാദേന വിമുക്തപാപനായ്
ഏവം പ്രവർത്തിച്ച മദീയ ചേതന-
യ്ക്കുണ്ടായി തദ്ധർമ്മ വിശുദ്ധിതൻ രുചി.

മനോജ്ഞമാം കൃഷ്ണകഥാമൃതം ശ്രവി-
ച്ചനുഗ്രഹത്താലവിടെ ദ്ദിനേദിനേ
വസിക്കെയോരോ പദവും നുണയ്ക്കയാൽ
പ്രിയ ശ്രവസ്സിങ്കലുദിച്ചു മേ രുചി.

അമ്മട്ടിലന്നാർജ്ജിത ഭക്തിമൂലമാ
പ്രിയശ്രവസ്സിങ്കലുറച്ചിതെൻ മനം
ബ്രഹ്മം സ്വരൂപം; സദസത് വിഭേദമോ
മായാവികല്പം വഴിയെന്നു കണ്ടു ഞാൻ.

ശരത്തിൽ വർഷത്തിലഭംഗമാ മഹാ-
മുനീന്ദ്രൻ കീർത്തിച്ചതു വിഷ്ണുവൈഭവം;
അതൊക്കെയും കേൾക്കെ വളർന്നിതെന്നിലും
വിശുദ്ധമാം ഭക്തി രജസ്തമോപഹം.

ചാതുർമ്മാസ്യാന്ത്യത്തിൽ വേർപെ-
ട്ടിടവേ വത്സലർഷികൾ
ഗുഹ്യഭാഗവതജ്ഞാന-
മുപദേശിക്ക കാരണം

ബാലൻ ദാന്തൻ ഭാഗ്യവാനായ്
ഞാൻ വെറും പരിചാരകൻ;
അനുരക്തൻ പ്രശ്രിതൻ ശ്ര-
ദ്ദധാനൻ മുക്തപാപനായ്.

എത്തിപ്പൂ, ഭഗവാൻ വാസു-
ദേവബ്രഹ്മൻെറ മായയെ
വെളിപ്പെടുത്തിടും ജ്ഞാനം
ഭഗവച്ചരണങ്ങളിൽ.

ഇവിടെസ്സൂചിതം ബ്രഹ്മൻ,
ഭഗവൽ ബ്രഹ്മഭാവിതം
ഈശ്വരാർപ്പിതമാം കർമ്മം
താപത്രയ ചികിത്സിതം.

രോഗകാരണമാം വസ്തു-
വതേപടി കൊടുക്കുകിൽ
രോഗശാന്തി വരില്ലെന്ന
വാസ്തവം ലോകസമ്മതം.

നരകർമ്മങ്ങളൊക്കെസ്സം-
സൃതി ഹേതുക്കളെങ്കിലും
ഈശ്വരാർപ്പിതമാം കർമ്മ-
മറുത്തീടുന്നു വാസന.

ഇവിടെച്ചെയ്യുമീക്കർമ്മം
ഭഗവത് പരിതോഷണം;
ഇതിൽനിന്നുളവാം ജ്ഞാനം
ഭക്തിയോഗ സമന്വിതം.

ഈശനിർദ്ദിഷ്ടമാം ഈശാർ-
പ്പിത കർമ്മങ്ങൾ ചെയ്യവേ
പാടും സ്മരിക്കും കൃഷ്ണൻെറ
ഗുണവും നാമവും ജനം.

നമിപ്പേനങ്ങയെ സ്സാക്ഷാൽ
ഭഗവാൻ വാസുദേവനെ,
പ്രദ്യുമ്ന സങ്കർഷണനെ,
നമിപ്പേനനിരുദ്ധനെ.

ഏവം മൂർത്ത്യഭിധാനത്താ-
ലമൂർത്തൻ മന്ത്രമൂർത്തിയെ
യജ്ഞമൂർത്തിയെ വന്ദിച്ചാൽ
സമ്യക്ദർശനനാപ്പുമാൻ

തൻെറ നിർദ്ദേശമേവം ഞാ-
നനുഷ്ഠിക്കുക കാരണം
എനിക്കേകീ കേശവൻ സ്വ-
സ്വരൂപജ്ഞാനമൈശ്വരം.
വേണ്ടത്ര കേട്ടു വിഭുവിൻ പ്രശസ്തി നീ;
പ്രസിദ്ധമീയൊററവഴിക്കു പോക നീ
ബുഭുക്ഷ ജിജ്ഞാസുവിനറ്റുപോകുവാൻ,
ദുഃഖാർത്തർ തൻ ക്ളേശമകന്നു മാറുവാൻ.



ശ്രീമദ് ഭാഗവതത്തിൽ പ്രഥമസ്കന്ധം
അഞ്ചാമധ്യായം- കഴിഞ്ഞു.

(തുടരും)



## എൻ.എൻ. പിള്ള

# രാഷ്ട്രീയം എന്ന അന്ധകൂപത്തിൽ

നാടകത്തിലെ ഒരു നടനെപ്പോലെയാണ് മനുഷ്യൻ എന്ന് ആദ്യമായിപ്രഖ്യാപിച്ചത് റോമൻ ചിന്തകനായ 'എപ്പിക്റ്റെറ്റസ്സാ'ണെന്നാണ് പറയപ്പെടുന്നത്. പിന്നെ സൊഫോക്ളിസും ഷേക്സ്പിയറും; മററു പലരും ഇതുതന്നെ പറഞ്ഞു. ഓർമ്മ വച്ചതുമുതൽ അതേ ആശയം അറിയാതെ, പറയാതെ, അനുസ്യൂതമായി ഞാനും അനുവർത്തിക്കുന്നു. 'കണിയാനെ പിടിച്ച് തെങ്ങേൽ കേററി' എന്ന് പറഞ്ഞമാതിരി രണ്ടുമാസം മുൻപ് ഓർക്കാപ്പുറത്ത് സംസ്കൃത സ്കൂൾ അദ്ധ്യാപകനായ ഞാൻ ഒരു സുപ്രഭാതത്തിൽ അതാ രാഷ്ട്രീയപ്രവർത്തകനാകുന്നു. പന്മനയിൽ വച്ച് കുമ്പളത്തു ശങ്കുപ്പിള്ളച്ചേട്ടന്റെ തൃക്കൈയിൽനിന്നു കിട്ടിയ കോൺഗ്രസ്സിന്റെ അങ്കിവസ്ത്രമായ ഖദർമുണ്ടും ഖദർ ജുബ്ബായും അണിഞ്ഞുകഴിഞ്ഞപ്പോൾ ഞാനാകെ മാറി.

''ആജാനുലംബിനീരമ്യാ
ഭാരതീയ ഹിമപ്രഭാ
ഹസ്താന്തഹസ്ത കവചാ
സാജ്ജുബ്ബാ ലോകസമ്മതാ''

മുട്ടററം നീളം, മനോഹരം, തനി ഭാരതീയം, തൂമഞ്ഞിന്റെ നിറം, വിരലററം മറയ്ക്കുന്ന കൈനീളം, ഏവശ്രുതി വചനേന ത്രിലോക സമ്മതിയാർജ്ജിച്ച ഈ പ്രപഞ്ചകഞ്ചുകം 1945-ൽ നാടാടെ എന്റെ ദേഹത്തു കേറിയത് രാഷ്ട്രീയം എന്ന പകർച്ചവ്യാധിയും കൊണ്ടാണ്.

സുപ്രഭാതം! അന്ന് ഒരു സുദിനമായിരുന്നു. അന്ന് സ്റ്റേറ്റ് കോൺഗ്രസ്സിന്റെ ആഭിമുഖ്യത്തിൽ കോട്ടയം തിരുനക്കര മൈതാനത്ത് സംഘടിപ്പിച്ച ഒരു പൗരമഹായോഗത്തിൽ, അക്കാലത്തെ അത്യുഗ്ര തീവ്രവാദികളെന്നറിയപ്പെട്ടിരുന്ന അരുണാ അസഫലിയും അശോക് മേത്തയും പ്രസംഗിക്കുകയാണ്. അതിനു മുൻപ് ഐ.എൻ.എയിൽ വച്ച് നേതാജി സുഭാഷ് ചന്ദ്രബോസിന്റെ പ്രസംഗമല്ലാതെ രാഷ്ട്രീയച്ചരായയുള്ള മറെറാന്നും തന്നെ ഞാൻ നേരിട്ട് കേട്ടിരുന്നില്ല. അരുണയുടേത് തീപ്പൊരി പ്രസംഗമാണത്രെ! അശോക്മേത്തയുടേത് പണ്ഡിതോചിതവും. കേൾക്കണം, ശ്രദ്ധിച്ചു കേൾക്കണം.

പ്രസംഗം ഒരു കലയാണെന്ന് ഞാൻ കേട്ടിട്ടുണ്ട്. മനുഷ്യൻ ചരിത്രം സൃഷ്ടിച്ചതുതന്നെ തോക്കുകൊണ്ടല്ല, നാക്കുകൊണ്ടാണെന്നും പറയുന്നു. വാക്കാണ് തോക്കായി മാറിയത്. എനിക്ക് കുട്ടിക്കാലം മുതൽതന്നെ പ്രസംഗം-പ്രഭാഷണം-അതായത് പ്രകർഷേണയുള്ള ഭാഷണം ഒരു ഹരമായിരുന്നു. കേട്ടുകേട്ടുവന്നപ്പോൾ പ്രജ്ഞയുടെ വിസ്മയാവഹവും അത്യാകർഷകവുമായ ഒരു വികാസമാണ് പ്രസംഗകല എന്നെനിക്ക് ബോദ്ധ്യപ്പെട്ടു. ഇന്നും എനിക്ക് നല്ല പ്രസംഗം കേൾക്കുന്നതിഷ്ടമാണ്. അതുപോലെതന്നെ ശുദ്ധ വാചാലതയോടു ബദ്ധവൈരവുമാണ്, അറപ്പും. അമരത്തിൽ ''വാചാലോ ബഹുഗർഹ്യവാക്ക്''-ഏറെ നിന്ദ്യമായ വാക്കുള്ളവൻ-എന്നൊരു നിർവ്വചനം തന്നെയുണ്ട്. എങ്കിലും എന്റെ പന്ത്രണ്ടാമത്തെ വയസ്സിൽ നിലംപേരൂരുവച്ച് കേട്ട മന്നത്തു പത്മനാഭന്റെ നായർ പ്രസംഗം മുതൽ ഇന്നേക്ക് രണ്ടുമാസം മുൻപു കേട്ട സുകുമാർ അഴീക്കോടിന്റെ അനുശോചന പ്രസംഗം വരെ വലുതും ചെറുതുമായ എത്രയെത്ര പ്രസംഗം ഞാൻ കേട്ടിരിക്കുന്നു. മാത്രോ?

'പണ്ടുള്ള പണ്ഡിതശ്രേഷ്ഠർ
പരലോകം ഗമിക്കിലും
പുസ്തകാകൃതി പൂണ്ടിന്നും
ഭൂഷിപ്പിക്കുന്നു ഭൂതലം'

എന്ന കവിവാക്യമനുസരിച്ച് ഡെമോസ്തനീസും പെരിക്ളിസും തുടങ്ങി ചർച്ചിലുവരെ എത്രയോ രാജ്യതന്ത്രജ്ഞരുടെയും പണ്ഡിതശ്രേഷ്ഠരുടെയും പ്രഭാഷണ കോലാഹലങ്ങൾ ഞാൻ വർഷങ്ങളിൽക്കൂടി വായിച്ചറിഞ്ഞിരിക്കുന്നു. ശ്രോതാക്കളെ പ്രകമ്പനം കൊള്ളിക്കുന്ന സുഭാഷ് ചന്ദ്രബോസിന്റെ പ്രസംഗം നേരിട്ടുകേട്ട് ഞാൻ കോരിത്തരിച്ചിട്ടുണ്ട്. ഇംഗ്ളീഷിൽ റെട്ടറിക്ക്, എലക്വൻസ്, ഒറേറ്ററി തുടങ്ങിയ വിശേഷണങ്ങൾക്കർഹമായ എത്രയോ വാചാടോപവിധങ്ങൾ ഞാൻ പരിചയപ്പെട്ടിരിക്കുന്നു. ഇതിൽ നഗ്നമായ 'ഡമഗോഗിസം' എന്ന് പറയാവുന്ന ഹിററ്ലറുടെ ഗർജ്ജനങ്ങൾ ഞാൻ റേഡിയോയിൽ കേട്ടിട്ടുണ്ട്. ഒന്നും മനസ്സിലാകാതെ അമ്പരന്നിട്ടുണ്ട്. ഇതിൽ തൊണ്ണൂററഞ്ചു ശതമാനവും 'ഓറൽ ഡയറിയ' എന്ന അത്യായാമിതമായ ഒരു വാഗ്രോഗമാണെങ്കിലും പലപ്പോഴും അനുകമ്പാർഹമാണ്. അത്യായാമിതഭാഷിതം അപകടകരമാംവിധത്തിൽ അവ്യക്തവും ദുർബലവുമാകുകയും ചെയ്യും. ഇതിനുംപുറമെ മസൂരിയിൽ 'കരിഞ്ചെപ്പട്ട' മാതിരി 'അജ്ഞിറെറാലേലിയ-അജ്ഞിറേറാഫേസിയ'-എന്നീ പേരുകളിൽ അറിയപ്പെടുന്ന ഒരുതരം പ്രഭാഷണ നരകാസുരനുണ്ട്. ഒററ അമർത്തലിന് അഞ്ചു വെടിതീരുന്ന യന്ത്രത്തോക്കിന്റെ അലർച്ച മാതിരിയുള്ള സംഘർഷ നിർഭരമായ ഈ ധൃതഭാഷണത്തിനു പററിയ നിർവ്വചനമാണ് 'Stuccato effect of jazzed up stychomythia' എന്ന്. അതിന്റെ ആക്രമണവും ഞാൻ സഹിച്ചിട്ടുണ്ട്. ഇതിൽ നിന്നെല്ലാം വ്യത്യസ്തമായി പുട്ടിന് തേങ്ങാ മാതിരി മുട്ടിനുമുട്ടിനു പല കവിതാശകലങ്ങൾ ഇടയ്ക്കിടയ്ക്ക് വാരി വിതറിക്കൊണ്ടുള്ള കഥാപ്രസംഗമോഡൽ സാഹിത്യ പ്രസംഗങ്ങളുമുണ്ട്. ചിലത് ബഹുരസമാണ്, ചിലത് പരമബോറും. കൂത്ത്, കൂടിയാട്ടം, കഥകളി തുടങ്ങിയ പ്രാചീന തനതു കലാരൂപങ്ങളുടെ അതിനിഗൂഢമായ അന്തർഹിത സൗന്ദര്യങ്ങളെപ്പററിയും ക്രമദീപികകളെപ്പററിയും മററുമുള്ള അക്കാഡമിക് പ്രസംഗങ്ങൾ കേട്ടാൽ ചിലപ്പോൾ ആത്മഹത്യ ചെയ്യണമെന്നു തോന്നിപ്പോകും.

കഴിഞ്ഞ അമ്പതു വർഷത്തിനുള്ളിൽ ഞാൻ കേട്ടിട്ടുള്ളതിൽ വച്ച് ഏററവും നല്ല പ്രസംഗം കെ. ബാലകൃഷ്ണൻ, ചിന്മയാനന്ദൻ, എം.പി.മന്മഥൻ, സുകുമാർ അഴീക്കോട് എന്നിവരുടേതാണ്. ഇതിൽ കെ.ബാലകൃഷ്ണന്റേതും സുകുമാർ അഴീക്കോടിന്റേതും പ്രസിദ്ധമായ 'ഏഷ്യാററിക് സ്റൈറൽ' എന്ന വകുപ്പിൽപ്പെടുത്താം.

☆ ☆ ☆

അടുത്തകാലത്ത് സഹനസമര സിദ്ധാന്തത്തിൽ മാമോദീസ മുങ്ങി യുവഗാന്ധിയനായി മതംമാറിയ ഞാൻ അന്ന് കോട്ടയത്തെത്തുമ്പോൾ തിരുനക്കര മൈതാനം വമ്പിച്ച ഒരു ജനാവലിയാൽ നിറഞ്ഞുകവിഞ്ഞിരുന്നു. ഇത്രയും വലിയ ഒരു ജനക്കൂട്ടം എന്റെ





നാട്ടിൽ ഞാൻ കണ്ടിട്ടില്ല. എന്റെ നാട്ടുകാർ ഇത്രകണ്ട് രാഷ്ട്രീയപ്രബുദ്ധരാണല്ലോ എന്ന അറിവ് എന്നെ അഭിമാനപുളകിതനാക്കി. ഭാരത സ്വാതന്ത്ര്യത്തിനുവേണ്ടി നേതാജിയുടെ നേതൃത്വത്തിൽ സായുധ സമരത്തിൽ പങ്കെടുത്ത്, വിധിവിപര്യയം കൊണ്ട് പരാജയപ്പെട്ട്, മടങ്ങിയെത്തിയ ഒരു വീരസേനാനിയായി പലരും എന്നെ അഭിനന്ദിക്കുന്നുണ്ടെങ്കിലും മറെറാരു വിഭാഗം ഒരു രാജ്യദ്രോഹിയായ ജാപ്പ് ചാരനായിട്ട് അവമതിക്കുന്നുമുണ്ട്. ഏതായാലും ഞാൻ കോട്ടയത്ത് ഏറെക്കുറെ ശ്രദ്ധേയനാണ്. എങ്കിലും അന്നത്തെ ആ യോഗത്തിൽ ഒരു ശ്രോതാവെന്ന നിലയിൽ മാത്രമായിരുന്നു എന്റെ സാന്നിദ്ധ്യം.

കൃത്യസമയത്തുതന്നെ നേതാക്കന്മാരെ വഹിച്ചുകൊണ്ടുള്ള വാഹനമെത്തി. ഒരു വലിയ വിഭാഗം ജനങ്ങളിൽനിന്നും ഹർഷാരവമുയർന്നു. പേരെടുത്തു പറഞ്ഞുകൊണ്ടുള്ള ജയ് വിളികളാൽ മൈതാനമാകെ മാറെറാലിക്കൊണ്ടു. എന്നാൽ പ്രസംഗവേദിക്കു തൊട്ടു മുന്നിൽ കാലേകൂട്ടിത്തന്നെ സ്ഥലം പിടിച്ചിരുന്ന ഒരു വിഭാഗം ചെറുപ്പക്കാരിൽ നിന്നും യാതൊരു പ്രതികരണവുമുണ്ടാകാതിരുന്നത് എന്നെ അദ്ഭുതപ്പെടുത്തി. ഞാൻ നിന്നിരുന്നത് പ്രസംഗവേദിയുടെ അരികിലായിരുന്നു. യോഗത്തിൽ അദ്ധ്യക്ഷനാരായിരുന്നെന്നൊന്നും ഞാനോർക്കുന്നില്ല. അരുണാ അസഫലിയും അശോക്മേത്തയും രണ്ടുവിധത്തിൽ ശ്രദ്ധേയരായിരുന്നു. അരുണ തീരെ ചടച്ചല്ല, തടിച്ചുമല്ല; സുന്ദരിയല്ല, വിരൂപയുമല്ല. ആകെക്കൂടി ഒരാർഷ പരിവേഷത്തിലമർന്ന സ്ത്രൈണ ചൈതന്യം. അശോക് മേത്തയെ കണ്ടതും ആദ്യം അദ്ഭുതമായിരുന്നു. ഇത്രയും ചടച്ച മനുഷ്യൻ എങ്ങനെ ഇത്രയും പ്രഗല്ഭനായി? ആ പ്രഭാഷണം അത്യുജ്ജ്വലമാണത്രെ! കഷ്ടം! അന്നെനിക്കതു കേൾക്കാൻ കഴിഞ്ഞില്ല.

അരുണാ അസഫലിയുടെ പ്രസംഗം തുടങ്ങി. അക്ഷോഭ്യവും സ്ഫുടവും അനർഗ്ഗളവുമായ ആ പ്രസംഗം ഒരബലയുടേതായിരുന്നില്ല, ധീരനായ ഒരു ബലവാന്റേതു തന്നെയായിരുന്നു. എന്നാൽ കഷ്ടിച്ച് ഒരഞ്ചു മിനിട്ടു കഴിഞ്ഞ്, 1942-ലെ ക്വിററ് ഇൻഡ്യാ സമരത്തെപ്പററിയും അതിൽ ഇൻഡ്യൻ കമ്മ്യൂണിസ്ററു പാർട്ടി കൈക്കൊണ്ട ദേശീയ വിരുദ്ധ നിലപാടിനെപ്പററിയുമുള്ള പരാമർശമാരംഭിച്ചതും വേദിക്കു മുന്നിലിരുന്ന ജനങ്ങളിൽനിന്നും തികച്ചും പൂർവ്വ നിശ്ചിതമെന്നു തോന്നത്തക്ക വിധത്തിൽ സംഘടിതമായ ഒരാക്രമണമാരംഭിച്ചു. അരുണാ അസഫലിയെയും മേ യെയും പിച്ചിച്ചീന്തിത്തിന്നുകളയുമെന്ന മട്ടിൽ അലറിവിളിച്ചുകൊണ്ട് തിരമാലകൾ മാതിരി ഒരു സംഘം മുന്നോട്ടു നീങ്ങി. കോട്ടയത്തെ അന്നത്തെ കമ്മ്യൂണിസ്ററ് നേതൃനിരയിൽപ്പെട്ട അഡ്വക്കേററ് പി.എൻ. കേശവനും മുണ്ടായ്ക്കൽ അവറാച്ചൻ എന്നറിയപ്പെടുന്ന എം.എം.എബ്രഹാമുമായിരുന്നു ആ പ്രതിഷേധ നിരയുടെ നേതാക്കൾ.

മനുഷ്യർ ആൾക്കൂട്ടവും മൃഗക്കൂട്ടവുമായി മാറുന്ന ആ കാഴ്ച ജുഗുപ്സാവഹമായിരുന്നു.

> പ്രസംഗം ഒരു കലയാണെന്ന് ഞാൻ കേട്ടിട്ടുണ്ട്. മനുഷ്യൻ ചരിത്രം സൃഷ്ടിച്ചതുതന്നെ തോക്കുകൊണ്ടല്ല, നാക്കുകൊണ്ടാണെന്നും പറയുന്നു. വാക്കാണ് തോക്കായി മാറിയത്. എനിക്കു കുട്ടിക്കാലം മുതൽതന്നെ പ്രസംഗം-പ്രഭാഷണം-അതായത് പ്രകർഷേണയുള്ള ഭാഷണം ഒരു ഹരമായിരുന്നു.

ഇതെല്ലാം കണ്ടുകൊണ്ട് കൂസലില്ലാതുള്ള അരുണയുടെയും മേത്തയുടെയും നില അദ്ഭുതകരവുമായിരുന്നു. എന്തൊരു വൈരുദ്ധ്യം! ഭീരുത്വത്തിന്റെ ഭൂതാവേശം ഒരു വശത്ത്, ധീരതയുടെ തിരനോട്ടം മറുവശത്ത്. ഈ രാഷ്ട്രീയത്തിന്റെ കാവുതീണ്ടൽ പടയണി മിനിട്ടുകളോളം നീണ്ടുനിന്നു. ഇതാണ് ജനകീയ ജനാധിപത്യത്തിന്റെ ശ്രുതിയെങ്കിൽ അതിന്റെ രാഗമാലിക എങ്ങനെയിരിക്കും? അവസാനം പ്രതിഷേധം ആക്രമണത്തിൽ എത്തുമെന്ന ആശങ്ക പരന്നതും 'ദേ പൊലീസു വരുന്നേ' എന്നൊരു ശബ്ദം എവിടെനിന്നോ കേട്ടു. പിന്നെയൊരു ഭൂകമ്പമായിരുന്നു. മൃഗക്കൂട്ടമായ ആൾക്കൂട്ടം നിർലക്ഷ്യമായ ഒരു കൂട്ടയോട്ടമാരംഭിച്ചു-Stampede. മിനിട്ടുകൾക്കുള്ളിൽ അതിഥികളെയും വഹിച്ചുകൊണ്ടുള്ള വണ്ടി യാതൊരു പ്രതിബന്ധവും കൂടാതെ സ്ഥലംവിട്ടു.

യോഗസ്ഥലത്തുനിന്ന് വിഷണ്ണനായി വീട്ടിലേക്ക് നടക്കുമ്പോൾ പണ്ട് കുരുക്ഷേത്രത്തിൽ, പതിനെട്ടാം യുദ്ധത്തിൽ, 'സേനയോരുഭയോർമദ്ധ്യ'ത്തിൽ,

''നച ശക്നോമ്യവസ്ഥാതും
ഭ്രമതീ വച മേ മനഃ''

എന്ന് തളർന്നിരുന്നുപോയ അർജ്ജുനന്റെ അവസ്ഥ ഞാനോർത്തു. ആരംഭത്തിലേ ഇതാണ് മട്ടെങ്കിൽ ഈ പോക്ക് എവിടെ ചെന്നുനില്ക്കും? ആ പ്രകടനത്തിൽ മനുഷ്യമഹത്വവിശ്വാസ വിലോപമല്ലാതെ ജനാധിപത്യ മര്യാദയുടെ കണികപോലും കണ്ടില്ല. 'ഫാസിസം നശിക്കട്ടെ' എന്ന ആക്രോശം പോലും ക്ഷുദ്രവും പ്രാകൃതവുമായ ഒരു ശാക്തേയാരാധനാക്രമ (Cult) മായേ തോന്നിയുള്ളു. ആ പ്രകടനത്തിൽ സംസ്കാരത്തിന്റെ നിഴൽ പോലും കാണാൻ കഴിഞ്ഞില്ല.

''താന്തോന്നിയാവതല്ലേതും
സ്വാതന്ത്ര്യത്തിന്റെ ലക്ഷണം
നിയമത്തിനു കീഴ്പ്പെട്ടു
നിൽപ്പൂ നിശ്ശേഷ സൃഷ്ടിയും.''

എന്ന കവിവാക്യം ബൂർഷ്വാസിദ്ധാന്തമൊന്നുമല്ല. സ്വാതന്ത്ര്യാഭാസങ്ങൾ കർശന നിയമങ്ങൾ കൊണ്ട് നിർദ്ദാക്ഷിണ്യം തടഞ്ഞേ പററൂ. 'ടിറണി', 'മെജോറിറ്റി'യുടേതായാലും 'മൈനാറിറ്റി'യുടേതായാലും ആപൽക്കരം തന്നെയാണ്. ഇങ്ങനെ പലതും ഓർത്തുകൊണ്ട് ഞാൻ വീട്ടിലെത്തി. ഉത്തരവാദ പ്രക്ഷോഭണത്തിന്റെ ആദ്യപാഠം! ഒരു കാര്യം തീർച്ച; ധർമ്മനിരതമായ സ്ഥാപനങ്ങൾക്കേ ധർമ്മനിരതരായ വ്യക്തികളെ സൃഷ്ടിക്കാൻ കഴിയൂ. കഴുത കണ്ണാടിയിൽക്കൂടി നോക്കിയാലും കഴുതയെ മാത്രമേ കാണൂ.

☆ ☆ ☆

ഒന്നുരണ്ടാഴ്ച കഴിഞ്ഞ് ഒരുദിവസം തിരുവനന്തപുരം സ്റ്റേറ്റ് കോൺഗ്രസ് ഓഫീസിൽ നിന്നും എനിക്കൊരു കത്തുകിട്ടി. കൊല്ലത്ത് ഒരു മഹാസമ്മേളനം നടക്കുന്നെന്നും അതിൽ എ.പി.പിള്ള, എൻ.എൻ.പിള്ള എന്ന രണ്ട് ഐ.എൻ.എ സേനാനികൾക്ക് ഒരു സ്വീകരണം നൽകുന്നെന്നും കാണിച്ചുകൊണ്ട്. ഇതിൽ കൊല്ലത്ത് അഞ്ചാലുംമൂട് സ്വദേശിയായ എ.പി.പിള്ള ഐ.എൻ.എയിലെ ഒന്നാം ഫീൽഡ് പ്രൊപ്പഗൻഡാ യൂണിററിന്റെ കമാൻഡറും ഞാൻ രണ്ടാം യൂണിററ് കമാൻഡറുമായിരുന്നു. ആഴ്ചകൾക്കു മുൻപ് ശ്രീ.കുമ്പളത്തു ശങ്കുപ്പിള്ളയെ കണ്ടതോടെ ആരംഭിച്ച നിമിത്തനിയമ പരിണാമമാണ് കൊല്ലം സമ്മേളനത്തിലേക്കുള്ള ക്ഷണം.

ഞാൻ കൊല്ലത്തെത്തുന്നത് സമ്മേളന ദിവസം വൈകിട്ട് നാലുമണിയോടുകൂടിയാണ്. ബോട്ട് ജട്ടിയിൽനിന്ന് കയറിച്ചെല്ലുമ്പോൾ, പിൽക്കാലത്ത് 'നളന്ദാ ലോഡ്ജ്' എന്ന പേരിൽ അറിയപ്പെട്ടിരുന്ന അതിഥിമന്ദിരത്തിനു മേലെ ഒരു മുറിയായിരുന്നു സമ്മേളനത്തിന്റെ സ്വീകരണസംഘം ആഫീസ്. ഏതോ ചില യൂണിയനാഫീസും അതായിരുന്നു എന്നാണോർമ്മ.

ആ സമ്മേളനത്തിലെ വോളൻറിയർ ക്യാപ്ററൻ ശ്രീകണ്ഠൻ നായരായിരുന്നു. ആ

തലയെടുപ്പും ആജ്ഞാശക്തിയും നിർഭയത്വവും ഒന്നു വേറെതന്നെയായിരുന്നു. ഞാൻ തകഴി ശിവശങ്കരപ്പിള്ളയെ ആദ്യമായി കാണുന്നതും അന്നാണ്. മൂന്നു ദിവസം നീണ്ടുനിന്ന ആ സമ്മേളനകാലത്ത് ശ്രീ.പട്ടം താണുപിള്ള, ടി.എം.വറുഗീസ്, സി.കേശവൻ, എ.ജെ. ജോൺ, പറവൂർ ടി.കെ.നാരായണപിള്ള തുടങ്ങി കോൺഗ്രസ്സിലെ തലമൂത്ത പല നേതാക്കന്മാരെയും പരിചയപ്പെട്ടെങ്കിലും എൻെറ ശ്രദ്ധയെ ഏററവും കൂടുതൽ ആകർഷിച്ചത് പൊന്നറ ശ്രീധർ എന്ന ഒരു മദ്ധ്യവയസ്കനാണ്. പൊക്കംകുറഞ്ഞ് ഒരു വലിയ വീപ്പക്കുററി മാതിരിയുള്ള ആ ശരീരം കണ്ടാൽ ആരും നോക്കിനിന്നുപോകും. സ്വന്തം ദേഹത്തെപ്പററി ഇത്രകണ്ട് അശ്രദ്ധ പുലർത്തുന്ന ഒരു മനുഷ്യനെ ഞാൻ കണ്ടിട്ടില്ല. കുളിക്കണ്ട, നനയ്ക്കണ്ട, അലക്കണ്ട, തേയ്ക്കണ്ട, നേരത്തിനും കാലത്തിനും ഒന്നും കഴിക്കണ്ട. ഇടവിട്ടിടവിട്ട് വലിയ ചെമ്പു കിടാരത്തിനുള്ളിൽ നിന്നുയരുന്ന ഇടിവെട്ടുകൾ മാതിരിയുള്ള ചുമ ഫർലോങ്ങുകൾക്കകലെ കേൾക്കാം. എൻെറ അറിവിൽ ഇത്രയും ത്യാഗസമ്പന്നനും നിസ്വാർത്ഥനും ധീരനും ആയ ഒരു കോൺഗ്രസ്സ് പ്രവർത്തകൻ ഇല്ലായിരുന്നു എന്നുതന്നെപറയാം. ഇത്രയും ദയനീയമായ ഒരന്ത്യവും ഇല്ലായിരുന്നു.

നെറികെട്ട രാഷ്ട്രീയമേ, നിൻെറ പേരാണ് നന്ദികേടെന്ന്. ശ്രീ.മലയാററൂർ രാമകൃഷ്ണൻ പിൽക്കാലത്തെഴുതിയ 'അഞ്ചു സെൻറ്' എന്ന നോവലിലെ നായകൻ പൊന്നറ ശ്രീധറുടെ പ്രതിരൂപമാണ്.

കൊല്ലം സമ്മേളനത്തിൽ വച്ചു ലഭിച്ച സ്വീകരണം എന്നെ സംബന്ധിച്ച് തികച്ചും അവിശ്വസനീയമായിരുന്നു. സമ്മേളനം തീർന്നതും പൊന്നറ ശ്രീധർ, നന്തൻകോട് ഭാസ്ക്കർ തുടങ്ങിയ ചില സുഹൃത്തുക്കളുടെ അകമ്പടിയോടെ ഞാൻ തിരുവനന്തപുരത്ത് കോൺഗ്രസ്സാഫീസിലേക്ക് ആനയിക്കപ്പെട്ടു. ഇന്നതേപ്പററി ഓർക്കുമ്പോൾ, കരടിയെ സർക്കസ്സിൽ ചേർക്കാൻ കൊണ്ടുപോകുന്ന പ്രതീതിയാണു തോന്നുന്നത്.

തിരുവനന്തപുരം വി.ജെ.ടി.ഹാളിനു കിഴക്കുവശത്ത് താഴേക്കിറങ്ങുന്ന ഇടവഴിയിൽ കഷ്ടിച്ച് ഒരു ഫർലോംഗ് ചെല്ലുമ്പോൾ ഇടത്തുവശത്തായി അക്കാലത്ത് 'രാമൻനായർ സ്ററുഡിയോ' എന്നറിയപ്പെട്ടിരുന്ന കെട്ടിടത്തിലാണ് കോൺഗ്രസ് ആഫീസ്. അവിടെ വച്ചായിരുന്നു എൻെറ അതിപ്രധാനമായ ആദ്യത്തെ രാഷ്ട്രീയ കൂദാശ നടന്നത്. നൂറു രൂപ പ്രതിമാസ ഓണറേറിയത്തിൽ, പുതുതായി രൂപംപ്രാപിച്ച തിരുവിതാംകൂർ സ്റ്റേറ്റ് ഐ.എൻ.എ റിലീഫ് കമ്മിററി സെക്രട്ടറിയായി ഞാൻ നിയമിക്കപ്പെട്ടു. ഓണറേറിയത്തിൻെറ കാര്യം ഞാൻ ആദ്യമേ എടുത്തുപറഞ്ഞത്, ജീവന്മരണ സമരത്തിൽ ഒരു കുടുംബത്തിനു കിട്ടിയ രക്ഷാകവചം എന്നർത്ഥത്തിലാണ്. മാസങ്ങൾക്കുമുമ്പ് മലയായിൽ വച്ച് ഞാൻ രാജ്യത്തിനുവേണ്ടി മരണത്തെ നേരിടാൻ തയ്യാറായിരുന്നു. ഇന്നതല്ല. അന്ന് എന്നിൽ തിളച്ചുമറിഞ്ഞിരുന്ന രാജ്യാഭിമാനം ജീവിതത്തിൻെറ അത്യുഗ്രമായ ഊഷ്മാവിൽ അപ്പാടെ വററിവരണ്ടുപോയി. സ്നേഹമെന്തെന്നറിയാത്തവനെന്തു രാജ്യസ്നേഹം! നിർദ്ദയമായ ജീവിതം, ബാലിശമായ റൊമാൻറിസത്തിൻെറ അകല്പ കല്പനകളുടെ അർത്ഥശൂന്യത എന്നെ ബോദ്ധ്യപ്പെടുത്തി. ''ജീവിതാശാബലീയ സീ''–ജീവിതാശബലമാർന്നതാണ്–എന്ന വ്യാസവചനം എത്ര ശരി!

സർ സി.പി.രാമസ്വാമി അയ്യർ സംഭാവന ചെയ്ത പതിനായിരം രൂപയും ക്യാപ്ററൻ ലക്ഷ്മി ഡൽഹിയിൽ നിന്നയച്ച പതിനായിരം രൂപയും ചേർത്ത് ഐ.എൻ.എ ദുരിതാശ്വാസ നിധിയുടെ അർഹമായ വിതരണമാണ് എൻെറ ചുമതല. പട്ടംതാണുപിള്ള പ്രസിഡൻറും പറവൂർ ടി.കെ.നാരായണപിള്ള സെക്രട്ടറിയും എ.ജെ.ജോൺ ഖജാൻജിയുമുൾപ്പെട്ട ഒരു ഭരണസമിതിയുടെ നിയന്ത്രണത്തിലാണ് ദുരിതാശ്വാസനിധി. 'പത്തായം പെറും, ചക്കി കുത്തും, അമ്മ വയ്ക്കും, ഞാനുണ്ണും. അതായിരുന്നു ഐ.എൻ.എ റിലീഫ് കമ്മിററി.

പിൽക്കാലത്ത് എൻെറ 'ക്രോസ്ബെൽററി'ലെ അമ്മുനെ മുഖത്തോടുമുഖം കണ്ടത് ആ കോൺഗ്രസ് ആഫീസിൽ വച്ചാണ്, ഒരർദ്ധ രാത്രിക്ക്. ആ കഥ പിന്നെ പറയാം.







SOUTHERN

# ആത്മനിവേദനം

റോസ്മേരി

വഞ്ചിയുടെ ബന്ധനം ആരാണറുത്തു
വിട്ടത്?
തുഴ, ആരാണു കടലിലെറിഞ്ഞത്?
അലകടലിലതിനെ നയിക്കാൻ
അമരക്കാരനുമില്ലല്ലോ.
അത്, ഓരോ ഉയരും തിരയിലും
ആകാശത്തേക്കെറിയപ്പെടുകയാണ്:
കടലിൻെറ ഓരോ ഗർജ്ജനവും
അതിനെ ആടി ഉലയ്ക്കുകയാണ്:
നൗക
എന്നെങ്കിലും മറുകരയിലെത്തുമോ?
അതോ, തീരം കാണുംമുമ്പേ,
ഒരു വൻചുഴിയിൽപ്പെട്ടു തിരിഞ്ഞ്
സമുദ്രഗർഭത്തിൻെറ അഗാധതയിലേക്ക്
അതെന്നേക്കുമായ് ആണ്ടുപോകുമോ?
ഒരില
മരത്തിൽനിന്നും അടർന്നിട്ടുണ്ട്:
ഭൂമിയുടെ മടിത്തട്ടിൽച്ചെന്നു വീണ്
മണ്ണിൻെറ കുളിർത്ത നെഞ്ഞത്ത്
തലചായ്ച്ചുറങ്ങാനാണതിൻെറ പുറപ്പാട്.
ഹിമപാതത്തിൽപ്പെട്ടതു
വഴിതെററി അലയുമോ?
അതോ, ഒരു നെറികെട്ട ചെറുകാററതിനെ
വല്ല പാഴ്ച്ചില്ലയിലുമുടക്കി നിർത്തുമോ?
ഹൃദയത്തിൽനിന്നും
ഒരു നിലവിളി പുറപ്പെട്ടിട്ടുണ്ട്
അതിനകമ്പടി പോകാനാരുമില്ല
മറുവിളികളോടേററുമുട്ടാനതിനു
ത്രാണിയുമില്ല.
എവിടുന്നെങ്കിലും ഒരലറും കാററു പാഞ്ഞെത്തി
അതിൻെറ ഗതിമാററി വിടുമോ?
ഇടിവെട്ടിപ്പെരുമഴയിൽപ്പെട്ടാശബ്ദം
കേൾക്കാതായ്ത്തീരുമോ?
ഒരു കണ്ണുനീർമുത്ത്
നേത്രത്തടാകത്തിൽനിന്നും യാത്രതിരിച്ചിട്ടുണ്ട്.
കവിൾത്തടങ്ങൾ കടന്ന്,
അധരങ്ങളുടെ അതിരുകൾ കടന്ന്,
അവിടുത്തേ ചരണങ്ങളിലതിന്
നിപതിക്കാനാവുമോ?
ഹൃത്തടത്തിൽനിന്നുയരുന്ന വിലാപം:
പ്രഭോ, അതെന്നെങ്കിലുമങ്ങയുടെ
ശ്രവണപുടങ്ങളിലെത്തിച്ചേരുകയുണ്ടാവുമോ?
മിടിക്കുന്ന ഹൃദയവുമായി
ഇല അടർന്നിട്ടേയുള്ളു
ആരതിനെ ഏററുവാങ്ങും?
ആരതിനൊരു ശയ്യയൊരുക്കും?
പറയൂ പ്രഭോ,
ആരതിനെ ഏററുവാങ്ങും?

# പുത്രകാമൻ

അസ്മോ, പുത്തൻചിറ

ഇനി ഗ്രീഷ്മപക്ഷങ്ങൾ വീശി
നീയീ ഉഷ്ണഭൂമിയിൽ ജനിക്കുക.
കെട്ടടങ്ങാത്ത ദാഹത്താൽ വരണ്ട
തൊണ്ടയിൽ തിരി താണ വാക്കിൻെറ
വെട്ടമായ് ഇനിയെൻെറ
പുലർകാലങ്ങളിൽ ജനിക്കുക.
ഇനിയെൻെറ പുലർകാലങ്ങളിൽ ജനിക്കുക.

വാങ്മയ ശല്കംങ്ങളിൽ പൊതിഞ്ഞ
പരിദേവനങ്ങൾ കൂടുവിട്ടിറങ്ങും
ക്ഷമയുടെ സുതാര്യതയിൽ
ശിഥില വേഗങ്ങൾ കണ്ടെത്തും
ചടുല സാന്ത്വനശീലങ്ങളായ്
ഇനിയെൻെറ നിനവിൽ ജനിക്കുക
ഇനിയെൻെറ നിനവിൽ ജനിക്കുക.
സപ്തസ്വര മൃതസഞ്ജീവനി
പകരും ശ്രുതിലയതാളദ്യുതി
മിന്നും രാഗങ്ങളൊഴുകുമീ
കണ്ഠനാളിയിൽ പുനർജ്ജനിക്കും
കൊതിതീരാത്ത ജീവൻെറ ഗാനമായ്
ഇനിയെൻെറ നിഴലിൽ ജനിക്കുക
ഇനിയെൻെറ നിഴലിൽ ജനിക്കുക.

ദ്രുതചലിത പാദങ്ങളിൽ
ചിലങ്കതൻ മൃദുലാരവവും ചിതറി–
ത്തെറിക്കെ, തരളഭാവമാ ഉടലിൻ
തന്ത്രികളിൽ ത്രസിച്ചു നില്ക്കേ
ശില്പങ്ങളാകുന്ന കൈമുദ്രകളായ്
ഇനിയെൻെറ കൺകോണിൽ ജനിക്കുക
ഇനിയെൻെറ കൺകോണിൽ ജനിക്കുക.

ഒടുവിൽ കുനുകുനെ ചിതറും
ചിരിയിൽ ചുവടുകൾ നീട്ടും
ചെറുവാക്കിൻതുമ്പിൽ തൂങ്ങി
പൊളിപാറും കഥകൾ ചൊല്ലി
കളിയാടും കളമൊഴിയായ്
ഇനിയെൻെറ കവിതയിൽ ജനിക്കുക
ഇനിയെൻെറ കവിതയിൽ ജനിക്കുക.





പ്രഭാ ഉണ്ണി

# ഒറ്റക്കുയിലിന്റെ പാട്ട്

20, മെയ്.

എന്റെ ബാലൂന്,

ഇതെഴുതുമ്പോൾ നേരം പതിറ്റടി. ആലഭാരത്തോടെ വരുന്ന മഴ. എല്ലായിടത്തും മെയ്പൂക്കൾ നിറഞ്ഞിരിക്കുന്നു. കൊന്നമരം അതിന്റെ മുഴുവനാഭരണവും അഴിച്ചുവച്ചിട്ടില്ല. വിത്തും കൈക്കോട്ടുമായി വന്ന കിളി അന്യദേശത്തെത്തിക്കഴിഞ്ഞു. ഇനി മഴയുടെ കാലം. നമ്മുടെ മകൾ മഴ കാണുന്നു. ആദ്യത്തെ മഴ–പുതുമണ്ണിന്റെ മണം അവൾക്കു വേർതിരിക്കാറായിട്ടില്ല. പൂമ്പാററയെ സകൗതുകം നോക്കാനവൾക്കറിയാം. കുഞ്ഞിക്കണ്ണിൽ പല ഭാവങ്ങളും ഒളിമിന്നുന്നുണ്ട്. ഞാൻ ബാലയുടെ വിവാഹത്തിനു പോയിരുന്നു. അച്ഛൻ (ജയന്തിടെ) എന്നെ കണ്ടപാടെ ചേർത്തുനിർത്തിപ്പറഞ്ഞു. ''പ്രഭ വന്നില്ലെങ്കിൽ വിഷമമായില്ലാ എന്നല്ല. വന്നപ്പോൾ എനിക്കു ജയന്തിയാണ്''–ഞാൻ വല്ലാതെ വികാരാധീനയായിപ്പോയി കുട്ടൂ. അച്ഛന്റെ നിറകണ്ണ്–നിറഞ്ഞ സ്നേഹം. മടങ്ങുമ്പോൾ ഞാനോർക്കയായിരുന്നു, ഒരു യാത്ര വയ്യാന്നുകരുതി ഞാൻ മടിച്ചാൽ എനിക്കു നഷ്ടപ്പെടണതെന്താവുമായിരുന്നൂന്ന്. അവിടെ എല്ലാവർക്കും സുകുമാരനെ അറിയാം. എനിക്കു ചിരിവന്നു. ഇത്ര പ്രസിദ്ധനാവാൻ ഇത്ര വലിയ ആളാണോയീ സുകുമാരൻ? ചിലരൊക്കെ ശങ്കരമാമയെയും അന്വേഷിച്ചു–വരൻ യോഗ്യൻ തന്നെ. ബാലയ്ക്കു ചേരും. ജയന്തിടെ അഭാവം ശരിക്കും അവരെ വേദനിപ്പിച്ചിരുന്നുവെന്നു തോന്നി. തിരിച്ചുവന്നപ്പോൾ മോൾ കരഞ്ഞുവോ എന്നാശങ്ക മാറി. അറിയാം എന്നെയും എന്ന മട്ടിലൊരു ചിരി എന്നോട്. തീർന്നു. എല്ലാം എഴുതി മനസ്സു ശരിയാക്കണം എന്ന് കുട്ടൂ. ശരിയാണ്–എവിടേംതൊടാതെ എഴുതണ കത്തുകളാണിപ്പോ. എന്തെഴുതാനും ഒരുതരം ഭയം. ഇതൊക്കെ എങ്ങനെ നീ വ്യാഖ്യാനിക്കുമെന്ന ആശങ്ക. ഇതിനൊക്കെ എന്തു കാരണമുണ്ടായിട്ടാ എന്നു ചോദിച്ചുലൊ–എനിക്കുമറിയില്ല. കൊച്ചു കൊച്ചു സംഭവങ്ങളിലൂടെ ഉള്ളിൽ വേരൂന്നിയതാവണം–എല്ലാ വീഴ്ചയും ഞാൻ സഹിക്കാൻ തയ്യാറായതാണ്. ഒന്നും മനഃപൂർവമായിരുന്നില്ല. എന്നിട്ടും ഓരോന്നും ഓർത്താൽ വല്ലാത്ത വിഷമം. അതോരോന്നും എടുത്തെഴുത്യാൽ... ഞാനൊരു ചെറിയ കാര്യം ചോദിക്കട്ടെ. ഏട്ടനെന്നോട് പഴയ ഇഷ്ടം തോന്നുണില്ല്യാന്നുണ്ടോ? ഉണ്ട്ന്നു പറഞ്ഞാലും വിശ്വസിക്കാൻ തോന്നുണില്ല്യ. അനുഭവങ്ങളല്ലെ എല്ലാം തോന്നിപ്പിക്കണത്. ഏട്ടനറിയാം ജീവിക്കാൻ ഏക പ്രചോദനം ഈ ഗാഢമായ സ്നേഹം മാത്രമാണെന്ന്. അതിനു കുറവു സംഭവിക്കുണൂന്നു തോന്ന്യാൽ... പറയൂ, എന്താണ് ഞാൻ ചെയ്യുക! കൊച്ചു കൊച്ചു കാര്യങ്ങളാണ്–ആർക്കും ചിരിക്കാവുന്നതരം–എന്നാലും എനിക്കു നഷ്ടപ്പെട്ടതെന്താണ്? എന്റെ മനസ്സിൽ ശൂന്യത നിറയ്ക്കാൻ എത്രയെത്ര അപരാഹ്നങ്ങൾ. അതിനു ചേർന്ന ഒരു വീടുപണി. വേണ്ട–ഒന്നും പറയണ്ട. ഞാൻ ഓർക്കുന്നു, അടുത്തെത്തിയാൽ ഒരു സിഗരററ് മുഴുമിക്കാൻകൂടി നേരമില്ലാതെ കുത്തിക്കെടുത്തി... ഈ ആഷ്ട്രേ കാണുമ്പോൾ, ഇനിയും കളയാത്ത ഈ മുറിത്തുണ്ടുകൾ കാണുമ്പോൾ എന്റെ ഓർമ്മകൾക്കെന്തൊരാഴം. ഒടുവിൽ ഒരുനാൾ ഗ്രില്ലിൽ മുഖമമർത്തി ഞാൻ ചിന്തിച്ചു, ഒന്നു വേഗം ഈ അവധി തീർന്നെങ്കിൽ–ഉവ്വ്, ഞാൻ പ്രാർത്ഥിച്ചു. ഞെട്ടണ്ട ഇതു കേൾക്കുമ്പോൾ. ലോകത്ത് ഒരു ഭാര്യയും ഇങ്ങനെ സ്നേഹശൂന്യയായിട്ടുണ്ടാറില്ല എന്നും കരുതണ്ട. ഞാൻ ചിന്തിച്ചത് മററുവിധമാണ്. പോയാൽ എന്തായാലും എനിക്കു നിന്റെ സ്നേഹം വരികളിലൂടെ ലഭ്യമാവും. അടുത്തായാൽ ആ 'കെയർ' പോലുമില്ല. എനിക്കു ഭ്രാന്താണെന്ന്, ഒരാവേശത്തിൽ ഓടിവന്ന് ഇരുകവിളിലും അമർത്തുമ്പൊ നീ പ്രതികരിക്കാറുണ്ടല്ലോ–ഈ ചിന്തകളും ഭ്രാന്താണെന്നു പറയും–അഥവാ ചൈൽഡിഷ്നസ് മാറാഞ്ഞാണെന്നു പറയും. അതൊന്നുമല്ലെങ്കിൽ ജീവിതാണ്, സനിമയല്ലന്നാവും പറയുക. എന്തു പറഞ്ഞാലും ഞാൻ വേദനിച്ചുവെന്നതു നേര്. അണുപോലും വിട്ടുകൊടുക്കില്ലെന്നു എപ്പോഴും പറഞ്ഞിരുന്ന' ഞാൻ എവിടെയാണ് എത്തിയത്? അനുഭവങ്ങൾ ഇത്രയധികം തിക്തമായാൽ ഞാനെവിടെ കരഞ്ഞാണിവ തീർക്കുക! ഏതു വഴിത്തിരിവിൽ നിന്നാണ് കുട്ടൂ എനിക്കു നിന്നെ വീണ്ടുകിട്ടുക? വാരിക്കോരിത്തന്നിട്ടും വീണ്ടും കൈനീട്ടി വാങ്ങിയതാണല്ലെ; ഞാൻ–ആ സ്നേഹം എനിക്കു നഷ്ടമാവുകയോ?

ഇപ്പോൾ എനിക്കു കുറേക്കൂടി ആത്മവിശ്വാസം തോന്നുണു. നിന്റെ വരികൾ എന്നെ ആവോളം ആനന്ദിപ്പിക്കുന്നു. ഒന്നും മൂടിവച്ച് മനസ്സു ചീത്തയാക്കല്ലെ മോളെയെന്ന അപേക്ഷ നിന്റെ കണ്ണിലൂറുന്നത് എനിക്കറിയാനാവുന്നു. ഇതുതന്നെയാവാം ഞാനാഗ്രഹിച്ചത്. അവധി തീർന്നോട്ടെയെന്ന്. അടുത്തുണ്ടായിരുന്നതിനെക്കാൾ സാമീപ്യം എനിക്കിപ്പോളനുഭവമാകുന്നുണ്ടല്ലൊ. അന്നത്തെ ഏട്ടനിൽനിന്ന് എന്തൊരു വ്യത്യാസം! ഇപ്പോൾ വഴക്കുപറയുമ്പോൾപോലും വാത്സല്യം വഴിയുന്നു. ഒരുദിവസം മുഴുവൻ ഞാനന്വേഷിച്ചു വന്നില്ലെങ്കിലെന്നെ മറന്നിട്ടു കൂടിണ്ടാവും എന്നു തോന്നിപ്പിച്ചത്–ഹോ എനിക്കോർത്തൂട. ഇപ്പോൾ കുറെ ആശ്വാസം തോന്നുണു–നിന്റെ സാന്ത്വനം എന്നെ കുറേശ്ശെയായി ശരിയാക്കും ഇല്ല്യെ കുട്ടൂ? ഗ്രീഷ്മ സുഖമായിരിക്കുന്നു. വാഴയ്ക്കയാണ് ഭക്ഷണം. അച്ഛൻ ചോദിച്ചൂന്നു പറഞ്ഞപ്പൊ ചിരിക്കുന്നു.

നിർത്തട്ടെ? എന്താ നോക്കണത്? വല്ലതും?

സു

25, മെയ്.

എന്റെ ബാലൂ,

ഇന്ന് കേരളത്തിന് പ്രധാനപ്പെട്ട ദിവസം. കാസർഗോഡ് ജില്ല വരുന്നു. മീനുവിനു പ്രാധാന്യപ്പെട്ട ദിവസം. കാലത്ത് അവളുടെ പ്രകാശേട്ടൻ പോയി. തനിച്ചാക്കിപ്പോയ അവളെയോർക്കുമ്പൊ എനിക്കു വല്ലാതെ തോന്നുന്നു. എനിക്കല്ലല്ലോ ഈ ദിവസം എന്ന ആശ്വാസവും. ഇന്നലെ രാത്രി അവരിവിടെ വന്നിരുന്നു. പോവുന്ന ഒടുവിലെ നിമിഷംവരെ യാത്രയുമായി അവർ. പാവം. മിനിഞ്ഞാന്നവരെ ഞാൻ വെയിലിലാണ് കണ്ടത്. ഞാൻ ചിരിച്ചുകൊണ്ടു പറഞ്ഞു. മനസ്സിൽ തണുപ്പുണ്ടായാൽ മതി നോ പ്രോബ്ളം. ഞാൻ തിരിഞ്ഞുനോക്കിയതേയില്ല. ഉള്ളിൽ ഊറിക്കൂടുന്നതെന്താണ്? യാത്ര പറയുന്നത് ബാലുവല്ലല്ലോ ഒററയ്ക്കാക്കിപ്പോവണതെന്നെയല്ലല്ലോ. ഹൗ, എന്തൊരാശ്വാസം–ആ ദിവസങ്ങളൊന്നും ആദ്യാനുഭവമല്ലാഞ്ഞിട്ടും സഹിക്കാൻ വയ്യ.

ടൗണിൽ പോയി വന്നതെയുള്ളൂ. ഓട്ടോ കാത്തുനിൽക്കുമ്പൊ തപാൽക്കാരൻ–കൈയിൽ തന്ന കത്ത്. റോഡിൽ നിന്നേ കത്തുവായിച്ചു. അതിനുള്ളിൽ മറെറാരു ഇടി–രഘുവേട്ടന്റെ ഡൈവോഴ്സ്. ഉടനെ ഓർത്തത് നമ്മുടെ അവധികളാണ്. ഒരു തമാശ ഗൗരവാവുമ്പൊ എന്തൊരാഘാതമാണ് സൃഷ്ടിക്കുന്നത്. വല്ലാതെ ഭയമായി എനിക്കപ്പൊ. ഒരിക്കൽ ഒന്നിച്ചാൽ പിന്നീടൊരിക്കലും അകലാനാവില്ലാ എന്നാണെന്നന്റെ പാവം മനസ്സിലിരിപ്പ്. പരിഭവങ്ങളും പിണക്കങ്ങളും സുലഭമായാലും ഇത്രയൊന്നും അകലം സൂക്ഷിക്കാനാവില്ല. നമ്മുടെ മനസ്സല്ലല്ലോ എല്ലാവർക്കും. പക്ഷെ ഇതൊന്നും സത്യങ്ങളല്ല, അസത്യങ്ങളും, അർദ്ധസത്യങ്ങളും. അല്പം വൈവശ്യവും കൊണ്ട് ഉടലെടുത്തതാണിത്. താൻ വാങ്ങിക്കൊടുത്ത കൗതുകവസ്തുകൊണ്ട് തന്നെത്തന്നെ സന്തോഷിപ്പിക്ക്യേ? അരുത്–പറയൂ പലവട്ടം–നീന നല്ല മനസ്സിനുടമയാണെന്ന് എനിക്കു തോന്നുന്നു–രഘുവേട്ടനെ ഉപദേശിക്കൂ–ഇപ്പോൾ ഒരു നല്ല സുഹൃത്താവണം എന്റെ ബാലു. ശ്രമിക്കൂ–ഇക്കാര്യത്തിൽ ഞാൻ കൂടുതലെന്തു പറയാൻ?

അനിടെ കല്യാണത്തിനു ഞാനാണ് ബ്യൂട്ടീഷ്യൻ. എന്നെ പററില്യെ? കല്യാണം പ്രമാണിച്ച് ഞാനും വാങ്ങീ മാഷെ ഒരു പട്ടുചേല–ഗ്രീഷ്മയ്ക്ക് വേഗം മൂത്രൊഴിക്കാലൊ, നല്ല കളറ് നോക്കിക്കോ എന്നു ബാബു–കോപ്പർ സൾഫേററ് ബ്ളൂ–നേവി ബ്ളു ബോർഡറോടെ. നന്നാവില്ല്യെ? ഇല്ല്യെങ്കി വേണ്ട ട്ടോ.

ബാലൂ എന്നെഴുതി പലവട്ടം–ചോദിക്കാൻ മറന്നു–സംബോധന പിടിച്ചില്ല്യേ( പിടിച്ചില്ല്യാച്ചാൽ വിളിച്ചുവിളിച്ചിഷ്ടാക്കില്ല്യെ ഞാൻ–ഇയാളെ എനിക്കു പിടിച്ചിട്ടാണൊ എന്ന കുരുത്തക്കേടുമുണ്ടല്ലോ എന്റെ പക്കൽ. പുതിയ വീട്ടിൽ മനഃസമാധാനം കുറഞ്ഞോന്ന്–അങ്ങനെയൊന്നും വിചാരിക്കരുത്. മനസ്സു ശരിയാവാൻ കുറച്ചു നിമിഷങ്ങളടുത്തു കിട്ടിയാൽ മതി. എങ്ങിന്യൊ കിട്ടിയ പോറലുകൾ ഒരു തഴുകലിൽ ഉണക്കാം. ഒരു സാക്ഷാത്കാരമായ, ഐശ്വര്യത്തിന്റെ നാന്ദിയായ നമ്മുടെ വീട്ടിനെ അങ്ങനെ കരുതേയ്? അരുത്–ഒരു ചെറിയ തോന്നൽ, ചെറിയ ചെറിയ കാരണംകൊണ്ടു ശക്തിപ്പെട്ടാൽ–നമുക്കു കഴിയേണ്ട വീടാണ്–മനസ്സിനെ അങ്ങനെ ചിന്തിക്കാനേ അനുവദിക്കരുത്.

26.

ഇന്നലെ പിന്നെ തുടരാൻ പററിയില്ല. മോൾക്കു ചെറിയ കോൾഡ്. വാശി അതാണെന്നു തോന്നുന്നു. ഇന്നലെ വന്ന അച്ഛന്റെ കത്തിലല്ലെ കുട്ടി മൂത്രൊഴിച്ചത്! ബോൾപോയിൻറ് പേനയായ കാരണം ഞാൻ രക്ഷപ്പെട്ടു.

ദിനേശിന്റെ ശ്രീമതി വന്നിട്ടില്ല. പരീക്ഷയാണല്ലോ–അതുകഴിഞ്ഞാലെത്തും. അമ്മായ്യേമ്മ അസ്വാരസ്യങ്ങളുമായി പ്രത്യക്ഷപ്പെടുന്നുണ്ട്–അതിനി എവിടെയെത്തുമെന്നു കണ്ടറിയണം–അമ്മായ്യേമ്മ പ്രശ്നം ഇല്ലാത്തതെനിക്കു മാത്രം. സുഖം–തപാൽ ചെയ്യേണ്ട നേരായി.

സ്വന്തം സുമി

28, മെയ്.

എന്റെ കുട്ടൂ,

ഇന്നലേം, ഇന്നുമൊക്കെ കത്ത്–സന്തോഷം–സമാധാനം. മാരിവില്ലിനിപ്പോൾ നിറങ്ങളുടെ ആധിക്യം–കണ്ണഞ്ചുന്നു. മനസ്സിനെന്തൊരു ലാഘവം–മതി. എനിക്കിത്രയൊക്കെ ധാരാളം. ഞാനിതെഴുതുമ്പോൾ ജാനകി പാടുന്നു, ''കണ്ട നാൾ മുതൽ നിന്റെയീ മുഖം എന്റെ സ്വന്തമായ് തീർന്നതല്ലയോ'' എന്ന്. ഇദാ, മുന്നിൽ ഓഫീസിലിരുന്നു ജോലി ചെയ്യണ ബാലു–മുഖം മാറോടണച്ച് എനിക്കും പാടിയിരിക്കാൻ തോന്നുണു. അതൊന്നും പാടില്ല്യ അല്ലേ? അമ്മയായി, പണ്ടത്തെ കളിക്കുട്ടിയൊന്നുമല്ലല്ലൊ–എന്നാലും ഒന്നുറക്കെ ബാലൂന്നു വിളിക്കാൻ തോന്നുണു. (ഇവിടാർക്കും അങ്ങനെയൊരു പേരുള്ളത് അറിയില്ലല്ലൊ) ഒന്നു വരൂ, വേഗം ഈ കാപ്പി കുടിച്ച് പൊയ്ക്കോളൂ... എന്നിട്ടു ടുത്തുവരുമ്പൊ കിട്ടണത് കാപ്പ്യാവില്ല. രണ്ടു കവിളിലും നുള്ളി വിടുക–ഞാനപ്പൊ പല്ലുകടിച്ചുപിടിച്ചിരിക്കും. എനിക്കറിയില്ലെന്റെ ഭഗവാനെ!!! എന്താ അറിയില്ല, എന്നെ വല്ലാതെ സ്വാധീനിച്ച കത്താണിന്നു വന്നത്. ആകെ ഇളക്കിമാററി. എവിടെ നോക്കിയാലും നേരിയ ഒരൊമച്ചിൽ പോലും ബാക്കിയില്ല. ഇത്രവേഗം എന്റെ പാവം മനസ്സ് തെളിയുമെന്ന് സ്വപ്നത്തിൽക്കൂടി കരുതീട്ടില്ല. ഏട്ടന്റെ സാമീപ്യം കിട്ടിയാലല്ലാതെ ഈ ഘനമൊക്കെ വിട്ടൊഴിയുംന്നും കരുതീട്ടില്ല. ഇദാ, എന്റെ

മാരിവില്ലിനിപ്പോൾ നിറങ്ങളുടെ ആധിക്യം–കണ്ണഞ്ചുന്നു. മനസ്സിനെന്തൊരു ലാഘവം–മതി. എനിക്കിത്രയൊക്കെ ധാരാളം. ഞാനിതെഴുതുമ്പോൾ ജാനകി പാടുന്നു, ''കണ്ട നാൾ മുതൽ നിന്റെയീ മുഖം എന്റെ സ്വന്തമായ് തീർന്നതല്ലയോ'' എന്ന്. ഇദാ, മുന്നിൽ ഓഫീസിലിരുന്നു ജോലി ചെയ്യണ ബാലു–മുഖം മാറോടണച്ച് എനിക്കും പാടിയിരിക്കാൻ തോന്നുണു. അതൊന്നും പാടില്ല്യ അല്ലേ?

ടുത്ത്, എന്റെ സമീപത്തെവിടെയൊ ഇരുന്നു നീ പറയുന്നു, ചുന്ദരിക്കുട്ട്യേ ഒരുപാടിഷ്ടാണ്... ഒന്നുമറിയാത്തപോലെ സു ചോദിക്കുന്നു എത്ര... കൊറെ...ട്ടോ... ഒരു നിമിഷം–അതാ കെട്ടിപ്പിടിക്കുന്നു. ഇല്ല– പിരിയില്ല–അകലില്ല–പരസ്പരം ഈ സ്നേഹം നഷ്ടപ്പെടുമോ? ഇല്ല്യ, ഉണ്ടാവില്ല അല്ലെ എന്റെ കുട്ടാ?

ഇന്നു മുഴുവൻ ഞാൻ ഈ ഉത്സാഹത്തിമിർപ്പിലായിരുന്നു–വെറുതെ പാട്ടുപാടി, കണ്ണാടിനോക്കി ഗോഷ്ടി കാട്ടി, ഏററവുംനല്ല ഹൗസ്ക്കോട്ടിട്ട്, അച്ഛനു ചിക്കൻ ഉണ്ടാക്കിക്കൊടുത്ത്... അങ്ങനെ. ഇന്നു നില ത്തൊന്നല്ലാലൊന്ന് അമ്മ പറയുമെന്നു ഞാൻ കരുതി. 4 കൊല്ലമായി ഈ ഭാവങ്ങളൊക്കെ കാണണതല്ലെ അമ്മ–ഒന്നും പറയാഞ്ഞത് അതാവും. നമ്മുടെ ജാതിപ്പൂക്കൾ ഇറുത്ത് മാലകെട്ടി അത് ഗ്രീഷ്മുന്റെ തലയിലു വച്ചപ്പൊ അവളത് തപ്പിപ്പിടിച്ച് കശക്കി. നീയൊരു അരസിക തന്നെയെന്ന് ഇത്തിരിപ്പോന്ന കുട്ടിയോടു ഞാൻ പറഞ്ഞു–വെറുതെ, അതെ വെറുതെ എന്റെയുള്ളിലെറെ ഭാവന പെരുത്തു. ഇന്ന് ബെഡ്റും ലാംബിനു നീലനിറമായെങ്കിലെന്ന് ഞാനാശിച്ചു. എന്റെ കണ്ണ് നീറുന്നുണ്ടോ? അപ്പോൾ ഞാനിരുന്ന് നിനക്കായി ഒരു കവിതയെഴുതി. അത് ഞാൻ മറെറാരിക്കൽ കുറച്ചുകൂടി ഭംഗിയോടെ അയച്ചുതരാം–അതിലൊരു ഭാഗം ഇങ്ങനെയാണ്–

നീയെന്റെ ഏററവും അടുത്തിരിക്കുക–
നിന്റെ മനോഹരമായ ഭാവത്തോടെ
എന്നോടു പ്രേമാഭ്യർത്ഥന നടത്തുക–
നമുക്ക് കൗമാരകാലത്തേക്കു മടങ്ങാം–
എപ്പോഴും ചിരിതൂകി നിൽക്കുന്ന ആ സൂനം
ഇന്നുമവിടെയുണ്ടാവാം–
ഭ്രാന്തൻപൂവെന്നോ, തേവിടിശ്ശിപ്പൂവെന്നോ
ആളുകളതിനെ എന്തു വേണമെങ്കിലും
വിളിക്കട്ടെ–
ഏററവും ലോലമായ മനസ്സോടെ നമ്മെ
അനുഗ്രഹിച്ചത്
അത് മാത്രമാണല്ലൊ–
ഈ പുല്ലിൽ, നീയെന്റെ ഏററവും
അടുത്ത്...

ഒരു ഭാഗം ഇങ്ങനെ–ഇനി വഴക്കുമുണ്ട്–പൂർണ്ണരൂപം ഞാൻ തരാം.

ഉവ്വോ, എന്നെ കെട്ടിപ്പിടിച്ച് കരയാൻ തോന്നുന്നുവെന്നോ? എന്തിനാ കുട്ടൂ? എന്നിട്ടെന്നെയും കരയിക്കാനോ? എനിക്കു കരയേണ്ട–ചിരിച്ചാൽ മതി. കാരണം ഈ പാരിലെ സന്തോഷം മുഴുവൻ ഇന്നെന്റെയുള്ളിലുണ്ട്. ഒരു പൂവാംകരുന്നിലയോളമായാലെന്താ, ചിരി മനസ്സു നിറഞ്ഞതായാൽ പോരേ?

ബാലൂന്ന സംബോധന, അതിൽത്തന്നെ നോക്കിയിരുന്നൂന്ന്–ഭ്രാന്താണ് പെണ്ണിന് ന്നും തോന്ന്യോ? തോന്ന്യാലും വിരോധംല്ല്യ, എന്റെ ഭ്രാന്തുകളറിയണത് ഉലകത്തിന് നിനക്കു മാത്രാണലൊ–സാരല്ല്യ, ഈ ഭ്രാന്തു കൂടി സഹിക്കുക. നല്ലപോലെ ഉറക്കം വരുന്നു. ന ല്ലമൂഡാണെങ്കി വന്നോളു.

നിർത്തട്ടെ, നിറസ്നേഹത്തോടെ അമ്മു.

2, ജൂൺ.

എന്റെ മോനൂ,

നിന്നോടു പിണങ്ങാമെന്ന് വിചാരിച്ചിരിക്കുമ്പോഴാണ് മഴ വന്നത്. വെറുമൊരു പുതുമയല്ല. മഴക്കാലം. വർഷത്തിന്റെ ആരംഭം. അപ്പോൾ ഇടവപ്പാതിയായി എന്നോർമ്മ വന്നു. അതോണ്ടിനി എന്നും മഴയാവും. ഈ സയമത്തു പിണങ്ങിയാൽ തനിയെ കിടക്കണ്ടീരും എന്നുറപ്പ്. പുതപ്പിന്റെ അററംപോലും നീ തരില്ല. ഏട്ടനാണെങ്കിൽ കിടന്ന ഉടനെ സുഖത്തിൽ കൂർക്കംവലി തുടങ്ങും. എനിക്ക് ഉറക്കം വരില്ല. തണുപ്പാണെങ്കിൽ അസ്ഥികളെക്കൂടി മരവിപ്പിക്കും. ദൂരെ നിന്നു മഴയുടെ ആരവം കേട്ട്, നിന്റെ നെഞ്ചിൽ മുഖംപൂഴ്ത്തി കിടക്കാൻ കൊതിയാവും. അകലെയാവുമ്പൊ എന്തായാലും അടുത്താവുമ്പൊ കൊതി അടക്കാനും പററില്ല–നാണംകെട്ട് നിന്നെയൊന്നു തൊടാൻ വന്നാലുടൻ നീ നിർവികാര



ദാസ് ഭാർഗ്ഗവീനിലയം

# മാധവീയം മാണി

## നാല്പത്താറ്

## ശിഷ്യഗണങ്ങൾ

പത്മശ്രീ ബഹുമതി സ്വീകരിക്കാൻ മാർച്ച് 18-ാം തീയതി മാധവ ചാക്യാർ, മക്കൾ പി.കെ.ജി നമ്പ്യാർ, രാഘവൻ നമ്പ്യാർ എന്നിവരുടെകൂടെ ഡൽഹിയിലേക്കു പുറപ്പെട്ടു. സൗത്തിന്ത്യൻ ബോർഡിംഗ് ഹൗസിൽ സർക്കാരിൻെറ അതിഥിയായി താമസിച്ചു. 23-ാം തീയതി വൈകുന്നേരം ആറുമണിക്ക് രാഷ്ട്രപതി വി.വി. ഗിരിയിൽനിന്ന് മാധവ ചാക്യാർ പത്മശ്രീ ബഹുമതി സ്വീകരിച്ചു. വിവിധ സംസ്ഥാനങ്ങളിൽനിന്നെത്തിയ കലാപ്രതിഭകളെ പരിചയപ്പെട്ടു. അവാർഡുദാനത്തിനു ശേഷം രാഷ്ട്രപതിഭവനിൽവച്ചു നടന്ന വിരുന്നിൽ പങ്കെടുത്തു. പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയുമായി പരിചയപ്പെട്ടത് വിരുന്നു സൽക്കാരത്തിനിടയിലാണ്.

അന്നുതന്നെ 'ഇന്ദ്രപ്രസ്ഥ'ത്തിൽവച്ച് രാജസൂയം പ്രബന്ധം അവതരിപ്പിക്കേണ്ടതുണ്ട്. രാഷ്ട്രപതിഭവനിലെ വിരുന്നുകഴിഞ്ഞ് അവിടേക്കു പോകുന്നതിനിടയിൽ വഴിതെററി. കപിളിങ്ങാട്ടു രാധാകൃഷ്ണൻ നേരത്തെ നിർദ്ദേശിച്ചിരുന്ന സ്ഥലത്ത് അതുകൊണ്ടു കാത്തുനില്ക്കാൻ കഴിഞ്ഞില്ല. വഴിതെററി പരിഭ്രമിച്ചു നില്ക്കുന്ന ചാക്യാരെ രാധാകൃഷ്ണൻ കണ്ടുപിടിച്ചു. ഇന്ദ്രപ്രസ്ഥത്തിലെത്തിയപ്പോൾ കുറച്ചുസമയം വൈകിയിരുന്നു.

പിറേറന്ന് ത്രിവേണി കലാസംഘത്തിൻെറ ഓപ്പൺ എയർ തിയേറ്ററിൽ കൂത്തു നടത്തുകയായിരുന്നു. കഥ പാഞ്ചാലീ സ്വയംവരം. കൂത്തു നടക്കുന്നതിനിടയിൽ, സദസ്സിലുണ്ടായിരുന്ന എ.എം. തോമസ്, മറേറവശത്തിരുന്നിരുന്ന കേന്ദ്രത്തിലെ കാബിനററ് മന്ത്രി പനമ്പിള്ളി ഗോവിന്ദമേനോൻെറ അടുത്തേക്കു നടന്നുചെന്ന് എന്തോ സംസാരിക്കാൻ തുടങ്ങി. ചാക്യാരിൽ സ്വതസ്സിദ്ധമായ ഹാസ്യം ചിറകു വിടർത്തി— ''എന്താ മന്ത്രിമാർ തമ്മിൽ ഒരു കൂടിയാലോചന?''

മന്ത്രിമാർ രഹസ്യം പറയുന്ന ഭാഗത്തേക്കു നോക്കി ചാക്യാർ ചോദിച്ചു. ''രാജ്യകാര്യങ്ങളാവും. സംശയല്ല്യ. സ്വയംവരമാണല്ലോ വിഷയം. ആവശ്യക്കാർ പലരല്ലേ? പലതും ആലോചിക്കാതെ പററില്ലല്ലോ''— രാജധാനിയിലെ പ്രധാന ദിവ്യന്മാരായ മന്ത്രിമാരെ ചാക്യാർ പിടികൂടിയത് സദസ്സിനു നന്നേ രസിച്ചു. കൂട്ടച്ചിരി മുഴങ്ങി.

അടുത്തദിവസം കേരള കലാസമിതിയുടെ സ്വീകരണം. പ്രസംഗങ്ങൾക്കുശേഷം, ഏതെങ്കിലും ഒരു അഭിനയമുഹൂർത്തം കാണണമെന്നായി സദസ്യർ. മാധവ ചാക്യാർ രംഗത്ത് ഒരു കസേരയിലിരുന്നു.

''ഇത് ഒരു ഉദ്യാനമാണെന്നു സങ്കല്പിക്കുക. നായകൻ ഇവിടെ ഇരിക്കുന്നു. ഭാര്യ അതിലേ കടന്നുപോകുമ്പോൾ നായകനുണ്ടാകുന്ന വികാരങ്ങൾ മുഖത്തു പ്രതിഫലിക്കുന്നു. അല്പസമയത്തിനുശേഷം കാമുകിയും അതിലേ നടന്നുവരുന്നു. കാമുകീദർശനവും നായകനിൽ പ്രതികരണമുണ്ടാക്കുന്നു.''

തുടർന്ന് സുപ്രസിദ്ധമായ നേത്രാഭിനയം.

ഭാര്യ ദൂരെക്കൂടി നടന്നുപോകുന്നു എന്നു സങ്കല്പം. നായകൻെറ മുഖമനങ്ങുന്നില്ല. കണ്ണുകൾ മാത്രം രംഗത്തിൻെറ ഇടത്തേ അററത്തെത്തുന്നു. അവ ഭാര്യയെ പിന്തുടർന്ന് വലത്തേ അററത്തേക്കു നീങ്ങുന്നു. കണ്ണുകളുടെ സഞ്ചാരത്തിനിടയിൽ മുഖത്ത് ആശ്ചര്യവും സ്നേഹവും സന്തോഷവും സംതൃപ്തിയും ഏകകാലത്തിൽ മിന്നിമറഞ്ഞു. ഭാര്യ മറയുന്നു. കണ്ണുകൾ വീണ്ടും നേരെ മുന്നിലേക്ക്.

കാമുകിയുടെ വരവായി. നേത്രസഞ്ചാരം മുൻപടിതന്നെ. മാംസപേശികളുടെയും കണ്ണുകളുടെയും ദ്രുതമായ സൂക്ഷ്മചലനംകൊണ്ട് മുഖത്ത് ഭ്രമം, ആവേശം, ആഹ്ളാദം, മുഖപ്രസാദം, വിടരുന്ന മന്ദഹാസം എന്നിവ പ്രതിഫലിച്ചു. കാമുകി കൺവെട്ടത്തുനിന്നു മറയുമ്പോൾ ദൃഷ്ടികൾ പിൻവലിക്കുന്നത് മനസ്സില്ലാമനസ്സോടും ഭാവവ്യത്യാസങ്ങളോടും. നേത്രാഭിനയം സദസ്യർ കരഘോഷം മുഴക്കി സ്വീകരിച്ചു.

പിറേറന്ന് ഡെൽഹിയിൽനിന്നു മടങ്ങി.

1974 ഡിസംബർ 12-ന് കേന്ദ്ര സംഗീത നാടക അക്കാദമി ആക്ടിംഗ് സെക്രട്ടറി മോഹൻ ഖോക്കറുടെ എഴുത്തു കിട്ടി. നാഷനൽസ്ക്കൂൾ ഒഫ് ഡ്രാമയിലെ അദ്ധ്യാപകനായ ഗോവർദ്ധൻ പഞ്ചാലിന് കൂടിയാട്ടത്തെയും കൂത്തമ്പലത്തെയും കുറിച്ചു പഠിക്കുന്നതിനുവേണ്ടി അക്കാദമി ധനസഹായം നല്കിയിട്ടുണ്ടെന്നും, അതുമായി ബന്ധപ്പെട്ട് ഡിസംബർ 18-നും ജനുവരി 12-നുമിടയിൽ അദ്ദേഹം കേരളത്തിലേക്കു വരുന്നുണ്ടെന്നും, വേണ്ട പഠനസഹായങ്ങൾ ചെയ്തുകൊടുക്കണമെന്നും ഖോക്കർ എഴുതി.

1975 ജനുവരിയിൽ ഗോവർദ്ധൻ പഞ്ചാൽ കിള്ളിക്കുറിശ്ശിമംഗലത്തെത്തി. മാധവ ചാക്യാരുടെകൂടെ താമസിച്ച് കൂത്തമ്പലത്തെയും കൂടിയാട്ടത്തിലെ അഭിനയ സമ്പ്രദായത്തെയും കുറിച്ചു പഠിച്ചു. പിന്നീട് മോഹൻ ഖോക്കർ കെ.വി.എസ്. മേനോൻെറകൂടെ മാധവ ചാക്യാരെ കാണാനെത്തി. ഫോട്ടോ എടുക്കുന്നതിനുവേണ്ടി ഒരുമണിക്കൂർ കൂടിയാട്ടം അവതരിപ്പിച്ചു.

കേന്ദ്ര സംഗീത നാടക അക്കാദമിയുടെ ധനസഹായത്തോടെ കേരളകലാമണ്ഡലം 'നാട്യകല്പദ്രുമം' പ്രസിദ്ധീകരിച്ചു. കൈയെഴുത്തു പ്രതി സമർപ്പിച്ച് നാലുവർഷങ്ങൾക്കുശേഷമാണ് പുസ്തകം പ്രസിദ്ധീകരിച്ചത്. അയ്യായിരം രൂപയും പന്ത്രണ്ടു കോപ്പിയും ഗ്രന്ഥകർത്താവിന് കലാമണ്ഡലം പ്രതിഫലമായി നല്കി. സാഹിത്യപ്രവർത്തക സഹകരണ സംഘം വിതരണം ഏറെറടുത്തു.



കലാമണ്ഡലത്തിൻെറ ആഭിമുഖ്യത്തിൽ തിരുവനന്തപുരം വിവേകാനന്ദ സെൻററിനറി ഹാളിൽവച്ച് പുസ്തകപ്രകാശനച്ചടങ്ങ് നടത്താൻ തീരുമാനിക്കപ്പെട്ടു. പൊതുയോഗത്തെ സംബന്ധിച്ച അറിയിപ്പ് രണ്ടുദിവസംമുമ്പു മാത്രമാണ് ഗ്രന്ഥകർത്താവിനു ലഭിച്ചത്. കലാമണ്ഡലം നിർദ്ദേശിച്ച ആളുടെ അവതാരികയ്ക്കു പകരം ഡോ. കുഞ്ചുണ്ണിരാജയെക്കൊണ്ട് അതെഴുതിച്ചതിൽ കലാമണ്ഡലത്തിന് നീരസമുണ്ടായിരുന്നു. നാട്യകല്പദ്രുമത്തിനുവേണ്ടി സ്വന്തം ചെലവിൽ ആദ്യം എടുത്തുകൊടുത്ത ഫോട്ടോകളെല്ലാം കലാമണ്ഡലത്തിൽനിന്നു 'കാണാതായി'. വീണ്ടും അവ എടുക്കേണ്ടി വന്നു. ഗ്രന്ഥകർത്താവിനെ പുസ്തകപ്രകാശനച്ചടങ്ങിൽനിന്നും ഒഴിവാക്കി നിർത്തേണ്ടത് ചിലരുടെയെങ്കിലും ആവശ്യമായിരുന്നു. അതേദിവസം തന്നെ കോഴിക്കോട് ആകാശവാണിനിലയത്തിൽ റെക്കോർഡിംഗുണ്ട്. മാധവ ചാക്യാർ കലാമണ്ഡലത്തിൽ പോയി ഡി.എച്ച്. നമ്പൂതിരിപ്പാടിനെ കണ്ടു. അദ്ദേഹം കലാമണ്ഡലം വക വാഹനം വിട്ടുകൊടുത്തു. തലേദിവസം കോഴിക്കോട്ടെത്തി അടുത്ത ദിവസത്തേക്കുള്ള, റെക്കോർഡിംഗ് നടത്തി. അവിടെനിന്ന് നേരെ തിരുവനന്തപുരത്തേക്കു തിരിച്ചു. വൈകുന്നേരം ആറുമണിക്കാണ് പ്രകാശന കർമ്മം. അരമണിക്കൂർമുമ്പ് യാത്രകൊണ്ട് തളർന്നവശനായ ചാക്യാർ വിവേകാനന്ദ ഹാളിലെത്തി. ഗ്രന്ഥകർത്താവുതന്നെ നാട്യകല്പദ്രുമത്തിൻെറ ആദ്യപ്രതി കെ.പി. നാരായണ പിഷാരോടിക്കു നല്കി പ്രകാശനം നിർവ്വഹിച്ചു. കൈനിക്കര കുമാരപിള്ള പുസ്തകത്തെക്കുറിച്ചു സംസാരിച്ചു: ''പൂർവാർജ്ജിതമായ കലാസമ്പത്തു മുഴുവൻ വരുംതലമുറയ്ക്കു കൈമാറിയ മാണി മാധവ ചാക്യാരുടെ മഹാമനസ്കത ശ്ളാഘനീയമാണ്.'' ചടങ്ങിനുശേഷം പൈങ്കുളം രാമ ചാക്യാരുടെ നേതൃത്വത്തിൽ കലാമണ്ഡലം ട്രൂപ്പ് കൂടിയാട്ടം അവതരിപ്പിച്ചു.

മാധവ ചാക്യാരുടെ മരുമകൻ ദാമോദര ചാക്യാർക്ക് കൂത്തും കൂടിയാട്ടവും പഠിക്കുന്നതിനുവേണ്ടി കേന്ദ്രസർക്കാരിൻെറ സാംസ്കാരിക വിഭാഗം പ്രതിമാസം 450 രൂപ വീതം സ്കോളർഷിപ്പ് അനുവദിച്ചു. നടുവണ്ണൂർ സർക്കാർ ഹൈസ്ക്കൂളിലെ അദ്ധ്യാപകനായ അദ്ദേഹം മൂന്നുവർഷത്തെ ലീവെടുത്ത് അമ്മാമൻെറ അടുത്ത് ഉപരിവിദ്യാഭ്യാസത്തിനെത്തി. ഇന്ന് മാണികുടുംബത്തിൻെറ നൂറോളം വരുന്ന അടിയന്തിരക്കൂത്തുകൾ നടത്തിവരുന്നത് ദാദോദര ചാക്യാരും അദ്ദേഹത്തിൻെറ താവഴിയിൽ പെട്ടവരുമാണ്.

കോട്ടയം പൊതിയിൽ കുടുംബത്തിലെ നാരായണ ചാക്യാർക്കും കേന്ദ്ര സർക്കാരിൻെറ സ്കോളർഷിപ്പു കിട്ടി. അദ്ദേഹം മൂന്നുവർഷക്കാലം മംഗലത്തു താമസിച്ച് കൂത്തും കൂടിയാട്ടവും അഭ്യസിച്ചു.

സുപ്രീം കോടതി ചീഫ് ജസ്ററിസ് ബാലകൃഷ്ണൻ ഏറാടിയുടെ മരുമകളും ടി.എം.ബി. നെടുങ്ങാടിയുടെ മകളുമായ ശാന്താ നെടുങ്ങാടിയെ നയനസാധകം അഭ്യസിപ്പിക്കുന്നതിനുവേണ്ടി ചാക്യാർ രണ്ടുമാസം കോഴിക്കോട്ട് ചെലവഴിച്ചു. എ.കെ.ടി.കെ.എം. ഗുപ്തൻ നമ്പൂതിരിപ്പാടിൻെറ മഠമായ വെട്ടത്തുവീട്ടിൽവച്ചാണ് അഭ്യാസം നടന്നത്. നർത്തകിയായ ശാന്ത മാധവ ചാക്യാരുടെ ശിക്ഷണത്തിൽ രസഭാവങ്ങളെക്കുറിച്ചു വിശദമായി പഠിച്ചു. ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ നൃത്തപരിപാടികൾ നടത്തി അവർ പ്രശസ്തയായിത്തീർന്നു. സുപ്രസിദ്ധ നർത്തകിയായ ഇന്ദ്രാണിയുടെ നൃത്ത സംഘത്തോടൊപ്പം അമേരിക്കയിൽ പര്യടനം നടത്തി. ഡെൽഹി യൂണിവേഴ്സിററിയിലെ ഹിന്ദി അദ്ധ്യാപികയാണ് ശാന്താനെടുങ്ങാടി.

നാട്യകല്പദ്രുമത്തെക്കുറിച്ചുള്ള പഠനങ്ങൾ പ്രമുഖ പത്രങ്ങളിൽ വന്നുകൊണ്ടിരുന്നു. പുസ്തകമെഴതാനുണ്ടായ സാഹചര്യങ്ങളെക്കുറിച്ച് ഗ്രന്ഥകർത്താവു നടത്തിയ പ്രഭാഷണം ആകാശവാണി കോഴിക്കോടു നിലയം പ്രക്ഷേപണം ചെയ്തു—ഏറെത്താമസിയാതെ എൻ.വി. കൃഷ്ണവാരിയരുടെ പുസ്തകാഭിപ്രായവും. കേരള സാഹിത്യ അക്കാദമി അവാർഡ് കമ്മിററിയുടെ പരിഗണനയ്ക്കായി നാട്യകല്പദ്രുമത്തിൻെറ മൂന്നു കോപ്പികൾ സെക്രട്ടറിയെ ഏല്പിച്ചു.

പുസ്തകത്തിന് അക്കാദമിയുടെ അവാർഡു കിട്ടാൻ സാദ്ധ്യതയുണ്ടെന്നറിഞ്ഞപ്പോൾ തൽപ്പര കക്ഷികളായ ചില ചാക്യാന്മാർ അക്കാദമിയെ സമീപിച്ച് 'പുസ്തകത്തിൽ ധാരാളം തെററുകളുണ്ടെന്നും അവാർഡിനു പരിഗണിക്കാനുള്ള യോഗ്യതയില്ലെ'ന്നും അറിയിച്ചു. നാട്യകല്പദ്രുമത്തിൻെറ മൂല്യം അവാർഡു കമ്മിററി പരിശോധിക്കുമെന്നും മററ് അഭിപ്രായങ്ങളൊന്നും ആവശ്യമില്ലെന്നും അവരെ നിരാശരാക്കിക്കൊണ്ട് അ[illegible] മറുപടി കൊടുത്തു.

കേരള സംഗീത നാടക അക്കാദമിയുടെ 1976-ലെ കൂത്ത്-കൂടിയാട്ടത്തിനുള്ള ഫെല്ലോഷിപ്പ് മാധവ ചാക്യാർക്കു ലഭിച്ചു. കഥകളി നടൻ ഗുരു ചെങ്ങന്നൂർ രാമൻപിള്ളയും കൈനിക്കര കുമാരപിള്ളയുമായിരുന്നു ഫെല്ലോഷിപ്പ് ലഭിച്ച മററു രണ്ടു വ്യക്തികൾ. തിരുവനന്തപുരം ടാഗോർ തിയേറ്ററിൽ വച്ച് മാർച്ച് 21-ാം തീയതി മാധവ ചാക്യാർ ഫെല്ലോഷിപ്പ് സ്വീകരിച്ചു.

തൃശൂർ സ്ക്കൂൾ ഒഫ് ഡ്രാമയിലെ വിദ്യാർത്ഥികൾക്കുവേണ്ടി മെയ് മാസത്തിൽ രാമവർമ്മപുരത്തുവച്ച് കൂടിയാട്ടത്തിലെ വാചികാഭിനയത്തെക്കുറിച്ച് മാധവ ചാക്യാർ ക്ളാസ്സെടുത്തു. ജി. ശങ്കരപ്പിള്ളയുടെ അഭ്യർത്ഥനയനുസരിച്ചാണ് നാടകക്കളരിയിലെത്തിയത്.

(തുടരും)

---

നാവും. സകല മൂഡും പോവാനതു മതി. അഭിശപ്തമായ ഒരു നിശയെ വിരുന്നിനു വിളിക്കേണ്ടല്ലോ എന്ന സദ്ബുദ്ധിയിൽ ബാലുനോടു പിണങ്ങുന്നില്ലെന്നു തീരുമാനിച്ചു. ഇന്നു സീറോ അല്ലാന്ന് നിനക്കു നല്ല മൂഡായാലുടനെ ഞാൻ പറയും. ഉത്തരം കേൾക്കുന്നതിനുമുൻപ് ഞാനോടും. എനിക്കു 'യെസ്' എന്നു മാത്രമേ കേൾക്കേണ്ടു.

വീണ്ടും കത്തു വരാതാവുന്നു. എനിക്കു നിരാശ തോന്നുന്നു. ദിവസേന എഴുതാനെന്താണവിടെ തടസ്സം? നാമം ജപിക്കണപോലെ, കുളിക്കണപോലെ, ഭക്ഷണം കഴിക്കണപോലെ ഇതൊരു നിത്യകർമ്മമാക്കിക്കൂടെ? കിടക്കണതിനുമുമ്പ് ഒരു താളെങ്കിലും നിറച്ച്, പിറേറന്ന് തപാൽപ്പെട്ടിയിലിട്ടൂടെ? എനിക്ക് എത്ര കത്തു കിട്ടിയാലും മത്യാവുന്നില്ല.

പ്രേമേടെ എഴുത്ത്-അട്ടപ്പാടിക്കാരനു പെണ്ണന്വേഷണം-വാർത്തതന്നെയാണല്ലോ. പെണ്ണിനു സുഖം-സൈലൻറ്‌വാലി-പ്രകൃതി-മലനിര-ചിലപ്പോളൊരു കവികൂടി ജന്മമെടുത്തേക്കും-ലീല നാട്ടിലെത്തീട്ടുണ്ട്. ഇവി



ടെയും വന്നിരുന്നു. ഒരുരാത്രി തങ്ങാൻ വരാമെന്നു പറഞ്ഞു-ഇപ്പോൾ ഹോസ്ററലിലാണ് താമസം എന്നുപറഞ്ഞു. അന്വേഷണമുണ്ട് ട്ടൊ.

ഗ്രീഷ്മ ഉറങ്ങുന്നു-ഒരു കട്ടിൽ മുഴുവനും വേണം അവൾക്ക്. പല്ലു വരുന്നതിൻെറയാണൊ അറിഞ്ഞൂട, നല്ല മൂർച്ച തൊണ്ണിന്. ഫീഡ് ചെയ്യാൻ നല്ല വിഷമം. എന്തൊരു വേദനയാണ്. ഞാനറിയാതെ നുള്ളിപ്പോവും അവളെ. കള്ളത്തിക്കു നല്ലോണം അറിയാലൊ അപ്പൊ കടിക്കാവിടാൻ. കുഞ്ഞിക്കൈകൾ മുഖത്തുപിണച്ച്, ചുണ്ടല്പം നീട്ടി, ഇളം പച്ചക്കുപ്പായമിട്ട് ഇതാ അവളിവിടെ, എൻറടുത്ത് ഉറങ്ങുന്നതു നോക്കിയിരിക്കെ, അറിയാതെ എൻെറ മുഖം താഴുന്നു. വലംകവിളിലുമ്മ-അതച്ഛൻെറ വക-വെറുതെ സജലമാവുന്നു എൻെറ കണ്ണ്-ഇന്നെഴുതിയാൽ താളം നഷ്ടപ്പെടും-എൻെറ കുട്ടാ, സ്വപ്നത്തിലെങ്കിലും നീയൊന്നു വന്നെങ്കിൽ? നീല ശംഖുപുഷ്പവള്ളികളിൽ പിടിച്ച് ഞാനീ നടവരമ്പിൽ...

നിൻെറ അമ്മു.




കെ. സുകുമാരൻ

(സീനിയർ അഡ്വക്കേറ്റ്, സുപ്രീംകോർട്ട്)


# ഇന്ത്യൻ ജനാധിപത്യം ഇംഗ്ലീഷ് ന്യായാധിപന്റെ ദൃഷ്ടിയിൽ

1947 ആഗസ്റ്റ് 15 അർദ്ധരാത്രി. ലോകം ഉറങ്ങിക്കിടന്നപ്പോൾ ഇൻഡ്യ ഒരു ജനാധിപത്യ യുഗത്തിലേക്ക് ഉണർന്നെഴുന്നേററു. ജനകോടികളിൽ അഭിമാനവും ആഹ്ളാദവും തിരതല്ലി. ദേശീയ പ്രസ്ഥാനങ്ങൾ ഉഴുതിട്ട മണ്ണിൽ ജനാധിപത്യ പ്രവർത്തനത്തിന്റെ വിത്തു വിതച്ചു, നൂതന ഭരണാധികാരികൾ.

'തങ്ങളെ തങ്ങൾക്കായ് തങ്ങൾ ഭരിക്കേണ്ട മാംഗല്യപൂർണ്ണ ഭരണരീതി'യുടെ വിശദാംശങ്ങൾ, അതിനായൊരുക്കിയ സഭയിൽ–കോൺസ്ററിററ്യുവൻറ് അസംബ്ളിയിൽ–ചർച്ച ചെയ്യപ്പെട്ടു. ലോകം കണ്ടിട്ടുള്ള വലിയ ധിഷണാശാലികളിൽ ഒരാൾ, ഡോ.അംബേദ്കർ, ഭരണഘടനയുടെ പെരുന്തച്ചനായി പ്രവർത്തിച്ചു. ഇൻഡ്യയുടെ പ്രശസ്ത പ്രതിഭകൾ എല്ലാം വിശ്രമമന്യേ ആ കർമ്മ പരിപാടിയിൽ ഭാഗഭാക്കുകളായി. 1949 ജൂൺ 6 ഭരണഘടനാ നിയമം പാസ്സായി, സ്വയംഭരണത്തിലേക്കുള്ള മറെറാരു വലിയ കാൽവയ്പ്.

1950 ജനുവരി 26-ന് ഭരണഘടന നിലവിൽ വന്നു. നിയമപണ്ഡിതർ–ലോകമെങ്ങുമുള്ള നിയമ പണ്ഡിതർ–ഇൻഡ്യൻ ഭരണഘടനയെപ്പററി പ്രതിപാദിച്ചുകൊണ്ടുള്ള പഠനങ്ങളും ലേഖനങ്ങളും പ്രസിദ്ധപ്പെടുത്തി. പലരും പ്രശംസിച്ചു. ചിലർ ചില കാര്യങ്ങളെ വിമർശിച്ചു. അതിബൃഹത്തായ ഒരു നിയമ സഞ്ചയം. വലിപ്പം ഇത്രയും വേണ്ടിയിരുന്നോ എന്നു ചിലർ സന്ദേഹിച്ചു. 1935–ൽ ഗവൺമെൻറ് ഓഫ് ഇൻഡ്യാ ബിൽ ബ്രിട്ടീഷ് പാർലമെൻറിൽ അവതരിപ്പിച്ചപ്പോൾ വിൻസ്ററൻ ചർച്ചിലും അങ്ങനെയൊരു വിമർശനം നടത്തിയിരുന്നല്ലോ. ഗ്ളെൻവിൻ വില്യംസ്, സർ ഐവർ ജെന്നിംഗ്സ് എന്നിവർ വിമർശകരിൽ ഉൾപ്പെടും. ഭരണഘടനയുടെ ദൈർഘ്യത്തെപ്പററി അല്പം ആക്ഷേപ ഹാസ്യം പ്രകാശിപ്പിച്ചവരും ഉണ്ട്. സർ ഐവർ ജെന്നിംഗ്സ് അക്കൂട്ടത്തിൽപ്പെടുന്നു. ജെന്നിംഗ്സിന് പ്രായമായതുകൊണ്ട് വായിച്ചെത്തിക്കാനുള്ള ബുദ്ധിമുട്ടു മൂലമാണ് അത്തരമൊരഭിപ്രായം പുറപ്പെടുവിച്ചതെന്ന് മററു ചിലർ, അല്പം ലാഘവബുദ്ധിയോടെ, പ്രതിവിമർശനം നടത്തി. ഭാരത ഭരണഘടന നല്ല വലിപ്പമുള്ളതാണെന്ന് സമ്മതിച്ചേ തീരൂ. അനുച്ഛേദങ്ങളും എട്ടു പട്ടികകളും മൂന്നു ലിസ്ററുകളും ലിസ്ററിലോരോന്നിലും നിരവധി ഭരണമേഖലകളും ഒക്കെ കൂടുമ്പോൾ ആകാരം അതിഹ്രസ്വമാവാൻ തരമില്ലല്ലോ. ഏതാണ്ട് ആ സമയത്തുതന്നെ നടപ്പിൽ വന്ന ജർമ്മൻ ഭരണഘടന–1949–ലെ അടിസ്ഥാന നിയമ (Basic Law എന്നാണറിയപ്പെടുന്നത്) വുമായി താരതമ്യപ്പെടുത്തുമ്പോൾ വ്യത്യാസം പ്രകടമായിക്കാണാം. പക്ഷേ അതുകൊണ്ടൊരു ദൂഷ്യവുമുണ്ടായില്ലെന്ന് പിൽക്കാല അനുഭവങ്ങൾ തെളിയിക്കുന്നു.

എഴുതി രൂപപ്പെടുത്തിയ ഭരണഘടന നിലവിലില്ലാത്ത ബ്രിട്ടനിലും 'ലിഖിത ഭരണഘടന'യുടെ ആവശ്യമുണ്ടെന്ന് പല നിയമ പണ്ഡിതന്മാരും ശക്തമായി സൂചിപ്പിച്ചു തുടങ്ങിയിട്ടുമുണ്ട്. ഭരണപരമായ മേഖലകളിൽ വ്യാപിച്ചുവരുന്ന ഗവൺമെൻറ് നിയന്ത്രണങ്ങളുടെ പശ്ചാത്തലത്തിൽ പ്രത്യേകിച്ചും അത്തരം സ്ഥായിയായ നിയമ സംഹിതയ്ക്ക് പ്രത്യേക പ്രസക്തിയുണ്ട്. ഇക്കാര്യം 1929–ൽ തന്നെ ഹീവാർട്ട് പ്രഭു തന്റെ, 'പുതിയ ഏകാധിപത്യം' എന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. ഇതേ ആശയം തന്നെയാണ് ഇംഗ്ളീഷ് ലോ കമ്മിഷൻ ചെയർമാനായിരുന്ന സ്കാർമാൻ പ്രഭുവും 1990–ൽ കുറേക്കൂടി ശക്തമായ ഭാഷയിൽ അവതരിപ്പിച്ചത്. വലിയൊരു ഭരണഘടന എഴുതിയുണ്ടാക്കിയതിന് ഇൻഡ്യൻ ജനപ്രതിനിധികൾ ചെലവഴിച്ച പ്രയത്നവും സമയവും വെറുതെയായിട്ടില്ല. ''സഫലമീ യാത്ര'' എന്ന് അവർക്കെല്ലാം അഭിമാനംകൊള്ളുകയും ചെയ്യാം.

ഭരണഘടന വെറുമൊരു നിയമ സംഹിതയല്ല. അതിൽ ജീവിതം ത്രസിച്ചുനില്ക്കുന്നു. കാലപ്രവാഹത്തിനൊത്ത് അത് ചലിച്ചുകൊണ്ടിരിക്കുന്നു. മാറിവരുന്ന സന്ദർഭങ്ങൾക്കനുസൃതമായി അതിന്റെ വ്യാഖ്യാനവും പുതിയ മാനങ്ങൾ തേടിയെന്നുവരാം. വ്യാഖ്യാനം എവിടെ വരെ പോകാം എന്നതിനുദാഹരണമാണ് ഈയടുത്തുണ്ടായ ഹൈക്കോടതി ജഡ്ജിമാരുടെ നിയമനത്തെപ്പററിയുള്ള സുദീർഘമായ വിധിന്യായം. ശതാബ്ദങ്ങളോളം നീണ്ടുനില്ക്കുന്ന നിയമസംഘട്ടനങ്ങളിൽനിന്നും ഉരുത്തിരിഞ്ഞുവന്ന ആശയങ്ങളും സങ്കല്പങ്ങളും ഭരണഘടനാനുച്ഛേദങ്ങളിലെ ഓരോ ചെറിയ വാക്കിലും ഒളിഞ്ഞുകിടക്കുന്നു. ഓടിച്ചുവായിച്ചാൽ സാധാരണക്കാർക്ക് കണ്ടെത്താൻ പ്രയാസമുള്ളവയാണ് അത്തരം പല സങ്കേതങ്ങളും. എന്നാൽ, ഭരണനിർവ്വഹണത്തിൽ സാധാരണ കാണാറുള്ള പലതും, ഭരണഘടനയിൽ കാണണമെന്നില്ല. ബജററില്ലാത്ത ഒരു ഭരണത്തെപ്പററി ആർക്കെങ്കിലും സങ്കല്പിക്കാൻ പററുമോ? പക്ഷേ ആ പദം ഭരണഘടനയിൽ കണ്ടെത്താൻ കഴിയുകയില്ല. പല മൗലിക അവകാശങ്ങളെപ്പററിയുമുള്ള സുദീർഘങ്ങളായ വിധിന്യായങ്ങൾ നിലീനമായ ഭരണഘടനാ സന്ദേശങ്ങളെ കുറെയൊക്കെ വിശദീകരിക്കുന്നു. ''കേട്ട പാട്ടുകൾ മധുരം; കേൾക്കാത്ത പാട്ടുകൾ മധുരതരം!'' എന്നു പറഞ്ഞതുപോലെയാണ് ഭരണഘടനാസംബന്ധിയായ സന്ദേശങ്ങളും ആശയങ്ങളും.

ഭരണഘടനയുടേയും നിയമഭരണത്തിന്റേയും പശ്ചാത്തലങ്ങൾ പലർക്കും അപരിചിതങ്ങളായിരുന്നു. സ്വാതന്ത്ര്യാനന്തരം രൂപംപൂണ്ട സ്റ്റേറ്റുകളിൽ പലതിലും അധികാരം കൈകാര്യം ചെയ്യാൻ നിയോഗിക്കപ്പെട്ട നേതാക്കന്മാരിൽ പലരും പ്രക്ഷോഭകാരികളായിരുന്നല്ലോ! പ്രത്യേകിച്ച് ഉത്തരേന്ത്യൻ സ്റ്റേറ്റുകളിൽ ഇത്തരം അറിവില്ലായ്മയുടെ പ്രതിഫലനങ്ങൾ അനവധിയായിരുന്നു. സർക്കാർ നികുതികൾ വഴി പിരിച്ചെടുക്കുന്ന സംഖ്യയിൽനിന്നും ഒരു ഭാഗം മുഖ്യമന്ത്രിയായ തന്റെ സ്വകാര്യ അക്കൗണ്ടിൽ നിക്ഷേപിക്കാൻ ഒരു ഉത്തരവുതന്നെ പുറപ്പെടുവിച്ചത് അപഹരണേച്ഛകൊണ്ടല്ല അജ്ഞതകൊണ്ടാണ്. മുഖ്യമന്ത്രിയായാലും ശരി സ്റ്റേറ്റിന്റെ വരുമാനത്തിൽനിന്നും ആർക്കുമങ്ങനെ കൈയിട്ടു വാരാൻ പാടില്ലെന്നും ഭരണഘടനാനുസൃതമായേ പൊതു ഖജനാവിൽനിന്നുമുള്ള ചെലവുകൾ നടത്താവൂ എന്നും മനസ്സിലാക്കാൻപോലും പല ഭരണാധികളും സമയമേറെ എടുത്തു എന്നാണല്ലോ ഈ യഥാർത്ഥ സംഭവം വെളിപ്പെടുത്തുന്നത്.



['രണ്ട് യജമാനന്മാരുടെ കീഴിൽ' എന്ന തന്റെ ആത്മകഥയിൽ–എ.എൻ.ബാനർജി ഐ.സി.എസ് ഈ സംഭവം പറയുന്നുണ്ട്.]

ഭാരതത്തിന്റെ ഭാഗ്യമെന്നു പറയട്ടെ, ആദ്യത്തെ പ്രധാനമന്ത്രി–പണ്ഡിററ് ജവഹർലാൽ നെഹ്റു–ജനാധിപത്യ പ്രവർത്തനങ്ങളെ നന്നായറിയുന്ന ഒരു പണ്ഡിതനായിരുന്നു. ഒരു പിശുക്കനെപ്പോലെ ആ അറിവ് സ്വന്തം പാണ്ഡിത്യ പ്രകടനത്തിനുവേണ്ടി മാത്രം ഉപയോഗിക്കുന്ന ശീലം ആ ഉദാര മനസ്കനുണ്ടായിരുന്നില്ല. വിഷമപ്രശ്നങ്ങൾ സദാ ബുദ്ധിമുട്ടിച്ചിരുന്ന സന്ദർഭങ്ങളിലും സ്റ്റേറ്റുകളിലെ മുഖ്യമന്ത്രിമാർക്ക് സ്ഥിരമായി കത്തുകളെഴുതാൻ അദ്ദേഹം ശ്രദ്ധിച്ചിരുന്നു. അവരുടെ വികാരങ്ങളെ ഒട്ടും നൊമ്പരപ്പെടുത്താതെ തന്നെ ശരിയായ ജനാധിപത്യ ചര്യകളേതൊക്കെയെന്ന് അവരെ അദ്ദേഹം ഉദ്ബോധിപ്പിച്ചു. 'മുഖ്യമന്ത്രിമാർക്കയച്ച എഴുത്തുകൾ' എന്ന ഇന്ത്യാ ഗവൺമെൻറ് പ്രസിദ്ധീകരണം, നിയമ–ചരിത്ര വിദ്യാർത്ഥികളും, ഭരണാധികാരികളും അവശ്യം വായിച്ചിരിക്കേണ്ടതാണ്. ഭരണഘടന പ്രാവർത്തികതലത്തിൽ പാളംതെററാതെ പോവാൻ അത്തരം ശ്രമങ്ങൾ ഉപകരിച്ചു. ഭരണഘടനയെ വിലയിരുത്തുമ്പോൾ ഓർക്കേണ്ട ഒരു വസ്തുതയാണത്.

ആദ്യകാല സങ്കല്പങ്ങൾ പലതും കഴിഞ്ഞ നാല്പത്തിനാലു കൊല്ലത്തിനുള്ളൽ അടിസ്ഥാനപരമായിത്തന്നെ മാറിയിട്ടുണ്ട്. എ.കെ.ഗോപാലൻ സുപ്രീംകോടതിയിൽ ഉന്നയിച്ച വാദങ്ങൾ–പൗര സ്വാതന്ത്ര്യ സംരക്ഷണത്തിന്റെ അടിസ്ഥാന തത്ത്വങ്ങൾ–ഉൾക്കൊള്ളുന്ന വാദങ്ങൾ അന്നത്തെ സുപ്രീം കോടതി തള്ളിക്കളഞ്ഞു. മേനകാഗാന്ധിയുടെ കേസ്സിലായപ്പോഴേക്കും അതേ വാദങ്ങൾ ശരിയാണെന്ന് സുപ്രീംകോടതി അഭിപ്രായപ്പെട്ടു. ഇത്തരം ഉദാഹരണങ്ങൾ നിരവധിയാണ്. അമ്പതുകൊല്ലക്കാലഘട്ടം ഒരു ജനതയുടെയോ രാഷ്ട്രത്തിന്റെയോ ചരിത്രത്തിൽ വലിയൊരു കാലയളവല്ലല്ലോ? എന്നാലും ഭരണഘടനാ പ്രവർത്തനത്തിലെ നേട്ടങ്ങളും, കോട്ടങ്ങളും വിലയിരുത്താൻവിധം ദീർഘമായ ഒരു സമയവുമാണിത്. ആ വിധത്തിൽ നോക്കിയാൽ 1994–ൽ പ്രശസ്തനായൊരു ഇംഗ്ളീഷ് ന്യായാധിപൻ ടെമ്പിൾമാൻ പ്രഭുവിന്റെ ഇക്കാര്യത്തിലുള്ള അഭിപ്രായം ശ്രദ്ധയർഹിക്കുന്ന ഒന്നാണ്. (ഇംഗ്ളണ്ടിലെ പരമോന്നത ന്യായാധിപ സംവിധാനമായ പ്രഭുസഭയിലെ ഒരംഗമാണദ്ദേഹം. നിരവധി പ്രശസ്ത വിധിന്യായങ്ങളും അദ്ദേഹത്തിന്റെ സംഭാവനയായുണ്ട്.

മാറിയ ഇൻഡ്യൻ അന്തരീക്ഷത്തിൽ പല വിദേശ നിയമ പണ്ഡിതന്മാരും ഇന്ത്യയിലെത്തുന്നുണ്ട്. ഇവിടത്തെ നിയമലോകവുമായി ആശയ വിനിമയം നടത്തുന്നതിനുള്ള സെമിനാറുകൾ ഒരുക്കുകയും അവയിലൂടെ അറിയാനും, അറിയിക്കാനും ശ്രമിക്കയും ചെയ്യുന്നു. ലോർഡ് ടെമ്പിൾമാൻ ഒരു പ്രത്യേക പ്രഭാഷണം തന്നെയാണ് നടത്തിയത്. ബ്രിട്ടീഷ് കൗൺസിൽ ലൈബ്രറിയിലെ കവിഞ്ഞൊഴുകിയ ഒരു പണ്ഡിത സദസ്സിന്റെ മുമ്പാകെ തന്റെ സുചിന്തിതങ്ങളായ അഭിപ്രായങ്ങൾ അടുക്കും ചിട്ടയോടുംകൂടി അവതരിപ്പിക്കുകയും ചെയ്തു. സ്വാഭാവികമായും മററു ജനാധിപത്യ ഭരണകൂടങ്ങളുടെ പ്രവർത്തനവുമായി ഇംഗ്ളണ്ടിലേയും ഇന്ത്യയിലേയും സംഭവ വികാസങ്ങൾ അദ്ദേഹം താരതമ്യപ്പെടുത്തുകയും ചെയ്തു. ഭരണഘടനാ സംബന്ധിയായ പല ചോദ്യങ്ങൾക്കും അദ്ദേഹം മറുപടി നല്കുകയും ചെയ്തു. പണക്കൂമ്പാരം ഒന്നുകൊണ്ടുമാത്രം ജനാധിപത്യ മൂല്യങ്ങളുടെ കുത്തക അവകാശപ്പെടാൻ ഒരു രാജ്യത്തിനും സാധിക്കയില്ലെന്നും അദ്ദേഹം വ്യക്തമാക്കി.

> ഭരണഘടനാഭേദഗതികൾക്ക് നിയന്ത്രണമേർപ്പെടുത്തുന്ന കാര്യത്തിൽ ഇന്ത്യൻ ജുഡിഷ്യറി വലിയൊരു പങ്കു വഹിച്ചിട്ടുണ്ട്. ജുഡിഷ്യറിയുടെ അധികാര വിപുലീകരണത്തിന്റെ അടുത്ത നാളത്തെ ഉദാഹരണമാണ് ജഡ്ജിമാരുടെ നിയമനത്തെ സംബന്ധിച്ച വിധി. ഭരണഘടനാ സംരക്ഷണത്തിന്റെ ചുമതല വഹിക്കുന്ന കാര്യത്തിൽ ഇന്ത്യൻ ജുഡിഷ്യറി ടെമ്പിൾമാന്റെ പ്രശംസ പിടിച്ചുപററിയിട്ടുണ്ട്.

അമേരിക്കയുടെ കാര്യംതന്നെ അദ്ദേഹം പരിശോധിക്കുന്നുണ്ട്. മുപ്പത്തഞ്ചുലക്ഷം ചതുരശ്ര മൈൽ വിസ്തീർണ്ണം, ഇരുപത്തഞ്ചു കോടി ജനങ്ങൾ, വാഷിങ്ടണിൽ ഫെഡറൽ ഗവൺമെൻറിന്റെ ആസ്ഥാനം, അമ്പതു സ്റ്റേറ്റുകൾ. അമേരിക്കൻ ഭരണഘടനാ രൂപീകരണത്തിൽ ചരിത്രപരമായ ഘടകങ്ങൾ വളരെ സ്വാധീനം ചെലുത്തി. ജോർജ്ജ് മൂന്നാമനായിരുന്നു അന്ന് ബ്രിട്ടീഷ് ചക്രവർത്തി. നോർത്ത് പ്രഭുവായിരുന്നു പ്രധാന മന്ത്രി. രണ്ടുപേരും അമേരിക്കൻ ജനതയോട് സ്നേഹമോ അനുഭാവമോ ഒട്ടുംതന്നെ കാട്ടിയിരുന്നുമില്ല. അതിനോടു പ്രതികരിച്ചുകൊണ്ടുതന്നെയാണ് കൊളോണിയൽ നുകം അമേരിക്കൻ ജനത വലിച്ചെറിഞ്ഞത്. ഇംഗ്ളണ്ടുമായുള്ള ബന്ധത്തിലുണ്ടായ കയ്പേറിയ അനുഭവങ്ങൾ ഭരണഘടനയുടെ അടിസ്ഥാന രൂപത്തെ തന്നെ മാററാൻ കാരണമായ ഒരു ദുഃസ്വപ്നമെന്നോണം പ്രവർത്തിച്ചിരുന്നു. വെസ്ററ് മിനിസ്ററർ ഭരണത്തിന്റെ മാതൃക തന്നെ അമേരിക്കൻ നേതാക്കൾ വേണ്ടെന്നു വച്ചു! അധികാരം സ്റ്റേറ്റിന്റെ മൂന്നു പ്രധാന ഘടകങ്ങൾക്കായി–എക്സിക്യൂട്ടീവ്, ലെജിസ്ലേച്ചർ, ജുഡീഷ്യറി–വിഭജിച്ചുകൊണ്ടുള്ള ഒരു സംവിധാനം അവർ ഏർപ്പെടുത്തി. ഓരോ വിഭാഗവും മററു വിഭാഗങ്ങളുടെ നിയന്ത്രണത്തിനു വിധേയമായി പ്രവർത്തിക്കുന്നു. നിയന്ത്രണങ്ങളും നിയന്ത്രണശേഷമുള്ള ബാക്കി അധികാരങ്ങളും (Checks and balances) തൃപ്തികരമാംവണ്ണം പ്രവർത്തിക്കുന്ന ഒരു ഭരണഘടനാ വ്യവസ്ഥ എക്സിക്യൂട്ടീവിലെ ഏററവും ഉന്നതനായ പ്രസിഡൻറിനുപോലും തന്റെ തെററുകൾക്ക് ഉത്തരം പറയേണ്ടിവന്നത് പ്രസിഡൻറു നിക്സന്റെ ദുരിതങ്ങളിൽ നിന്നും ഈ അടുത്തുതന്നെ മനസ്സിലാക്കാൻ കഴിഞ്ഞ ഒരു വസ്തുതയാണല്ലോ. അമേരിക്കൻ ഭരണ വ്യവസ്ഥയിലെ ഒരു അപകടത്തെ ടെമ്പിൾമാൻ വ്യക്തമായി ചൂണ്ടിക്കാണിക്കുന്നു. നിയന്ത്രണങ്ങൾ ഭരണവിഭാഗങ്ങൾക്കെതിരെ പ്രവർത്തിക്കുമ്പോൾ അതു കാലതാമസത്തിലേക്കും തടസ്സപ്പെടുത്തലുകളിലേക്കും വഴി തെളിക്കുന്നു. ചിലപ്പോൾ അത് അവധാനപൂർണ്ണമായ പര്യാലോചനയ്ക്കും രമ്യമായ വിട്ടുവീഴ്ചകൾക്കും ഭേദഗതികൾക്കും വഴി തെളിയിക്കുമെന്നത് ആ സമ്പ്രദായത്തിന്റെ നല്ല വശം. എന്നാൽ സ്വകാര്യ സ്ഥാപനങ്ങളും, ഗ്രൂപ്പുകളും വ്യക്തികളും ഭരണനിയമസഭാ സംവിധാനങ്ങളെ സ്വാധീനിക്കാൻ കൈക്കൂലിയുൾപ്പെടെ കോടിക്കണക്കിനു പണം ഉപയോഗിക്കുമ്പോൾ യഥാർത്ഥ ജനാഭിലാഷങ്ങളുടെ കഴുത്തു ഞെരുക്കപ്പെടുന്നു. ജനാധിപത്യംതന്നെ അപകടത്തിലാകുന്നു.

ലോർഡ് ടെമ്പിൾമാൻ ഒരു കാര്യം ഊന്നിപ്പറയുന്നുണ്ട്. ഓരോ രാജ്യത്തിന്റെയും ഭരണഘടന അതിന്റെ ഭൂമിശാസ്ത്രം, ചരിത്രം, സാമൂഹ്യാവസ്ഥ, ജനങ്ങളുടെ പരമ്പരാഗതമായ വിശ്വാസങ്ങൾ എന്നിവയെ ആശ്രയിച്ച് വിഭിന്നമായിരിക്കും. പെട്ടെന്ന് നമുക്കു മനസ്സിലാക്കാൻ കഴിയുന്നൊരു തത്ത്വമാണത്. ഉദാഹരണത്തിന് സ്വിററ്സർലണ്ട്. ചെറിയൊരു രാജ്യം. ജനസംഖ്യ വളരെ കുറവ്. സമ്പത്ത് ഏററവും കുന്നുകൂടിയിട്ടുള്ള സാമ്പത്തികാന്തരീക്ഷം. പണവും സ്വിസ് ബാങ്കിലെ അക്കൗണ്ടും എല്ലാവർക്കും സുപരിചിതമാണല്ലോ? ഫ്രാൻസിന്റെ കാര്യത്തിൽ അവിടത്തെ സാംസ്കാരിക പാരമ്പര്യം, വിപ്ളവാശയങ്ങളുടെ തിരതല്ലൽ, വ്യാവസായിക വികസന പ്രവർത്തനങ്ങളുടെ പശ്ചാത്തലം എന്നിവ എടുത്തുപറയേണ്ട ഘടകങ്ങളാണ്. ബ്രിട്ടനെ സംബന്ധിച്ചിടത്തോളം അലിഖിത നിയമങ്ങളുടെ സ്വാധീനം അതിനെ ജനാധിപത്യത്തിന്റെ കുട്ടിത്തൊട്ടിലാക്കിയ കാര്യം ഓർക്കേണ്ടിയിരിക്കുന്നു. വിവിധ ജനസമൂഹങ്ങൾ കുടിയേറിപ്പാർത്ത അമേരിക്കയിൽ ഫെഡറൽ സമ്പ്രദായത്തിലുള്ള ഭരണഘടനയ്ക്ക് പ്രസക്തിയേറി.

സമൂർത്തങ്ങളായ ചില ഉദാഹരണങ്ങൾ ടെമ്പിൾമാൻ നമ്മുടെ മുമ്പാകെ അവതരിപ്പിക്കുന്നു. കാനഡയുടെ കാര്യം പരിശോധിക്കുക. [ഇടുക്കിയിൽ സേവനം അനുഷ്ഠിച്ച എൻജിനീയർമാരെ മറക്കാൻ സമയമായിട്ടി

ല്ലല്ലോ?] 1867–ലാണ് അവിടത്തെ ഭരണഘടനാ നിയമം–ബ്രിട്ടീഷ് നോർത്ത് അമേരിക്കാ ആക്ട് നിലവിൽ വന്നത്. അവിടത്തെ ജനസംഖ്യ അന്ന് 20 ലക്ഷമായിരുന്നു വിസ്തൃതി 35 ലക്ഷം ചതുരശ്ര മൈലും. ഒട്ടാവ ആസ്ഥാനമാക്കിയുള്ള ഒരു ഫെഡറൽ ഭരണഘടനയാണ് അവർ വാർത്തെടുത്തത്. പതിമൂന്നു പ്രവിശ്യകൾ കേന്ദ്ര ഭരണവുമായി ബന്ധപ്പെടുത്തിയിരിക്കുന്നു. ശക്തമായൊരു കേന്ദ്രം കെട്ടിപ്പടുക്കാനുദ്ദേശിച്ചുകൊണ്ടാ യിരുന്നു ഭരണഘടനയുടെ രൂപം നിർണ്ണയി ച്ചത്. പക്ഷെ, നിരന്തരമായി പുറത്തുവന്ന കോടതിവിധികൾ ആ ലക്ഷ്യം സഫലീകരിക്കാൻ സഹായകമായില്ല. [ഇംഗ്ളണ്ടിൽ പ്രവർത്തിച്ചിരുന്ന പ്രിവി കൗൺസിൽ ആയിരുന്നു നിയമ വ്യാഖ്യാനങ്ങൾ നടത്തിയിരുന്നത്.] 1980 ആയപ്പോഴേക്കും ജനസംഖ്യ രണ്ടുകോടി മുപ്പതുലക്ഷമായി. ഇപ്പോഴും പ്രവിശ്യകൾക്ക് സ്വന്തം കാലിൽ നില്ക്കാനുള്ള സാമ്പത്തിക ശേഷിയുണ്ടോ എന്ന് സംശയമാണ്. ക്യൂബക്കിന്റെ പ്രശ്നം ഉൾപ്പെടെ പലതും ഭരണഘടനാ രംഗത്ത് അസ്വസ്ഥതകൾ ഇനിയും സൃഷ്ടിച്ചു കൊണ്ടിരിക്കുന്നു. ഇത് ഒരു രാജ്യത്തിലെ മാത്രം സ്ഥിതിയല്ല.



ചില രാഷ്ട്രങ്ങൾ ഇംഗ്ളീഷ് മാതൃകയും ചിലവ അമേരിക്കൻ മോഡലും സ്വീകരിച്ചിരിക്കുന്നു. ചിലവയാകട്ടെ സമ്മിശ്ര ഘടന നടപ്പിലാക്കി രാഷ്ട്രീയം നന്നായി സംഘടിപ്പിക്കപ്പെട്ട രാജ്യങ്ങളിൽ ഇംഗ്ളണ്ടിന്റെ വെസ്ററ് മിനിസ്ററർ മാതൃകയാണ് നല്ലതെന്ന് ടെമ്പിൾ മാൻ അഭിപ്രായപ്പെടുന്നു. പ്രസിഡൻറ് ഭരിക്കുന്ന രീതിയിൽ ഒരപകടം പതിയിരിപ്പുണ്ട്. ജനാധിപത്യത്തോട് അസഹിഷ്ണുതയുള്ള പ്രസിഡൻറ് അധികാരത്തിൽ വന്നാൽ ഒരുപക്ഷേ അത് ജനാധിപത്യത്തിന്റെ അന്ത്യംതന്നെ കുറിച്ചേക്കും. പാകിസ്ഥാൻ, ചിലി, തെക്കേ അമേരിക്കയിലേയും ആഫ്രിക്കയിലേയും ചില രാജ്യങ്ങൾ ഇതിനുദാഹരണമായി അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. ഒരു പ്രധാനമന്ത്രിയെ ഡിസ്മിസ് ചെയ്യുകയും പാർലമെൻറിനെത്തന്നെ പിരിച്ചുവിടുകയും ചെയ്ത പാകിസ്ഥാൻ പ്രസിഡൻറിന്റെ സ്വേച്ഛാധിപത്യത്തിൽ നിന്നും അവിടത്തെ ജുഡീഷ്യറി രാജ്യത്തെ രക്ഷിച്ചത് ഈയിടെ നടന്ന സംഭവമാണല്ലോ.

ചില രാജ്യങ്ങളിൽ അനുഭവം മറിച്ചാണ്. നാടിനും, നാട്ടാർക്കും അവശ്യം ആവശ്യമായ സാമ്പത്തിക പരിഷ്കാരങ്ങൾ നടപ്പാക്കുവാനുള്ള അവിടത്തെ പ്രസിഡൻറിന്റെ പരിശ്രമങ്ങളെ തടസ്സപ്പെടുത്തുകയും, തുരങ്കം വയ്ക്കുകയും ചെയ്യുന്ന സമീപനമായിരുന്നു പാർലമെൻറിൻേറത്. ഇതുകണ്ട് മനംമടുത്ത പ്രസിഡൻറ് പാർലമെൻറിനെത്തന്നെ പിരിച്ചുവിടുകയുണ്ടായി. ഈ അനുഭവങ്ങൾ ഒരു കാര്യം നമ്മെ പഠിപ്പിക്കുന്നു. ഒരു ഭരണഘടനയ്ക്കും ഭരണാധികാരത്തിന്റെയോ സ്ഥാപനങ്ങളുടെയോ അഭംഗുരമായ നിലനില്പ് ഉറപ്പു നല്കാൻ കഴിയുകയില്ല.

ഭരണഘടന തന്നെ ജനാധിപത്യത്തെ കൊന്നൊടുക്കുന്നതിന്റെ നിരവധി ഉദാഹരണങ്ങൾ ലോകചരിത്രത്തിൽ ഉണ്ട്. വേലി തന്നെ വിളവുതിന്നുന്ന അത്തരം അനുഭവങ്ങൾ ആവർത്തിക്കാതിരിക്കാൻ പ്രബുദ്ധമായ ഒരു ജനസമൂഹം ശ്രദ്ധിക്കണം. രാജാവിന്റെ സ്വേച്ഛാധിപത്യത്തിൽനിന്നും രാജ്യത്തെ രക്ഷിക്കാനായിരുന്നു ജർമ്മനിയിലെ വീമാർ ഭരണഘടനയ്ക്കു രൂപംകൊടുത്തത്. ഉത്തരവാദിത്വഭരണം ഉറപ്പുവരുത്തുവാൻ ആ ഭരണഘടനയിലുണ്ടായിരുന്ന അധികാരം ഉപയോഗിച്ച് നിയമത്തിന്റെ ദൃഷ്ടിയിൽ തികച്ചും ന്യായീകരിക്കാവുന്ന ഒരു ഭേദഗതി അവിടെ നടപ്പിലാക്കി, അധികാരം ഹിററ്ലറിൽ കേന്ദ്രീകരിച്ചു. ഫലമോ? ഏതൊരു ജർമ്മൻ പൗരന്റെയും സ്വാതന്ത്ര്യവും അവകാശവും നിഷ്ഠൂരമായി പിടിച്ചുപറിക്കാൻ ഫ്യൂറർക്ക് അധികാരം കിട്ടി. നാസി രാക്ഷസന്റെ പിൽക്കാല ക്രൂരതകൾ ലോകത്തെത്തന്നെ ദുരിതത്തിലും ദുഃഖത്തിലും തള്ളിനീക്കിയല്ലോ?

ഈ പശ്ചാത്തലത്തിൽ നിന്നും ഇന്ത്യൻ ഭരണഘടനയുടെ പ്രസക്തവും പ്രധാനപ്പെട്ടതുമായ പ്രവർത്തന വിഭാഗങ്ങളെ ടെമ്പിൾമാൻ പരിശോധിക്കുന്നുണ്ട്. ഏതാണ്ട് പന്ത്രണ്ടു ലക്ഷം ചതുരശ്ര മൈൽ വിസ്തൃതിയുള്ള ഒരു ഉപഭൂഖണ്ഡം. [വിസ്തൃതി മാത്രം വർദ്ധിച്ചിട്ടില്ല. കാട് നടാകുകയും നാട് നഗരമാകുകയും ചെയ്യുന്ന പ്രക്രിയ മാത്രം തുടരുന്നു.] അനുദിനമെന്നോണം കൂടിക്കൊണ്ടിരിക്കുന്ന ജനസംഖ്യ, 60 കോടിയെന്നാണ് ടെമ്പിൾമാൻ കണക്കാക്കിയിരിക്കുന്നത്. ഇന്നിപ്പോൾ എൺപത് എന്ന ഉച്ചകോടിയുടെ അടുത്തെത്തിയിരിക്കയാണ് ഇന്ത്യ. ഫെഡറൽ സംവിധാനം, നിരവധി സ്റ്റേറ്റുകൾ, പ്രതിരോധം, വിദേശകാര്യങ്ങൾ, ഗതാഗതം, റെയിൽവേ, നാണയവിനിമയം, ബാങ്കിംഗ്, ഇൻഷ്വറൻസ്, കയററുമതിയും, അതിന്റെ തീരുവകളും തുടങ്ങി അതിപ്രധാനമായ 97 വിഷയങ്ങളെ സംബന്ധിച്ച് നിയമനിർമ്മാണം നടത്താനുള്ള പൂർണ്ണാധികാരം കേന്ദ്രത്തിനു മാത്രമുള്ളതാണ്. പൊതുസമാധാനം, പൊലീസ്, വിദ്യാഭ്യാസം, പൊതുജനാരോഗ്യം, കൃഷി തുടങ്ങിയ 65 വിഷയങ്ങൾ സ്റ്റേറ്റിന്റെ നിയമനിർമ്മാണത്തിന്റെ പരിധിയിൽപ്പെടുന്നു. 48 വിഷയങ്ങളെ സംബന്ധിച്ചു നിയമനിർമ്മാണം നടത്താൻ കേന്ദ്രത്തിനും, സ്റ്റേറ്റിനും അധികാരമുണ്ട്. ഈ നിരീക്ഷണങ്ങൾക്കുശേഷം ടെമ്പിൾ മാൻ പറയുന്നത് ശ്രദ്ധിക്കു!

"പൊതുവെ പറഞ്ഞാൽ ഈ വിഭജനം സ്വീകരിക്കപ്പെട്ടുകഴിഞ്ഞിട്ടുണ്ട്."

സ്റ്റേറ്റുകൾക്ക് കൂടുതൽ അധികാരം വേണമെന്നുള്ള മുറവിളികൾ നടക്കുമ്പോഴും കഴിഞ്ഞ 44 കൊല്ലക്കാലം സാമാന്യം തൃപ്തികരമാംവണ്ണം പ്രവർത്തിച്ച അധികാരവിഭജനം പ്രശംസ പിടിച്ചുപററിയതിൽ അദ്ഭുതത്തിനവകാശമില്ല.

ഭരണഘടനയെ ചൂഷണം ചെയ്യുന്നത് തടയുന്നതിനുള്ള ആദ്യത്തെ പ്രതിരോധം ഭരണഘടന ഭേദഗതി ചെയ്യുന്നതിനുള്ള അധികാരത്തിലേർപ്പെടുത്തുന്ന കർശനമായ ഉപാധികളാണെന്ന് ടെമ്പിൾ മാൻ അഭിപ്രായപ്പെടുന്നു. കഴിഞ്ഞ 44 കൊല്ലങ്ങൾക്കുള്ളിൽ 70–ൽപ്പരം ഭേദഗതികൾ ഉണ്ടായിയെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. തന്റെ അഭിപ്രായമൊന്നും എടുത്തുപറഞ്ഞിട്ടില്ലെങ്കിലും, കൂടെക്കൂടെയുള്ള ഭേദഗതികളോട് അനുകൂലമായ പ്രതികരണമല്ല അദ്ദേഹത്തിന്റേതെന്ന് ഊഹിക്കാം.

(തുടരും)





കൊളാടി ഗോവിന്ദൻകുട്ടി

# പൂന്താന സ്മരണ

മലയാളത്തിൽ ഭക്തിപ്രസ്ഥാനത്തിന്റെ കരുത്തുററ കവിപ്രചാരകനായിരുന്നു പൂന്താനം.

ജീവാത്മാക്കൾക്കു പരമാത്മാവിൽ ആത്യന്തികമായി വിലയം പ്രാപിക്കാനാകുന്നത് ഭക്തിയിലൂടെ മാത്രമാണെന്നുള്ളതായിരുന്നു ഭക്തിപ്രസ്ഥാനത്തിന്റെ കാതൽ: സൂക്ഷ്മാംശങ്ങളിൽ വ്യത്യസ്തതകൾ കാണാമായിരുന്നെങ്കിലും പരമമായ ലക്ഷ്യത്തിന്റെ കാര്യത്തിൽ പ്രസ്ഥാന നായകന്മാർ ഏകാഭിപ്രായക്കാരായിരുന്നു.

പതിമൂന്നു മുതൽക്കുള്ള നാലഞ്ചു നൂററാണ്ടുകൾ ഇന്ത്യയെ സംബന്ധിച്ചിടത്തോളം മദ്ധ്യകാലമെന്നു വിശേഷിപ്പിക്കപ്പെടാവുന്നവയാണ്. ഗ്രാമഗ്രാമാന്തരങ്ങളിലെല്ലാം അരാജകത്വമായിരുന്നു അന്നത്തെ രാഷ്ട്രീയ വ്യവസ്ഥ. ജീർണ്ണതയിലും ഭാഗ്യക്കേടിലും ആണ്ടുമുങ്ങിയിരുന്ന ജനതതി. ഒരുപ്പോക്കന്മാരായ ഭരണാധികാരികളും ഭൂപ്രഭുക്കളും. യുദ്ധങ്ങളും വെട്ടിപ്പിടിത്തങ്ങളും ഒഴിഞ്ഞ നേരമില്ല. തക്കത്തിൽ കൈയിലൊതുങ്ങിയ ഭരണകാലത്ത് കണ്ണിൽ ചോരയില്ലാതെ ജനങ്ങളെ പിഴിഞ്ഞ് ആവോളം വാരിക്കൂട്ടിയിരുന്ന സേനാധിപന്മാരും രാജാക്കന്മാരും. നിരന്തരമായ യുദ്ധങ്ങളുടെ ഫലമായി വിധവകളായിത്തീർന്ന എണ്ണമററ സ്ത്രീജനങ്ങൾ. നിരാധാരമായ കുടുംബങ്ങൾ. ചുരുക്കത്തിൽ സാധാരണ മനുഷ്യജീവിതമെന്നാൽ ദുരിതങ്ങളിലൂടെയുള്ള പദയാത്ര എന്നാണർത്ഥമായിരുന്നത്.

മതത്തിന്റെയും ദൈവത്തിന്റെയും പേരിലല്ലാതെ പുതിയ ചിന്തകൾക്കൊന്നും മുഖം കാട്ടാനാകാതിരുന്ന അക്കാലത്ത് ഭക്തിപ്രസ്ഥാനം ഉദയംകൊണ്ടതും പ്രചാരം നേടിയതും ശ്രീരാമന്റെയും ശ്രീകൃഷ്ണന്റെയും മേൽവിലാസത്തിലായത് കേവലം സ്വാഭാവികമായിട്ടായിരുന്നു. ഭൗതിക ജീവിതത്തിൽ എത്ര കൊടിയ ഉച്ചനീചത്വങ്ങളും തദ്ഫലമായുള്ള ദൈന്യതകളുമുണ്ടെങ്കിലും ഈശ്വരന്റെ മുന്നിൽ മനുഷ്യരെല്ലാം തുല്യരാണെന്നായിരുന്നു പ്രസ്ഥാന നായകന്മാരുടെ സ്ഥിരം ഉദ്ബോധനം. ജാതി–മത വൈരങ്ങളും തൊട്ടുകൂടായ്മയും തീണ്ടിക്കൂടായ്മയും അർത്ഥശൂന്യമാണെന്നു പാടിയും പ്രചരിപ്പിച്ചും പ്രസ്ഥാന നായകന്മാർ നാടുനീളെ ചുററിക്കറങ്ങി. ഭക്തി എന്ന ദാർശനിക മനോഭാവം ഭയം, ദുഃഖം, നിരാശ തുടങ്ങിയ അധമവികാരങ്ങളെ അതിജീവിച്ചു സർഗ്ഗാത്മകപ്രാധാന്യം കൈവരിച്ച കാലഘട്ടമായിരുന്നു അത്.

ചാതുർവർണ്ണ്യവും ജാതി–ഉപജാതി വ്യവസ്ഥകളും കൊടികുത്തി വാണിരുന്നൊരു സമൂഹത്തിൽ മനുഷ്യനും മനുഷ്യനും തുല്യരാണെന്ന ഉദ്ബോധനങ്ങൾ മുഖംമൂടിയണിഞ്ഞൊരു വിപ്ളവത്തിന്റെ കാഹളംവിളികളായാണ് അനുഭവപ്പെട്ടത്. പ്രസ്ഥാനത്തെയും പ്രസ്ഥാന നായകന്മാരെയും മേലാളർ പൊറുപ്പിച്ചത് ഉദ്ബോധനങ്ങൾ ഈശ്വരനാമത്തിലായിപ്പോയതുകൊണ്ടു മാത്രമായിരുന്നു. രാമകൃഷ്ണനാമങ്ങൾ ഉരുവിട്ട് കൊട്ടും പാട്ടുമായി കുറെപ്പേർ ഊരുചുററുന്നതുകൊണ്ട് തങ്ങളുടെ പദവിക്കും അധികാരത്തിനും വിശേഷിച്ചൊന്നും സംഭവിക്കാനില്ലെന്നും മേലാളർ കണക്കുകൂട്ടിയിരിക്കണം.

ദുരിതങ്ങൾ അത്രയും സഹിക്കേണ്ടി വന്നത് പാവപ്പെട്ടവർക്കും സാധാരണക്കാർക്കുമായിരുന്നു. ദുരിതപൂർണ്ണമായ ജീവിതത്തിൽനിന്നും മോചനത്തിനുള്ള സന്ദേശവുമായി എത്തിയവരിൽ മഹാഭാഗവും സാധാരണക്കാരായതും അതുകൊണ്ടുതന്നെ. പ്രസ്ഥാന നേതാക്കളിൽ പ്രഥമഗണനീയനായ രാമാനുജന്റെ ശിഷ്യരിൽ പ്രധാനികൾ ക്ഷുരകനായ റായ്ദാസും ഹിന്ദുവോ മുസൽമാനോ എന്ന് ഇപ്പോഴും തിട്ടപ്പെടുത്തിക്കഴിഞ്ഞിട്ടില്ലാത്ത കബീർ എന്ന നെയ്ത്തുകാരനുമായിരുന്നു. ഉന്നതശീർഷരായ മററു നേതാക്കളിൽ ഗുരുനാനാക് ചെറുകച്ചവടക്കാരന്റെ മകനും രാമദാസ് ചെരിപ്പുകുത്തിയും നാമദേവ് തുന്നൽക്കാരനും മലയാളത്തിന്റെ തുഞ്ചത്തെഴുച്ഛൻ ചക്കാലനായരുമായിരുന്നു.

എന്നാൽ ഭക്തിപ്രസ്ഥാന നായകന്മാർ സമൂഹത്തിന്റെ കീഴ്ത്തട്ടുകളിൽനിന്നും ഉയർന്നു വന്നവരായിരുന്നു എന്ന സാമാന്യതത്വത്തിനുള്ള ശക്തമായ അപവാദമായിരുന്നു പൂന്താനം. ഉന്നതങ്ങളിൽ ഉദയംകൊണ്ട ആ ശുക്രനക്ഷത്രം മലയാളവാനിൽ തെളിഞ്ഞു പ്രകാശം ചൊരിയുക മാത്രമല്ല ചെയ്തത്. മലയാളത്തനിമയുടെ പച്ചമണ്ണിൽ കാലുറപ്പിച്ചു നിന്നുകൊണ്ട് പാവപ്പെട്ടവന്റെയും സാധാരണക്കാരന്റെയും ജീവിതം യാതനാപൂർണ്ണമാക്കിക്കൊണ്ടിരുന്ന സാമൂഹ്യ അനാചാരങ്ങൾക്കെതിരായി ശക്തമായി തന്റെ തൂലിക ചലിപ്പിക്കുകകൂടി ചെയ്തു. ആ തൂലികയിൽനിന്നു വാർന്നുവീണ രചനകളാകട്ടെ, ഏതു വ്യവസ്ഥയുടെ സന്തതിയായാണോ താൻ പിറന്നത്, ആ ചാതുർവർണ്ണ്യ വ്യവസ്ഥയെത്തന്നെ പിടിച്ചു കുലുക്കിക്കളഞ്ഞു. ബ്രാഹ്മണ്യപ്രാമാണ്യത്തിന്റെ തിരുവാക്കിന് എതിർവാക്കില്ലാതിരുന്ന ആ കാലമല്ലാക്കാലത്ത് ബ്രാഹ്മണ്യത്തിന്റെ നേർക്ക് നേരിട്ടുതന്നെ വിരൽചൂണ്ടിയ ആ ബ്രാഹ്മണകവിയുടെ മഹത്വം ഇന്നും നാം വേണ്ടത്ര ഉൾക്കൊണ്ടു കഴിഞ്ഞിട്ടുണ്ടോ എന്നു സംശയമാണ്.

കപട ബ്രാഹ്മണ്യത്തിന്റെ നേർക്ക്

**സമസൃഷ്ടികളെ സ്നേഹിച്ചും സേവിച്ചും ശുദ്ധീകരിച്ചുമാണ് ഈശ്വരതാദാത്മ്യം പ്രാപിക്കേണ്ടതെന്ന മഹാതത്ത്വം ഒരു കാലഘട്ടത്തിന്റെ മുഴുവൻ കരുത്തും സംഭരിച്ചുകൊണ്ട് തലമുറകളോട് ഉദ്ബോധിപ്പിച്ച മഹാനായ കവിയും മഹാനായ മനുഷ്യനുമാണ് പൂന്താനം എന്നു പറഞ്ഞുകൊണ്ട് അവസാനിപ്പിക്കുമ്പോൾ അദ്ദേഹത്തെക്കുറിച്ച് പറയേണ്ടതു മുഴുവൻ പറഞ്ഞു എന്നു കൃതാർത്ഥതകൊള്ളാനാവില്ല.**

അദ്ദേഹം തൊടുത്തുവിടുന്ന അഗ്നിബാണങ്ങൾ നോക്കുക:

അഗ്നിസാക്ഷിയായ് വേട്ടോരു പത്നിയെ
സ്വപ്നത്തിൽപ്പോലും കാണുന്നില്ലാ ചിലർ.

കാൺക നമ്മുടെ സംസാരംകൊണ്ടത്രേ
വിശ്വമീവണ്ണം നിൽപ്പുവെന്നും ചിലർ
ബ്രാഹ്മണ്യംകൊണ്ടു കുന്തിച്ചു കുന്തിച്ചു
ബ്രഹ്മാവും തനിക്കൊക്കായെന്നും ചിലർ
അർത്ഥാശയ്ക്കു വിരുതു വിളയിപ്പാൻ
അഗ്നിഹോത്രാദി ചെയ്യുന്നിതു ചിലർ

പൂന്താനത്തിന്റെ ഖ്യാതി ഭാരതത്തിലാകെ പരക്കാതെ പോയത് അദ്ദേഹം പിറന്നതു സഹ്യന്റെ ഇപ്പുറത്തായിപ്പോയതുകൊണ്ടു മാത്രമാണെന്നേ കരുതേണ്ടു.

പൂന്താനത്തിന്റെ ജീവിതകഥാംശങ്ങളിൽ ഉറച്ചു വിശ്വസിക്കാവുന്ന വിവരങ്ങൾ കുറച്ചു മാത്രമേ നമുക്കു ലഭിച്ചിട്ടുള്ളു. മലപ്പുറം ജില്ലയിൽ പെരിന്തൽമണ്ണയിൽനിന്ന് ഏഴെട്ടു

കി[illegible]ർ വടക്കു കീഴാററൂരിൽ പൂന്താനം ഇല്ലത്താണ് അദ്ദേഹം ജനിച്ചത്. പൂന്താനത്തിന്റെ സമകാലികരാണെന്നു (?) പറയപ്പെടുന്ന മേല്പുത്തൂരിനെക്കാളും തുഞ്ചത്തെഴുച്ഛനെക്കാളും ജന്മഗൃഹത്തിന്റെ കാര്യത്തിൽ പൂന്താനം ഭാഗ്യവാനാണെന്നാണു നമ്മുടെ അനുഭവം. മേല്പുത്തൂരിന്റെയും എഴുത്തച്ഛന്റെയും പുരത്തറകൾപോലും ഇന്നില്ല. പൂന്താനത്തിന്റെ ഇല്ലമാകട്ടെ, കേടുപാടുകളോടുകൂടിയാണെങ്കിലും ഇന്നും നിലനില്ക്കുന്നു. (അടുത്ത നാളിലാണ് ഇല്ലം ഗുരുവായൂർ ദേവസ്വം ഏറെറടുത്തത്.) ഇല്ലത്തെ മച്ചിൽ ചതുർബാഹുവായ വിഷ്ണു വിഗ്രഹവും ഭഗവതിയെ ആവാഹിച്ചിരുത്തിയ പീഠവും ഇപ്പോഴുമുണ്ട്. പൂന്താനകവിയുടേതാണെന്നു കരുതപ്പെടുന്ന ഒരെഴുത്താണിയും മച്ചിൽത്തന്നെയുണ്ട്. സാമാന്യത്തിലേറെ വലിപ്പവും കനവുമുള്ള ആ എഴുത്താണികൊണ്ടാണു പതിവായി എഴുതിപ്പോന്നിരുന്നതെങ്കിൽ ആരോഗ്യത്തിന്റെ കാര്യത്തിൽ അദ്ദേഹം തികച്ചും അനുഗൃഹീതനായിരുന്നു എന്നു വേണം അനുമാനിക്കാൻ. ഇല്ലമുററത്തും പരിസരങ്ങളിലെമ്പാടും മുററിത്തഴച്ചു വളർന്നു നില്ക്കുന്ന തുളസിച്ചെടികളിലൂടെ പൂന്താനത്തിന്റെ ആത്മാവ് ഇപ്പോഴും അവിടമാകെ സുഗന്ധം പരത്തിക്കൊണ്ടിരിക്കുന്നു.

പൂന്താനം നമ്പൂതിരിമാർ 'ഓത്തന്മാ'രായിരുന്നില്ല. ആഢ്യത്വം അവർക്കു താരതമ്യേന കുറവുമായിരുന്നു. നമ്മുടേതായ ഈ തലമുറയിലാണ് പൂന്താനം ഇല്ലം കുററിയററുപോയത്. തന്റെ പിൽക്കാലം ഏഴാം തലമുറയോടെ ഇല്ലം അന്യംനിന്നു പോകുമെന്നു കവിതന്നെ ദീർഘദർശനം ചെയ്തിരുന്നുവെന്നാണു കേൾവി. ഏതാണ്ട് മൂന്നു ദശാബ്ദങ്ങൾക്കു മുൻപ് അന്തരിച്ച രാമൻ നമ്പൂതിരിയായിരുന്നു ഇല്ലത്തെ ഒടുവിലത്തെ കണ്ണി. 1921–ലെ മലബാർ കലാപകാലത്ത് കലാപകാരികൾക്കു തുണയായി വർത്തിച്ചു എന്നതിന്റെ പേരിൽ അദ്ദേഹത്തിന് രണ്ടുമൂന്നു കൊല്ലക്കാലം ജയിൽശിക്ഷ അനുഭവിക്കേണ്ടി വന്നു. ജയിൽവിമുക്തനായി വന്ന അദ്ദേഹത്തിന് അന്നത്തെ നാട്ടുനടപ്പനുസരിച്ച് നമ്പൂതിരി സമുദായം ഭ്രഷ്ടു കല്പിച്ചു. നമ്പൂതിരി ഇല്ലങ്ങളിലൊന്നും അദ്ദേഹത്തെ കയററാതായി. കഠിനമായ അവഗണനയും അവജ്ഞയും അവഹേളനവും സഹിച്ചുസഹിച്ച് അവസാനകാലമാകുമ്പോഴേക്കും അദ്ദേഹം ഒരു മാനസികരോഗിയായി മാറിക്കഴിഞ്ഞിരുന്നുവത്രെ.

പൂന്താനകവിയുടെ മാതാപിതാക്കന്മാരെക്കുറിച്ച് നമുക്കൊരറിവുമില്ല. കവിയുടെ യഥാർത്ഥ നാമംതന്നെ ചെറുശ്ശേരിയുടെയും പുനത്തിന്റെയും നാമങ്ങൾപോലെ അജ്ഞാതമാണ്. ബ്രഹ്മദത്തൻ എന്നായിരുന്നു പേരെന്ന് ഉള്ളൂർ തന്റെ 'കേരളചരിത്ര'ത്തിൽ സംശയിക്കുന്നുണ്ട്. ശങ്കരനാരായണൻ എന്നായിരുന്നുവെന്നു മററു ചിലരും അഭിപ്രായപ്പെടുന്നുണ്ട്. വേറെയും അഭിപ്രായങ്ങളുണ്ട്. തിട്ടപ്പെടുത്തി ആർക്കും പറയാനാകുന്നുമില്ല. അതിനാൽ, ഇപ്പോൾ പലരും സ്വന്തം പേരിനെക്കാൾ വീട്ടുപേരിനാൽ അറിയപ്പെട്ടുകൊണ്ടിരിക്കുന്ന സാമൂഹ്യകാലാവസ്ഥയിൽ എക്കാലവും ഇല്ലപ്പേരിനാൽ മാത്രം അറിയപ്പെട്ടുപോരുന്ന നമ്പൂതിരി വംശജനായ പൂന്താനം ഭാവിയിലും ഇല്ലപ്പേരിനാൽത്തന്നെ അറിഞ്ഞുകൊള്ളട്ടെ എന്നു സമാശ്വസിക്കുവാനേ ആകൂ.

തന്റെ ഗുരുനാഥനായ ഒരു നീലകണ്ഠനെ കവി രണ്ടു പ്രധാന കൃതികളിൽ അനുസ്മരിച്ചു കാണുന്നുണ്ട്.

> ശ്രീനീലകണ്ഠൻ ഗുരുനാഥന്റെ
> ശ്രീപാദങ്ങളും വാഴ്ക വിശേഷിച്ചും.

എന്നു കുമാരഹരണ (സന്താനഗോപാല)ത്തിലും

> ശ്രീനീലകണ്ഠ പദപാഠസുലവൻപ്രസാദാൽ
> ശ്രീകൃഷ്ണലീലകളിവ്വണ്ണമൊരോന്നു
> ചൊന്നേൻ

എന്നു ശ്രീകൃഷ്ണ കർണ്ണാമൃതത്തിലുമാണു ഗുരുവന്ദനങ്ങൾ.

ഗുരുനാഥനു പുറമേ പരാമർശമുള്ളത് ഒരു ശൂലവാണിയെക്കുറിച്ചാണ്.

> ക്രമത്തിലാക്കീടിന ശൂലപാണി-
> ശ്രമത്തിനാലിത്ഥ മതീവചിത്രം
> ശ്രവിച്ചു ഭാഷാശ്രവണാമൃതം മേ
> രമിച്ചുകൊൾകച്യുതപാദമൂലേ
> [ശ്രീകൃഷ്ണ കർണ്ണാമൃതം. ശ്ളോകം 118]

ശൂലപാണിയെക്കുറിച്ച് പല അഭ്യൂഹങ്ങളുമുണ്ട്. സേവകനാണെന്നും സുഹൃത്താണെന്നും ശിഷ്യനാണെന്നും മററും. അഭ്യൂഹങ്ങൾ എന്തൊക്കെയായാലും ശ്രീകൃഷ്ണ കർണ്ണാമൃതം 'എഡിററു' ചെയ്തത് ശൂലപാണിയാണെന്നു സംശയാതീതമായിത്തന്നെ ശ്ളോകം വ്യക്തമാക്കുന്നുണ്ട്.

എന്നാൽ ചാരുതയാർന്ന എത്രയോ ഐതിഹ്യങ്ങളാൽ പൂന്താനവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്ന മേല്പുത്തൂരിനെക്കുറിച്ചുള്ള ഒരു പരാമർശവും പൂന്താനം കൃതികളിൽ ഒരിടത്തും കാണുന്നില്ലെന്ന അദ്ഭുതമുണ്ട്. ഏററവും പ്രശസ്തമായ ഐതിഹ്യം പൂന്താനത്തിന്റെ പച്ചമലയാള കൃതി തിരുത്തിക്കൊടുക്കാൻ വിസമ്മതിച്ച മേല്പുത്തൂരിന്റെ പാണ്ഡിത്യ ഗർവ്വത്തിന്റേതാണ്. അന്നു രാത്രിതന്നെ തന്റെ ഭക്തനെ അപമാനിച്ചതിനു ഗുരുവായൂരപ്പൻ പകരം ചോദിക്കുകയും ചെയ്തു. വാതാലയേശ ഭജനത്താൽ ശമിച്ചിരുന്ന വാതവ്യാധി അന്നു രാത്രിതന്നെ മേല്പുത്തൂരിനു മൂർച്ഛിച്ചു. അസഹ്യമായ വേദനകൊണ്ടു പുളഞ്ഞിരുന്ന മേല്പുത്തൂർ ദീനദീനം കേഴവേ ഗുരുവായൂരപ്പൻ സ്വപ്നത്തിൽ പ്രത്യക്ഷനായി ഇങ്ങനെ അരുളിച്ചെയ്തുപോൽ:

> അബ്ഭാഷാ കവിയുടെ സങ്കടം തീർക്കുകിനി
> തൽപ്രീതിയല്ലാതില്ലാമരുന്നീരോഗം മാറാൻ
> കേളിയേറിന മേല്പുത്തൂരിന്റെ
> വിഭക്തിയേ—
> ക്കാളിഹ പൂന്താനത്തിൻ ഭക്തിയാണെനി
> ക്കിഷ്ടം.
> ('ഭക്തിയും വിഭക്തിയും' — വള്ളത്തോൾ)

മേല്പുത്തരൂരിനെയും പൂന്താനത്തിനെയും ബന്ധിക്കുന്ന ഐതിഹ്യങ്ങൾ വേറെയുമുണ്ട്. പല ഐതിഹ്യങ്ങളാലും പ്രകീർത്തിക്കപ്പെട്ടുപോരുന്ന ഈ ബന്ധം വാതാലയേശ നിർദ്ദേശത്താൽ സംഭവിച്ച കവിത തിരുത്തിക്കൊടുക്കൽകൂടിയായപ്പോൾ അവിസ്മരണീയമായൊരു മമതാബന്ധമായി രൂപം പ്രാപിച്ചിട്ടുണ്ടാകേണ്ടതാണ്. മറേറതു ബന്ധം മറന്നാലും മറക്കാൻ വയ്യാത്ത ഒരുമട്ടു ഗുരുശിഷ്യബന്ധംപോലുമായി തഴച്ചുവളർന്നിരിക്കേണ്ട ബന്ധമാണത്. ആ മേല്പുത്തൂരിനെ കൃതികളിലൊരിടത്തും പൂന്താനം സ്മരിക്കുന്നില്ലെന്നു കാണുമ്പോൾ പൂന്താനം–മേല്പുത്തൂർ ഐതിഹ്യങ്ങൾ ചേതോഹരങ്ങളായ കെട്ടുകഥകളാണെന്നു വിശ്വസിക്കുവാൻ നാം നിർബ്ബന്ധിതരാകുന്നു.

പൂന്താനത്തെയും ഗുരുവായൂരപ്പനെയും ബന്ധിക്കുന്ന ഐതിഹ്യങ്ങളെക്കുറിച്ചും ഇവിടെ പറയേണ്ടി വരുന്നു. മഹാകവി വള്ളത്തോളിന്റെ 'ആ മോതിരം' എന്ന ഖണ്ഡകവിത അതിപ്രശസ്തമാണ്. ഗുരുവായൂരപ്പനെ ദർശിക്കാനായുള്ള യാത്രയിൽ കവി വഴിയിൽവച്ചു കൊള്ളക്കാരുടെ കൈകളിൽ അകപ്പെടുന്നതും ഗുരുവായൂരപ്പൻ സാമൂതിരിയുടെ മന്ത്രി മങ്ങാട്ടച്ചന്റെ വേഷത്തിൽ പ്രത്യക്ഷനായി രക്ഷിക്കുന്നതുമാണു കഥ. ജീവൻ രക്ഷിച്ച മങ്ങാട്ടച്ചന് പൂന്താനം കൃതജ്ഞതാപൂർവ്വം സമ്മാനിച്ച മോതിരം ഗുരുവായൂരപ്പന്റെ കൈവിരലിൽ കാണാറാകുകയും ചെയ്യുന്നു.

ഒരിക്കൽ മാത്രമല്ല, പലതവണ ഗുരുവായൂരപ്പൻ പൂന്താനത്തിന്റെ രക്ഷയ്ക്കെത്തിയിട്ടുണ്ട്. എന്നാൽ പൂന്താനം കൃഷ്ണഭക്തനായിരുന്നുവെന്നല്ലാതെ ഗുരുവായൂരപ്പന്റെ ഭക്തനായിരുന്നുവെന്നു വെളിപ്പെടുത്തുന്ന ഒരു സന്ദർഭവും പൂന്താനം രചനകളിൽ കാണാനാകുന്നില്ല. ഭക്തിവിഭക്ത്യാദികളിലും മോതിരകഥയിലും വേറെയും പല കഥകളിലും തന്റെ മാനവും ജീവനും രക്ഷിച്ച ഗുരുവായൂരപ്പനെ മറക്കാൻ മാത്രം കൃതഘ്നനാണോ പൂന്താനം എന്നു ചിന്തിക്കുവാൻപോലും അദ്ദേഹത്തിന്റെ അനുവാചകന്മാർക്കാകില്ല. പോരാത്തതിന് ഇഷ്ടദേവതകളെ വാഴ്ത്തുന്ന സ്വഭാവം പൂന്താനം കൃതികളിൽ പല സന്ദർഭങ്ങളിലും പ്രത്യക്ഷമാകുന്നുണ്ടുതാനും.

> ഇക്കണ്ട ഭുവനം കാത്തെഴും നാഥേ,
> തൊഴുന്നേൻ
> ചൊൽക്കൊണ്ട തിരുമാന്ധാംകുന്നിലമ്മേ
> തൊഴുന്നേൻ!

എന്നാണു കവി തന്റെ 'ഘനസംഘ' ഖണ്ഡകൃതി അവസാനിപ്പിക്കുന്നത്. തിരുമാന്ധാംകുന്നിലമ്മയുടെ കേശാദിപാദവർണ്ണനയാണ് കവിതയിലെ ഇതിവൃത്തം.

വാർദ്ധക്യമായപ്പോൾ ഗുരുവായൂരിൽപ്പോയി ഭജിക്കാൻ കഴിയാതായി. അന്നൊരു നാൾ ഗുരുവായൂരപ്പൻ 'എന്നെ ഇടത്തുപുറത്തിരുത്തി ഭജിച്ചാൽ മതി'യെന്നു പൂന്താനത്തോടു സ്വപ്നത്തിൽ കല്പിക്കുകയും നിർദ്ദേശിച്ച സ്ഥലത്തുതന്നെ ക്ഷേത്രം പണിയിച്ചു ദേവനെ പ്രതിഷ്ഠിക്കുകയും ചെയ്തു. ആ വാമപുരാധീശ്വരനെ (ഇടത്തുപുറത്തപ്പനെ) പൂന്താനം വാഴ്ത്തുന്ന സന്ദർഭങ്ങൾ നിരവധിയാണ്.

> കർണ്ണാമൃതം വാമപുരാധിവാസിൻ
> നിന്നാൽ മതം കിഞ്ചനഭാഷയായ് ഞാൻ
> എന്നാൽ വരുംവണ്ണമുദാരകീർത്തേ
> ചൊന്നാലതും പ്രീണനമായ് വരേണം.

എന്നാണു ശ്രീകൃഷ്ണ കർണ്ണാമൃതത്തിനു തുടക്കം കുറിക്കുന്നതുതന്നെ. എന്നാൽ വാമപുരത്തപ്പനെ ഭജിക്കാൻ സംഗതിയാക്കിത്തന്ന ഗുരുവായൂരപ്പനെക്കുറിച്ചു പൂന്താനം കൈക്കൊള്ളുന്ന വാചാലമായ മൗനത്തെ അത്യദ്ഭുതകരമെന്നു വേണം വിശേഷിപ്പിക്കാൻ. വെറും ആസ്തികൻ മാത്രമല്ല, ഇഷ്ടദേവാരാധനയിൽ ഒരു ലുബ്ധും പ്രദർശിപ്പിക്കാത്ത, ശുദ്ധാത്മാവും നിഷ്കളങ്കനുമായ കവി ഗുരുവായൂരപ്പനെ ഒരിക്കലെങ്കിലും സ്മരിക്കാതിരിക്കുന്നതിൽനിന്ന് ഒരേ ഒരു നിഗമനത്തിലേ നമുക്ക് എത്തിച്ചേരാനാകൂ: ഗുരുവായൂരപ്പനും പൂന്താനവും തമ്മിൽ ബന്ധമൊന്നുമുണ്ടായിരുന്നില്ല, പൂന്താനം ഗുരുവായൂരപ്പഭക്തനുമായിരുന്നില്ല.

പൂന്താന സംബന്ധിയായ മറെറാരു മിഥ്യയെക്കുറിച്ചുകൂടി പറയേണ്ടതുണ്ട്:

> കുംഭമാസത്തിലാകുന്നു നമ്മുടെ
> ജന്മനക്ഷത്രമശ്വതിനാളെന്നും

എന്ന ജ്ഞാനപ്പാനയിലെ ഈരടിയിൽപ്പിടിച്ചു പൂന്താനത്തിന്റെ ജന്മദിനം കുംഭമാസത്തിലെ അശ്വതിയാണെന്നു ചില വൃത്തങ്ങൾ പ്രചരിപ്പിച്ചു പോരുന്നുണ്ട്. കുംഭമാസത്തിലെ അശ്വതി പൂന്താനത്തിന്റെ ജന്മദിനമായി ആഘോഷിക്കുവാനും ഈയിടെയായി തുടങ്ങിയിട്ടുണ്ട്. എന്നാൽ ആ ഈരടിയെ ആത്മകഥാംശമായി വ്യാഖ്യാനിക്കുന്നതു തികഞ്ഞ വിരോധാഭാസമായാണു പരിണമിക്കുക എന്നത് അതിനു മീതെയും താഴെയുമുള്ള ഈരടികൾ വായിച്ചാൽ മനസ്സിലാക്കാവുന്നതേയുള്ളു. മാത്രവുമല്ല, സത്യമായ അദ്ദേഹത്തിന്റെ ജീവചരിത്രത്തെക്കുറിച്ചു ഗവേഷണം നടത്തുന്നവരെ വഴിതെററിക്കുവാൻ ഇത്തരം മിഥ്യകൾ ഉതകിയെന്നും വന്നേക്കാം. പ്രസ്തുത ഈരടി പ്രത്യക്ഷപ്പെടുന്നതു സ്വാർത്ഥിയും ദുർമ്മോഹിയും ധനികനുമായ ഒരാഢ്യൻ കെട്ടിപ്പൊക്കുന്ന മനക്കോട്ടകളെ കവി പച്ചയായി പരിഹസിക്കുമ്പോഴാണ്:

> വന്നുവോണം കഴിഞ്ഞു വിഷുവെന്നും
> വന്നില്ലല്ലോ തിരുവാതിരയെന്നും
> കുംഭമാസത്തിലാകുന്നു നമ്മുടെ
> ജന്മനക്ഷത്രമശ്വതിനാളെന്നും
> ശ്രാദ്ധമുണ്ടഹോ വൃശ്ചികമാസത്തിൽ
> സദ്യയൊന്നുമെളുതല്ലിനിയെന്നും
> ഉണ്ണിയുണ്ടായി വേൾപ്പിച്ചതിലൊരു
> ഉണ്ണിയുണ്ടായിക്കണ്ടാവൂ ഞാനെന്നും
> കോണിക്കൽ തന്നെ വന്ന നിലമിനി
> കാണമന്യനെടുപ്പിക്കരുതെന്നും
> ഇത്ഥമോരോന്നു ചിന്തിച്ചിരിക്കവേ
> ചത്തുപോകുന്നു പാവം, ശിവ! ശിവ!

ഈ ഈരടികളൊക്കെ ആത്മകഥാംശമാണെന്നു വ്യാഖ്യാനിക്കാൻ മുതിർന്നാൽ കവിയോട് അതിൽക്കൂടുതലൊരു അനീതി ചെയ്യാനുണ്ടാവില്ല. അങ്ങനെ വ്യാഖ്യാനിക്കുന്നവരെച്ചൊല്ലിയാണ് 'പാവം, ശിവ! ശിവ!' എന്നു പറയേണ്ടി വരിക.

സംസ്കൃതത്തിൽ അഗാധ പണ്ഡിതനായിരുന്നില്ലെങ്കിലും ആവശ്യത്തിനുള്ള അവഗാഹം പൂന്താനത്തിനുണ്ടായിരുന്നുവെന്ന് അദ്ദേഹത്തിന്റെ രചനകൾ വ്യക്തമാക്കുന്നുണ്ട്. തെല്ലു സംസ്കൃത വ്യുൽപ്പത്തിയുള്ളവർക്കു മലയാളത്തിൽ കവിത രചിക്കുന്നതിനെക്കാൾ എത്രയോ അനായാസമായി സംസ്കൃതത്തിൽ കവിത രചിക്കാനാകുമെന്നത് അനുഭവസിദ്ധമത്രെ:

> ഒന്നായ്ച്ചേർക്കയുമാം പദങ്ങളിട—
> വിട്ടെങ്ങെങ്കിലും ചേർത്തിടാം
> പിന്നിൽച്ചേർത്ത വിശേഷണങ്ങളുടെ
> മുൻ ചേർക്കാം വിശേഷ്യങ്ങളെ
> പിന്നെ പ്രാസവുമത്ര വേണ്ട വളരെക്കിട്ടും
> പദം സംസ്കൃതേ

**പൂന്താനം കൃഷ്ണഭക്തനായിരുന്നുവെന്നല്ലാതെ ഗുരുവായൂരപ്പന്റെ ഭക്തനായിരുന്നുവെന്നു വെളിപ്പെടുത്തുന്ന ഒരു സന്ദർഭവും പൂന്താനം രചനകളിൽ കാണാനാകുന്നില്ല. ഭക്തിവിഭക്ത്യാദികളിലും മോതിരകഥയിലും വേറെയും പല കഥകളിലും തന്റെ മാനവും ജീവനും രക്ഷിച്ച ഗുരുവായൂരപ്പനെ മറക്കാൻ മാത്രം കൃതഘ്നനാണു പൂന്താനം എന്നു ചിന്തിക്കാൻപോലും അദ്ദേഹത്തിന്റെ അനുവാചകന്മാർക്കാകില്ല.**

> എന്നാൽ കേരളഭാഷയിങ്കലതുപോല—
> ല്ലായ്കയാൽ ദുർഘടം.

എന്ന ചാത്തുക്കുട്ടി മന്നാടിയാരുടെ ശ്ളോകം പ്രസിദ്ധമാണ്. എന്നിട്ടും പൂന്താനം മലയാളത്തിലാണ് കവിത രചിച്ചതെന്ന കാര്യം എടുത്തു പറയേണ്ടതുണ്ട്:

> ഭാഷാ കവി നിവഹോയം
> ദോഷാകരദ്വിഭാതി ഭുവന തലേ
> പ്രായേണ വൃത്ത ഹീനഃ
> സൂര്യാലോകേനിരസ്തഗോ പ്രസര.

എന്ന് അക്കാലത്തും അനേകം ഉദ്ദണ്ഡന്മാർ ആർത്തുവിളിച്ചിരുന്നിരിക്കണം. ഭാഷാകവികൾ എത്ര അപൂർവ്വ പ്രതിഭന്മാരായാലും 'അരക്കവികൾ' മാത്രമായിരുന്ന അക്കാലത്ത് ഏതു പാമരനും അഭിഗമ്യമായ മധുരമലയാളത്തിൽ കവിതയെഴുതി എന്നതിന്റെ പ്രാധാന്യം എത്ര ഊന്നിപ്പറഞ്ഞാലും അധികമായെന്നു വരില്ല. മഹാകവി ഉള്ളൂർ ഇത്രത്തോളം കടന്നെഴുതിയത് വെറും വിൺവാക്കുകളല്ല: "... കറകളഞ്ഞ തനിമലയാളത്തിന്റെ മർമ്മം കണ്ട പഴയ മഹാകവികൾ എന്റെ അനുഭവത്തിൽ മൂന്നേ മൂന്നുപേർ മാത്രമാണ്: (1) കൃഷ്ണഗാഥാകാരൻ. (2) പൂന്താനം. (3) കുഞ്ചൻനമ്പ്യാർ... ചുരുക്കത്തിൽ പറയുകയാണെങ്കിൽ ഭാഷയ്ക്കു തികച്ചും അഭിമാനം കൊള്ളാവുന്ന ഒരു വന്ദ്യ കവീശ്വരൻതന്നെയാണു പരമ ഭാഗവതനായ പൂന്താനം. (കേരള സാഹിത്യ ചരിത്രം)

എഴുതിയ മലയാളത്തിന്റെ മാധുരി മാത്രമല്ല, മലയാളത്തിൽ എഴുതിയതിന്റെ പിന്നിലെ ചങ്കൂററവും അത്രതന്നെ പ്രശംസനീയമത്രെ.

ഭക്തിപ്രസ്ഥാന നായകന്മാർ ഒട്ടുമുക്കാലുംതന്നെ ജീവിതജീർണ്ണതകളിൽനിന്നുമുള്ള ഒരഭയസ്ഥാനത്തെയാണു തിരഞ്ഞിരുന്നത്. നിത്യജീവിതദൈന്യങ്ങളിൽനിന്നും അവ ഭക്തിയിലേക്കു പലായനം ചെയ്യുകയായിരുന്നു. വലിയൊരളവോളം മുന്നോട്ടുപോയ കബീർപോലും രാമനും റഹിമും തമ്മിൽ വ്യത്യാസമില്ലെന്നും ഈശ്വരനും അല്ലാഹുവും ഒന്നാണെന്നുമുള്ള തത്ത്വപ്രഖ്യാപനങ്ങൾ നടത്തി സംതൃപ്തിയടയുകയേ ചെയ്തുള്ളു. പൂന്താനമാകട്ടെ, അവിടെനിന്നും ബഹുദൂരം മുന്നോട്ടു പോയി. ചാതുർവർണ്ണ്യത്തിന്റെ മുകൾത്തട്ടിൽനിന്നിറങ്ങി വന്ന് അദ്ദേഹം അവശരുടെയും ആർത്തരുടെയും ഭാഗത്തു പ്രത്യക്ഷമായിത്തന്നെ നിലയുറപ്പിച്ചു. സാമൂഹ്യജീവിതത്തിലെ ദുർവൃതിയാനങ്ങളെ തൊലിയുരിച്ചു കാട്ടാൻ അദ്ദേഹം തന്റെ സിദ്ധികൾ പ്രയോജനപ്പെടുത്തി. ചുററുപാടുകളിലാകെ യാതനകൾ ചുഴന്നു നില്ക്കവെ, സമസൃഷ്ടികൾ ദുരിതങ്ങളിൽ നീറിക്കൊണ്ടിരിക്കവെ താൻ മാത്രം ഈശ്വര സാക്ഷാത്കാരം തേടിപ്പോകുന്നതു തികഞ്ഞ സ്വാർത്ഥതയാണെന്ന് അദ്ദേഹം ഉറച്ചു വിശ്വസിച്ചു. "വൈകുണ്ഠത്തിലേക്കു പൊയ്ക്കൊൾവിനേവരും" എന്നു വിശ്വപ്രേമം വെളിപ്പെടുത്തുക മാത്രമല്ല അദ്ദേഹം ചെയ്തത്; തന്റെ സഹജീവികളെ വീർപ്പുമുട്ടിച്ചിരുന്ന ദുരാചാരങ്ങൾക്കും ദുർനീതികൾക്കുമെതിരെ നിശിതമായിത്തന്നെ ആ അദ്ധ്യാത്മ മാത്രപഥികൻ തന്റെ തൂലിക ചലിപ്പിക്കുകയും ചെയ്തു.

> കൃപകൂടാതെ പീഡിപ്പിച്ചീടുന്ന
> നൃപൻ ചത്തു കൃമിയായ് പിറക്കുന്നു.
>
> സ്ഥാനമാനങ്ങൾ ചൊല്ലിക്കലഹിച്ചു
> നാണംകെട്ടു നടക്കുന്നിതു ചിലർ
> മദമത്സരം ചിന്തിച്ചു ചിന്തിച്ചു
> മതികെട്ടു നടക്കുന്നിതു ചിലർ
> ചഞ്ചലാക്ഷിമാർ വീടുകളിൽ പുക്കു
> കുഞ്ചിരാമനായാടുന്നിതു ചിലർ
> കോലകങ്ങളിൽ സേവകരായിട്ടു
> കോലംകെട്ടി നടക്കുന്നിതു ചിലർ
>
> അമ്മയ്ക്കും പുനരച്ഛനും ഭാര്യയ്ക്കും

ഉൺമാൻപോലും കൊടുക്കുന്നില്ലാ ചിലർ

തുടങ്ങിയവ ചില 'സ്ഥാലീപുലാകങ്ങൾ' മാത്രമാണ്. ദുർബ്രാഹ്മണ്യത്തിൻെറ നേർക്കുയർത്തിയ, നേരത്തെ ഉദ്ധരിച്ച വരികളും ഇവിടെ പ്രസക്തങ്ങളാകുന്നു:

സാമൂഹ്യ ദുർന്നീതികൾക്കെതിരെ തൂലിക ചലിപ്പിച്ച ആദ്യത്തെ മലയാളകവി എന്ന ബഹുമതിക്കാണ് പൂന്താനം ഇവിടെ അർഹനാകുന്നത്.

സുനിശ്ചിതമായ മരണത്തോടുള്ള ഉന്മുഖതയും തന്മൂലം സംജാതമാകുന്ന അസ്തിത്വദുഃഖവും അത്യാധുനിക ചിന്തയുടെ അട്ടിപ്പേറല്ലെന്നു പൂന്താനം കവിതകൾ വിശേഷിച്ചും ജ്ഞാനപ്പാന വെളിപ്പെടുത്തുന്നു എന്ന വസ്തുതകൂടി പറയേണ്ടതുണ്ട്. മരണത്തെ മനോഹരമാംവിധം കവിതയിലാക്കുന്ന മാസ്മരവിദ്യ നൂററാണ്ടുകൾക്കു മുൻപുതന്നെ ഈ മലയാള മഹാകവി പ്രദർശിപ്പിച്ചിട്ടുണ്ട്:

കണ്ടുകണ്ടങ്ങിരിക്കും ജനങ്ങളെ
കണ്ടില്ലെന്നു വരുത്തുന്നതും ഭവാൻ

എണ്ണിയെണ്ണിക്കുറയുന്നിതായുസ്സും
മണ്ടിമണ്ടിക്കരേറുന്നു മോഹവും

... ഇത്ഥമോരോന്നു ചിന്തിച്ചിരിക്കവേ
ചത്തുപോകുന്നു പാവം, ശിവ! ശിവ!

എന്നാൽ മരണപ്രകീർത്തകരായ അത്യാധുനികരുടെ രചനകളിൽനിന്നും നിശിതമായൊരു വ്യത്യാസം പൂന്താന രചനകളിൽ ഏതു നഗ്നദൃഷ്ടിക്കും കാണാവുന്നതാണ്: മരണത്തിൻെറ സുനിശ്ചിതത്വമോർത്തോർത്തു നിഷ്ക്രിയരായി മേവുകയാണു കരണീയമെന്നോ, മരണപര്യവസായിയായ ജീവിതം ആദ്യന്തം ധൂർത്തടിക്കുവാനുള്ളതാണെന്നോ പൂന്താനം ഒരിക്കലും വിശ്വസിച്ചിരുന്നില്ല. കൈയിൽ കിട്ടിയ ജീവിതത്തെ തനതായ മട്ടിൽ ധന്യമാംവിധം കർമ്മനിരതമാക്കുകയാണു മാനവ കർത്തവ്യമെന്നു സ്വന്തം ജീവിതംകൊണ്ടും രചനകളെക്കൊണ്ടും വിളംബരം ചെയ്യാനാണ് അദ്ദേഹം മുതിർന്നത്.

നിഷ്ക്കാമ ഭക്തനെന്ന ആദരത്തിനു സർവ്വഥാ അർഹനാണ് പൂന്താനം. ഭൗതികനേട്ടങ്ങൾക്കായുള്ള—ആയുസ്സിനോ ആരോഗ്യത്തിനോ സൗജന്യത്തിനോ ആയുള്ള— ഒരു പ്രാർത്ഥനയും അദ്ദേഹത്തിൻെറ കൃതികളിലില്ല.

പോയ്‌വഴ്പോയി കാലം കളയാതെ
വൈകുണ്ഠത്തേക്കു പൊയ്ക്കൊൾവിനേ
വരും

എന്നാണ് മനുഷ്യരാശിക്കായുള്ള അദ്ദേഹത്തിൻെറ സന്ദേശം. ഭക്തകവികൾ നമുക്ക് ഏറെപ്പേരുണ്ടെങ്കിലും നിഷ്കാമഭക്തി വ്രതനിഷ്ഠയോടെ വളർത്തിയെടുത്ത ഏക കവി പൂന്താനമാണ്. ശ്രീമദ് ഭാഗവതത്തിൽ ഭഗവാൻ ദേവന്മാർക്ക് ഒരവസരത്തിൽ നല്കുന്ന ഉപദേശം കലിയുഗത്തിൽ പിറക്കാനിരിക്കുന്ന പൂന്താനത്തിൻെറ ഭക്തിയെ ഉള്ളത്തിൽ കണ്ടുകൊണ്ടാണാവോ എന്നുപോലും സംശയിക്കാവുന്നതാണ്.

കിം ദുരാ പം മയിപ്രീതേ
തഥാപി വിബുധർഷഭാഃ
മയ്യേകാന്തമതിർന്നാന്യ—
ന്മത്തോ വാഞ്ഛതി തത്ത്വവിത്
(ഞാൻ പ്രീതനായാൽ സാധിപ്പാൻ കഴിയാത്തത് ഒന്നുമില്ല. എങ്കിലും പരമാർത്ഥമറിയുന്നവൻ എന്നെയല്ലാതെ മററൊന്നിനെയും കാംക്ഷിക്കുന്നില്ല. ഫലകാംക്ഷയോടെ ഭജിക്കുന്നവരെക്കാൾ നിഷ്ക്കാമഭക്തന്മാരാണ് എനിക്ക് അതിപ്രിയന്മാർ.)

ദാഹിച്ചു മോഹിച്ചുണ്ടായ ഉണ്ണി അകാലത്ത് അപകടമൃത്യു അടഞ്ഞപ്പോൾപ്പോലും ആ കദനഭാരത്തെയാകെ

ഉണ്ണിക്കൃഷ്ണൻ മനസ്സിൽ കളിക്കുമ്പോൾ
ഉണ്ണികൾ മററു വേണമോ മക്കളായ്

എന്ന ഈരടിയിലലിയിച്ചൊഴുക്കുവാൻ കവിക്കു കഴിഞ്ഞത് ഈ നിഷ്ക്കാമഭക്തികൊണ്ടാണ്.

പൂന്താനത്തിൻെറ ജീവിതം ധന്യമെന്നപോലെ ദീർഘവുമായിരുന്നു. ആ വസ്തുത അദ്ദേഹംതന്നെ അർത്ഥശങ്കയ്ക്കിടയില്ലാത്തവിധം വെളിപ്പെടുത്തിയിട്ടുണ്ട്:

കണ്ണൻ കളിക്കും കളിക്കോപ്പു കാൺമാ—
നെന്നേ കൊതിക്കുന്നു ദയാംബുരാശേ
ത്വന്നാമസങ്കീർത്തനമെണ്ണിയെണ്ണി
തൊണ്ണൂറടുത്തു പരിവത്സരം മേ
(ശ്രീകൃഷ്ണ കർണ്ണാമൃതം—ശ്ളോകം 148)

പൂന്താനം കവിതകളിൽ യതിഭംഗവും വൃത്തഭംഗവും അഭംഗിയുള്ള പ്രയോഗങ്ങളും അപൂർവമല്ലാതെതന്നെ കാണാവുന്നതാണ്. പക്ഷേ, കവിയുടെ അഗാധമായ ആത്മാർത്ഥതയും ഹൃദയനൈർമ്മല്യവും അത്തരം കാവ്യദോഷങ്ങൾ ശ്രദ്ധിക്കുന്നതിൽനിന്നും അനുവാചകരെ അകററുന്നു. ശ്രീകൃഷ്ണ കർണ്ണാമൃതത്തെപ്പററി മഹാകവി ഉള്ളൂരിൻെറ പ്രസ്താവന പൂന്താനത്തിൻെറ മററു രചനകൾക്കും ബാധകമാക്കാവുന്നതാണ്: "... കർണ്ണാമൃതത്തിൽ അങ്ങിങ്ങു ചില അഭംഗിയുള്ള പ്രയോഗങ്ങളും യതിഭംഗാദിവൈകല്യങ്ങളും കാണാനുണ്ടെങ്കിലും അവയെല്ലാം കവിയുടെ കൂലങ്കഷമായ ഭക്തിഗംഗാപ്രവാഹത്തിൽ മാഞ്ഞുപോകുന്നു... (കേരള സാഹിത്യ ചരിത്രം)

പൂന്താനം ഉടലോടെ വൈകുണ്ഠത്തിലേക്കു പോയി എന്നാണ് ഐതിഹ്യം. വിമാനവുമായി വിഷ്ണുപാർഷദർ ഇല്ലമുററത്തു വന്നിറങ്ങിയെന്നും പൂന്താനത്തെ വിമാനത്തിൽ കയററിക്കൊണ്ടു പോയി എന്നുള്ളതെല്ലാം കഥകളാണെങ്കിലും മരണസമയത്തു താൻ വൈകുണ്ഠത്തിലേക്കാണു പോകുന്നതെന്ന്, എത്രയോ മുൻപുതന്നെ ശരീരാഭിമാനം സന്ത്യജിച്ചുകഴിഞ്ഞിരുന്ന ആ സഗുണോപാസകൻ ദൃഢമായി വിശ്വസിച്ചിരുന്നുവെന്ന കാര്യത്തിൽ സംശയിക്കേണ്ടതില്ല.

സമസൃഷ്ടികളെ സ്നേഹിച്ചും സേവിച്ചും ശുദ്ധീകരിച്ചുമാണ് ഈശ്വരതാദാത്മ്യം പ്രാപിക്കേണ്ടതെന്ന മഹാതത്ത്വം ഒരു കാലഘട്ടത്തിൻെറ മുഴുവൻ കരുത്തും സംഭരിച്ചുകൊണ്ടു തലമുറകളോട് ഉദ്ബോധിപ്പിച്ച മഹാനായ കവിയും മഹാനായ മനുഷ്യനുമാണ് പൂന്താനം എന്നു പറഞ്ഞുകൊണ്ട് അവസാനിപ്പിക്കുമ്പോൾ അദ്ദേഹത്തെക്കുറിച്ച് പറയേണ്ടതു മുഴുവൻ പറഞ്ഞു എന്നു കൃതാർത്ഥത കൊള്ളാനാവില്ല.










## സുധീർ പരമേശ്വരൻ


**സ്വാതന്ത്ര്യത്തിനു മുമ്പും പിമ്പുമുള്ള വൈദ്യശാസ്ത്രത്തിനു വേണ്ടി ചോരയും നീരും ഒഴുക്കിയ കാലഘട്ടത്തിൻെറ പ്രതീകങ്ങളായി ത്തീർന്നിട്ടുള്ള നമ്മുടെ ഡോക്ടർമാരെക്കുറിച്ചുള്ള അറിവുകൾ ആരും രേഖപ്പെടുത്തിവച്ചിട്ടില്ല. നമ്മുടെ ഭിഷഗ്വരചരിത്രം ഇനിയും എഴുതപ്പെട്ടിട്ടില്ല എന്ന ദുഃഖകരമായ സത്യം ഇവിടെ അവശേഷിക്കുകയാണ്. നാഴികമണിയുടെ സമയക്രമങ്ങളിൽ ഏറെയും ഉണ്ണാതെയും ഉറങ്ങാതെയും രോഗികൾക്കുവേണ്ടി സമർപ്പിച്ച ജീവിതങ്ങളുടെ ചരിത്രം നാം അറിഞ്ഞിരിക്കേണ്ടതാണ്.**



ഡോ. കെ.എൻ. പിള്ള

# നമ്മെ രക്ഷിച്ച ചിലർ

ആതുരാലയങ്ങളിൽ ശാന്തി തേടിയെത്തുമ്പോൾ മനസ്സിൻെറ ചില്ലുജാലകങ്ങൾ തുറന്ന് സ്നേഹത്തിൻെറ തൂവാലയിൽ രോഗപുഷ്പങ്ങൾ ഇറുത്തെടുത്ത ജീവിതത്തിൻെറ തൊണ്ണൂറുകൾ പിന്നിട്ടവർ ഇപ്പോൾ എന്തു പറയുന്നു?

സേവനത്തിനുവേണ്ടി മാത്രമാണ് തങ്ങൾ ഈ ഭൂമിയിൽ പിറന്നതെന്നു വിശ്വസിക്കുന്ന ഒരു തലമുറയുടെ പ്രതിനിധിയാണ് ഡോക്ടർ ഇലങ്കത്ത് കെ.എൻ. പിള്ള. കന്യാകുമാരി ജില്ലയിൽ ഇരണിയൽ താലൂക്കിൽ നെയ്യൂർ വില്ലേജുകാരനായ ഡോ. ഇലങ്കത്ത് കെ. നീലകണ്ഠപ്പിള്ളയ്ക്ക് ജന്മശതാബ്ദി കടക്കാൻ ഇനി അഞ്ചുവർഷം മാത്രം. 95 വർഷം ജീവിച്ച ആ കണ്ണുകൾ കണ്ട ജനനവും മരണവും 'ജീവിച്ചിരിക്കേണ്ട പുനർജ്ജന്മ'വും വർത്തമാനത്തിൻെറ ഡയറിക്കുറിപ്പുകളിൽ എഴുതിവയ്ക്കപ്പെടേണ്ടവയാണ്. ഓർമ്മകളുടെ ദൈന്യം മുററിയ മുഖത്തു ശാന്തിയുടെ വിരലടയാളം. കണ്ണുകളിൽ വാർദ്ധക്യത്തിൻെറ നിഴൽ പരന്നിട്ടും ചെറുപ്പത്തിൻെറ ശബ്ദം കേൾക്കുമ്പോൾ അറിവുകളുടെയും അനുഭവങ്ങളുടെയും കൈമാററത്തിനു തയ്യാറെടുക്കുകയാണ് മുതുമുത്തച്ഛനായ ഈ ആദ്യകാല ഡോക്ടർ.

നെയ്യൂരിലെ കർഷക കുടുംബത്തിൻെറ ജീവിതവൃത്തങ്ങളിൽനിന്നും എഡിൻബറോയിലെ വൈദ്യശാസ്ത്ര ക്ളാസ്സുമുറികളിൽ അറിവുകൾ തേടിപ്പോയ യൗവനം. പിന്നീട് ഒരു നിമിത്തമെന്നോണം രണ്ടാം തലമുറയിലും മൂന്നാം തലമുറയിലും വൈദ്യപാരമ്പര്യം നിലനിർത്തിക്കൊണ്ട്, വാനപ്രസ്ഥത്തിൻെറ സ്വാസ്ഥ്യം നുണയുമ്പോൾ ഡോ. ഇലങ്കത്തിനു കഥകൾ ഏറെപ്പറയാനില്ല! അവയൊക്കെയും എന്നേ സ്വന്തം ആത്മാവിൻെറ ഭാഗങ്ങളായിക്കഴിഞ്ഞിരിക്കുന്നു. 'ഞങ്ങൾ ജീവിച്ച കാലം നിങ്ങൾക്കു കിട്ടുകയില്ല. മരണത്തിൽനിന്നു രക്ഷപ്പെട്ടു വരുന്ന രോഗിയുടെ നന്ദിസൂചകമായ പുഞ്ചിരിയിലും ആശ്വാസത്തിലും മാത്രമേ ഞങ്ങൾ പ്രതിഫലം കണ്ടെത്തിയിരുന്നുള്ളൂ.'

കാലപുസ്തകത്തിൻെറ താളുകൾ മറിച്ചു നോക്കി ഒരു താരതമ്യത്തിനു മുതിരുമ്പോൾ പഴമയുടെ വെള്ളിരേഖകളെപ്പററി അന്തസ്സും വർത്തമാനത്തിൻെറ സ്നേഹരഹിതമായ നിശ്ശൂന്യതയും ക്ഷോഭവും ആശങ്കയും ആ കണ്ണുകളിൽ മിന്നിമറയുന്നു. ആത്മാർത്ഥതയുടെ ലേപനം പുരട്ടിയ വാക്കുകളായിരുന്നില്ല. മറിച്ച്, സേവനത്തിൻെറ ഹൃദയപേശികൾ തന്നെയായിരുന്നു രോഗിക്കു നല്കുവാൻ ഉണ്ടായിരുന്നതും നല്കിയതും.

ഭിഷഗ്വരസങ്കല്പത്തിൻെറ പാതിവ്രത്യത്തിന് നിറഭേദം വന്നുകൂടാ. പുത്തൻ തലമുറയിലെ ഡോക്ടറന്മാരോട് ഡോ. കെ.എൻ. പിള്ളയ്ക്ക് എന്താണു പറയാനുള്ളത്?

'ഡോക്ടർമാർ തങ്ങളുടെ ജീവിതംതന്നെ പൂർണ്ണമായും ഒരു സേവനമായി കരുതണം. രോഗിയോടുള്ള സമീപനം നിയതമായ മാനദണ്ഡങ്ങൾക്ക് അതീതമായിരിക്കുകയും വേണം. അക്കാഡമിക് പഠനത്തിനുശേഷം പഠനം തുടരാത്ത ഡോക്ടർക്ക് ഒരിക്കലും രോഗിയോടു നീതി പുലർത്താൻ കഴിയില്ല. ഒരു നല്ല ഡോക്ടർ ഏററവും നല്ല വിദ്യാർത്ഥികൂടിയായിരിക്കണം.'

## ഒരു വഴിത്തിരിവ്

ഒരു വ്യക്തിയുടെ ജീവിതത്തിലെ മുഖ്യവഴിത്തിരിവായി മാറുന്നത് യാദൃച്ഛികമായ ഒരു ബന്ധത്തിലോ സംഭവത്തിലോ നിന്നായിരിക്കും. നാഗർകോവിൽ ക്രിസ്ത്യൻ കോളേജിൽ ഹിസ്റ്ററി വിദ്യാർത്ഥിയായിരുന്ന കെ. നീലകണ്ഠപ്പിള്ളയ്ക്ക് ഒരു ഡോക്ടറാകണമെന്ന അഭിലാഷമേ ഉണ്ടായിരുന്നില്ല. ഹോസ്ററലിൽ താമസിച്ചു പഠിച്ചുകൊണ്ടിരിക്കെ പനിയായി ലണ്ടൻ മിഷൻ ആശുപത്രിയിൽ ചെന്ന നീലകണ്ഠൻ എന്ന വിദ്യാർത്ഥിയെ സ്കോട്ടുലൻഡുകാരനായ പ്യൂ എന്ന ഡോക്ടറാണ് ചികിത്സിച്ചത്. രോഗക്കിടക്കയിൽ നിരന്തരമായി പുസ്തകവായനയിൽ ഏർപ്പെട്ടിരുന്ന ആ വിദ്യാർത്ഥിയെ ഡോക്ടർ പ്യൂ ശ്രദ്ധിക്കാനിടയായി. ഒരു രോഗിയും ഡോക്ടറും തമ്മിലുള്ള ചികിത്സാമുറകൾക്കപ്പുറം സൗഹൃദത്തിനു പാത്ര



ഡോ. കെ.എൻ. പിള്ളയും സഹധർമ്മിണി സുമതി അമ്മയും

മാകുകയായി ഡോക്ടറായ പപ്പുവും വിദ്യാർത്ഥിയായ നീലകണ്ഠനും.

'എന്തുകൊണ്ട് താങ്കൾക്ക് ഒരു ഡോക്ടറായിക്കൂടാ?' എന്നുള്ള ഡോക്ടറുടെ രോഗിയോടുള്ള ചോദ്യമാണ് ഡോ. കെ.എൻ. പിള്ളയുടെ ജനനം.

സാഹചര്യങ്ങൾ വിഭിന്നമെങ്കിലും ആത്മാർത്ഥതയും താത്പര്യവുമുള്ളവർ മാത്രമേ അന്ന് വൈദ്യവൃത്തിയിലേക്ക് ഇറങ്ങിത്തിരിച്ചിരുന്നുള്ളു. പ്രവേശനപ്പരീക്ഷകൾക്കുമപ്പുറം കഠിനാദ്ധ്വാനം ചെയ്യാനുള്ള ഒരു വ്യക്തിയുടെ അർപ്പണ മനോഭാവമാണ് ഏററവും വലിയ യോഗ്യതയായി കണക്കാക്കപ്പെട്ടിരുന്നത്.

ആശുപത്രിവിട്ടിറങ്ങിയ നീലകണ്ഠപ്പിള്ളയെ കാണാനായി ഡോക്ടർ പപ്പു ഹോസ്ററലിൽ തൻെറ രോഗിയായിരുന്ന വിദ്യാർത്ഥിയെ കാണാനെത്തുമായിരുന്നു. അങ്ങനെ രൂപം കൊണ്ട സൗഹൃദം തികഞ്ഞ ആത്മബന്ധമായി പരിണമിച്ചു.

ചരിത്രവിദ്യാർത്ഥിയായതിനാൽ നമ്മുടെ നാട്ടിൽ പഠനസൗകര്യം ലഭിക്കാതിരുന്ന നീലകണ്ഠപ്പിള്ളയെ സ്കോട്ട്ലൻഡിൽ പോയി മെഡിസിൻ പഠിക്കാൻ പ്രേരിപ്പിച്ചത് പപ്പുവുമായുള്ള സൗഹൃദമായിരുന്നു. അതിനു നിമിത്തമായിത്തീർന്നതോ ചെറിയൊരു പനിയും തലവേദനയും!

ഇതിനിടയിൽത്തന്നെ അച്ഛൻെറ ദേഹവിയോഗത്തെത്തുടർന്ന് വീട്ടിലെ സാഹചര്യങ്ങൾ വൈദ്യം പഠിക്കാനുള്ള ആഗ്രഹത്തെ പിന്തിരിപ്പിക്കുന്നുണ്ടായിരുന്നെങ്കിലും നീലകണ്ഠപ്പിള്ളയുടെ മനസ്സിൻെറ ദൃഢനിശ്ചയംതന്നെയാണ് ഒടുവിൽ വിജയം കണ്ടെത്തിയത്. മകൻ അന്യദേശത്തേക്കു പോകുന്നതിൽ അമ്മയ്ക്കു വൈമനസ്യം ഉണ്ടായിട്ടും മകൻെറ തീക്ഷ്ണമായ ആഗ്രഹത്തിനു മുന്നിൽ മൗനാനുവാദം നല്കുകയാണു ചെയ്തത്.

അതുകൊണ്ട് നമ്മുടെ നാട്ടിന് പ്രഗല്ഭനായ ഒരു ഡോക്ടറെ ലഭിച്ചു.

1930-കളിൽ ചികിത്സാരംഗത്ത് പ്രവർത്തിച്ചു തുടങ്ങിയപ്പോൾ ഇന്നത്തെ ടാബ്ലററുകൾക്കു പകരം ദ്രവരൂപത്തിലുള്ള മരുന്നുകളാണ് രോഗികൾക്ക് ഏറെയും നല്കിയിരുന്നത്. രോഗവിവരം അറിയുന്നതോടുകൂടി ഡോക്ടർ രോഗിയുടെ വീട്ടിൽച്ചെന്നു ചികിത്സിക്കുന്ന സമ്പ്രദായമാണ് അന്നുണ്ടായിരുന്നത്. ഇങ്ങനെ മൈലുകളോളം നടന്ന് രോഗികളുടെ വീട്ടിലെത്തിയിട്ടുള്ള കാര്യം ഡോക്ടർ അനുസ്മരിച്ചു.

മനോരോഗാശുപത്രിയിൽ സേവനത്തിലായിരുന്ന സമയത്ത് ഉണ്ടായൊരനുഭവം ഡോക്ടർ കെ.എൻ.പിള്ളയെ ഏറെ നൊമ്പരപ്പെടുത്തിയിട്ടുണ്ട്.

മനോരോഗവിഭ്രാന്തിയിൽ ഒരു രോഗിണി മലം തിന്നുകൊണ്ടിരിക്കെ അവിടെ യാദൃച്ഛികമായി വന്ന ഒരു മതപുരോഹിതൻ അവരെ ചികിത്സിക്കുന്നതിനു പകരം തങ്ങളുടെ മതത്തിൽ ഉൾപ്പെടുത്തണമെന്നു പറഞ്ഞു. അതു കേട്ട ഡോക്ടർ, തെരുവിലെ പന്നികൾ ഇതേ പ്രവൃത്തിതന്നെയാണു ചെയ്യുന്നതെന്നും അവരെ ഒരു പുരോഹിതനും മതത്തിൽ ചേർക്കാറില്ലെന്നും തുറന്നടിച്ചു.

രോഗചികിത്സയെപ്പററിയുള്ള അങ്ങയുടെ കാഴ്ചപ്പാട് എന്താണ്?

'ക്ഷമയോടുകൂടി രോഗി പറയുന്നത് മുഴുവൻ കേൾക്കാൻ ഒരു ഡോക്ടർ എപ്പോഴും തയ്യാറാകണം. രോഗിയുടെ വലിപ്പച്ചെറുപ്പമാകരുത് രോഗചികിത്സയുടെ മാനദണ്ഡം. ചികിത്സിക്കുന്ന ഡോക്ടർക്കും ഒപ്പം രോഗിക്കും മാനസിക സംതൃപ്തി ലഭിക്കണം.'

ഇന്നത്തെ മെഡിക്കൽ വിദ്യാഭ്യാസ സമ്പ്രദായം?

'ഇന്നത്തെ മെഡിക്കൽ വിദ്യാർത്ഥികളിൽ ഭൂരിഭാഗവും സ്വന്തം താത്പര്യപ്രകാരം തന്നെയാണോ വൈദ്യവൃത്തി ഒരു പ്രൊഫഷനായി തിരഞ്ഞെടുക്കുന്നതെന്ന കാര്യത്തിൽ സംശയമുണ്ട്. സമൂഹത്തിൽ ലഭിക്കുന്ന ഉന്നത സ്ഥാനമാനങ്ങളും സാമ്പത്തികലാഭവുമാണ് മിക്കവരുടെയും നോട്ടം.'

മെഡിക്കൽ വിദ്യാർത്ഥികളിൽ കാണുന്ന ക്രൂരമായ റാഗിംഗ് 'ഡോക്ടർ' എന്ന പദത്തിൻെറ അർത്ഥംതന്നെ ബലികഴിക്കുന്ന ഒന്നാണെന്നാണ് ഡോ. കെ.എൻ. പിള്ളയുടെ അഭിപ്രായം. ഇംഗ്ളണ്ടിൽ പഠിച്ചുകൊണ്ടിരിക്കെ 'റാഗിംഗ്' ക്രൂരമായ അനുഭവമാക്കാതെ വിദ്യാർത്ഥികളെ രസകരമായി പരിചയപ്പെടുത്തുന്നതിനുള്ള ഒരു ആഹ്ളാദവേളയായിട്ടാണ് ഉപയോഗിച്ചിരുന്നതെന്നു ഡോക്ടർ പറയുന്നു.

മെഡിക്കൽരംഗത്തെ പോരായ്മകൾ?

'സർക്കാർ ആശുപത്രികളുടെ അരക്ഷിതാവസ്ഥ വച്ചുനോക്കിയാൽ വൈദ്യശാസ്ത്രരംഗം കൂടുതൽ സ്വകാര്യവൽക്കരിക്കുന്നതിൽ തെറെറാന്നുമില്ല. ഇംഗ്ളണ്ടിലും മററും സ്വകാര്യ ആശുപത്രികളാണ് ഏറെയും. അവയെല്ലാം വളരെ നല്ല രീതിയിൽ പ്രവർത്തിക്കുകയും ചെയ്യുന്നു. വാങ്ങുന്ന പ്രതിഫലത്തിനെങ്കിലും സേവനം ചെയ്യപ്പെടുന്നു എന്നുള്ളതാണ് അതിൻെറ മേന്മയെന്ന് എനിക്കു തോന്നുന്നു.'

അവർണ്ണരുടെ ക്ഷേത്രപ്രവേശനവുമായി ബന്ധപ്പെട്ട ഒരനുഭവം ഇന്നും ഡോ. ഇലങ്കത്ത് ഓർക്കുന്നുണ്ട്. ക്ഷേത്രത്തിൽ പോകാറില്ലെന്ന് ആരോ പറഞ്ഞുകേട്ടതനുസരിച്ച് റാണി സേതുലക്ഷ്മീഭായി ഇലങ്കത്തിനോട് കാരണമാരാഞ്ഞു. 'താൻ ക്ഷേത്രത്തിൻെറ പുറത്തുനിന്നു തൊഴാറുണ്ടെന്നും അകത്തു കയറുന്നില്ലെന്നേ ഉള്ളൂ' എന്നും ഡോക്ടർ മറുപടി പറഞ്ഞു. അത് എന്തുകൊണ്ടാണെന്ന് ആരാഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞ മറുപടി ചരിത്രത്തിൻെറ നെഞ്ചിൽ കൊള്ളുന്നതായിരുന്നു.

ക്ഷേത്രത്തിൽ എല്ലാ വിഭാഗം ജനങ്ങൾക്കും പ്രവേശനം ലഭിക്കാത്തതുകൊണ്ടാണ് താൻ അങ്ങനെ ചെയ്യുന്നതെന്നു ഡോക്ടർ ഇലങ്കത്ത് വിനയാന്വിതനായി പറഞ്ഞു. പിന്നീട് എല്ലാ ജനങ്ങൾക്കും ക്ഷേത്രപ്രവേശനം ലഭിച്ച ആ ദിവസം തൻെറ ജീവിതത്തിലെ ഏററവും സന്തോഷകരമായ ദിവസമായി ഈ തൊണ്ണൂററിയഞ്ചുകാരൻ ഇന്നും കാണുന്നു.

ഒരുചാക്ക് അരിക്ക് അഞ്ചുരൂപയുള്ളപ്പോൾ രോഗികളെ ചികിത്സിച്ചു തുടങ്ങിയ ഡോക്ടറാണ് ഇലങ്കത്ത്. മൈലുകൾ നടന്നും ഓടിയും രോഗികളുടെ വീട്ടിലെത്തി 'മരണത്തെ തിരിച്ചയച്ച' ഈ ഡോക്ടറുടെ എല്ലാ ജീവിതവിജയത്തിനും പിന്നിൽ ഭാര്യ സുമതിയമ്മയുടെ നിസ്സീമമായ സഹകരണം ഉണ്ടായിരുന്നു. 'ഇലങ്കത്ത് ഫാമിലി'യിൽ ഡോക്ടർമാരുടെ ഒരു നിര വളരുകയാണ്. മകൻ ഡോ. ജയകുമാർ അകാലത്ത് മരിച്ചു. മകൻെറ മകൻ ഡോ. സുനിൽ, കോഴിക്കോട് മെഡിക്കൽ കോളേജിലെ ഡോക്ടറാണ്. മകൾ മീനാക്ഷിയുടെ മകൻ ഡോ. രജനീഷ്കുമാർ തിരുവനന്തപുരം കോസ്മോപോളിററൻ ആശുപത്രിയിൽ സേവനം നടത്തുന്നു. മക്കളോടും കൊച്ചുമക്കളോടും ഡോക്ടറായ അപ്പൂപ്പൻ പറയാറുണ്ട്: "നിങ്ങൾ, നിങ്ങളുടെ ജോലി ആത്മാർത്ഥമായി ചെയ്യുക. ഒരിക്കലും പണത്തിനുവേണ്ടി രോഗിയെ ചികിത്സിക്കരുത്."



സ്വാതന്ത്ര്യത്തിലേക്കുള്ള പടവുകളിൽ അവസാനത്തെ ഒന്നും ഭാരതീയർ കടന്നുകഴിഞ്ഞിരുന്ന കാലഘട്ടം. ഭാരതം അങ്ങോളമിങ്ങോളം വിമോചനത്തിൻെറ ആദ്യകിരണങ്ങൾ ദീപ്തി ചൊരിഞ്ഞ ദിനങ്ങൾ. ഇങ്ങ് കേരളത്തിലും അതിൻെറ അലയിളക്കങ്ങളുടെ ആവിയും ചൂടും നുരഞ്ഞുപതഞ്ഞു. തിരുവിതാംകൂറുകാരെ വിറപ്പിച്ച തിരുവിതാംകൂറുകാരനല്ലാത്ത സർ സി.പിയാണ് ഇവിടം ഭരിച്ചിരുന്നത്. ഉന്നതർപോലും ഭീതിയോടെ മാത്രം സമീപിച്ചിരുന്ന സർ സി.പി വെട്ടേററു വീണ സംഭവം കാഴ്ചക്കാരിലും കേൾവിക്കാരിലും അദ്ഭുതവും അമ്പരപ്പുമാണു സൃഷ്ടിച്ചത്. ആ സിംഹഗർജ്ജനത്തിൻെറ രോഗാതുരമായ അവസ്ഥയെ കീഴടക്കിയ ഭിഷഗ്വരന്മാരിൽ ഒരാൾ ഇന്നും പഴയ തിരുവിതാംകൂറിൻെറ ഒരു മൂലയിൽ മൗനമായി ആരും അറിയാതെ ആരും അറിയരുതെന്ന ആഗ്രഹവുമായി വാർദ്ധക്യത്തിൻെറ ദിനങ്ങൾ പിന്തുടരുകയാണ്—ഡോ. വലിയ കേശവൻനായർ.



ഡോ. ആർ. കേശവൻ നായർ

## ഡോ. ആർ. കേശവൻനായർ

'എന്നെപ്പററി ഒന്നും എഴുതണ്ട. ഞാനൊക്കെ പഴയ തലമുറയിൽപ്പെട്ടവരാണ്.' ആൾക്കൂട്ടത്തിൻെറ ഭ്രമകല്പനയിൽനിന്നു വളരെ അകന്ന് ജീവിതസായന്തനത്തിൻെറ സ്വാസ്ഥ്യവും മധുരവും മനസ്സിലേററി ജീവിക്കുകയാണ് ഡോ. ആർ. കേശവൻനായർ.

'എൻെറ പേഴ്സണൽ മാറ്ററുകൾ ഒന്നും തന്നെ ചോദിക്കരുത്. ഞാനതു പറയാൻ ആഗ്രഹിക്കുന്നില്ല.'

ഡോ. കേശവൻനായർ ഇങ്ങനെ പറയുമ്പോൾ നമ്മുടെ ആരോഗ്യരക്ഷാപ്രവർത്തനങ്ങളുടെ ചരിത്രത്തിൽ ഒരിക്കലും അവഗണിക്കാനാവാത്ത അദ്ധ്യായമായി ആ വ്യക്തിത്വം നിലകൊള്ളുകയാണ്.

'കവിളിലും കഴുത്തിലും കൈവിരലുകളിലും മുറിവുകളുമായി ജനറൽ ആശുപത്രിയിൽ കൊണ്ടുവന്ന സി.പിയെ ഉടൻ ഓപ്പറേഷൻ തിയേറ്ററിൽ പ്രവേശിപ്പിച്ചു. അദ്ദേഹത്തിൻെറ പല്ലുകളും നാക്കുമെല്ലാം പുറത്തു കാണാമായിരുന്നു. ഇന്ന് പലരും പറയുന്നതുപോലെ സി.പിയുടെ മൂക്കിന് ഒരു മുറിവും പററിയിരുന്നില്ല. പൾസ് മോശമായതിനാൽ അദ്ദേഹത്തിന് അനസ്തേഷ്യ കൊടുക്കാൻ മടിതോന്നി. ഡോക്ടർമാർ തമ്മിലുള്ള ഈ സംഭാഷണം കേട്ട് സി.പി അനസ്തേഷ്യ കൂടാതെ ഓപ്പറേഷൻ നടത്താൻ നിർദ്ദേശിച്ചു. അനസ്തേഷ്യ ഇല്ലാതെയാണ് പിന്നീട് ഓപ്പറേഷനും കുത്തിക്കെട്ടലുമെല്ലാം നടന്നത്. വേദന സഹിക്കാൻ തനിക്കുള്ള കഴിവ് 35 വർഷമായി നടത്തുന്ന യോഗാഭ്യാസം കൊണ്ടാണെന്ന് പിന്നീട് സി.പി പറയുകയുണ്ടായി. ജൂൺ 13-ന് പേട്ടയിൽ നടന്ന വെടിവയ്പിൽ പരിക്കുപററിയ രാജേന്ദ്രൻ (പേട്ട മൈതാനം ആ പേരിലാണ് ഇന്നറിയപ്പെടുന്നത്) എന്ന വിദ്യാർത്ഥിക്കുവേണ്ടി മദിരാശിയിൽനിന്നും വരുത്തിയിരുന്ന പെനിസിലിനാണ് സി.പിക്ക് ഉപകാരപ്പെട്ടത്.'

സർ സി.പി രാമസ്വാമി അയ്യർക്കു നേരെ വധശ്രമം ഉണ്ടാകുമെന്നും അതിനെപ്പററി മൗണ്ട്ബാററൺ പ്രഭു രഹസ്യമായി മഹാരാജാവിനു [illegible] നല്കിയിരുന്നുവെന്നും സി.പിക്ക് അപകടം പിണഞ്ഞശേഷം ഭേദമാകുന്നതുവരെ മുഴുവൻ സമയവും കൂടെയുണ്ടായിരുന്ന ഡോ. കേശവൻനായർ ഒരു അഭിമുഖത്തിൽ പറഞ്ഞിട്ടുണ്ട്.

സി.പിയെ ചികിത്സിക്കാനായി മദിരാശിയിൽനിന്ന് ഒരുസംഘം ഡോക്ടറന്മാർ എത്തി. തൻെറ ഗുരുതരമായ അവസ്ഥയിൽ ആശങ്കാകുലനായ സി.പി അവരോട് ഇങ്ങനെ പറഞ്ഞു, 'നിങ്ങൾ എൻെറ ഡോക്ടറെ കണ്ടുവോ?' അദ്ദേഹത്തെപ്പോയി ആദ്യം കാണൂ. പിന്നെ എൻറടുത്തേക്കു വരൂ...'

അതിനുശേഷം ഡോ. കേശവൻനായരെ വിളിപ്പിച്ച സി.പി തൻെറ മാനസികാവസ്ഥ വെളിപ്പെടുത്തി.

'താങ്കൾതന്നെ എന്നെ ചികിത്സിച്ചാൽ മതി. എനിക്കു പരിപൂർണ്ണ വിശ്വാസം താങ്കളിലുണ്ട്.'

മുറിവേററ സി.പി ഊട്ടിയിൽ താമസമാകുമ്പോഴും ചികിത്സിക്കാൻ ഡോ. കേശവൻനായർ ഉണ്ടായിരുന്നു.

ഇങ്ങനെ, കേരളത്തിൻെറ വിധിനിർണ്ണായകമായ ഒരവസ്ഥയിൽ സാക്ഷ്യംവഹിക്കാൻ അപൂർവ്വഭാഗ്യം സിദ്ധിച്ച ഡോ. കേശവൻനായരുടെ ജീവിതം തിരുവനന്തപുരം മെഡിക്കൽ കോളേജിൻെറ ചരിത്രംകൂടി ആകുകയാണ്. ഡോ. സി.ഒ. കരുണാകരൻ ഉൾപ്പെടെയുള്ള ആദ്യകാല ഭിഷഗ്വരന്മാരുടെ നിതാന്ത പരിശ്രമത്തിൻെറ ഫലമാണ് ഇന്നത്തെ തിരുവനന്തപുരം മെഡിക്കൽ കോളേജ്.

പേട്ട വെടിവയ്പു സംഭവത്തിൽ മുറിവേററ



മിസ്സസ് കേശവൻ നായർ, മിസ്സസ് രാമൻ തമ്പി, ഡോ. കേശവൻ നായർ



തിരുവനന്തപുരം മെഡിക്കൽ കോളേജിലെ ഡോക്ടർമാരുടെ ഫാൻസി ഡ്രസ് (1945) മത്സരം—ഇടത്തുനിന്ന് ഡോ. അച്യുതൻപിള്ള, ഡോ. ഗോവിന്ദൻ, ഡോ. തമ്പാൻ, ഡോ. കേശവൻനായർ, ഡോ. കേശവൻനായരുടെ മകൻ.

രോഗികളെ കാണുന്നതിനായി ജനറലാശുപത്രിയിൽ എത്തിയ പട്ടംതാണുപിള്ളയോടും സംഘത്തോടും ഡോ. കേശവൻനായർക്ക് മുഷിഞ്ഞു സംസാരിക്കേണ്ടി വന്നിട്ടുള്ളത് ചരിത്രസംഭവമാണ്.

'ഇവരെല്ലാം എന്റെ രോഗികളാണ്. പലരും ഗൗരവമുള്ള ശസ്ത്രക്രിയകൾക്കു വിധേയരായിരിക്കുകയാണ്. ഞാൻ താങ്കളെ ബഹുമാനിക്കുന്നു. പക്ഷേ, ഈ അവസ്ഥയിൽ എന്റെ രോഗികളോടു സംസാരിക്കാൻ കഴിയില്ല.'

ക്ഷോഭിച്ച് ഇറങ്ങിപ്പോയ പട്ടംതാണുപിള്ള പിന്നീട് മുഖ്യമന്ത്രിയായതിനുശേഷം ഡോ. കേശവൻനായരെ കണ്ടപ്പോൾ പഴയ സംഭവങ്ങളൊന്നും ഓർക്കാതെ സ്നേഹപൂർവ്വം പെരുമാറിക്കൊണ്ട് സി.പിയെ രക്ഷപ്പെടുത്തിയതിന് അഭിനന്ദിക്കുകയാണുണ്ടായത്. ഡോ. കേശവൻനായരുടെ മെഡിക്കൽ ജീവിതത്തിലെ രസകരമായ ഒരനുഭവമാണ് തന്റെ മെഡിക്കൽ പ്രായോഗിക പരീക്ഷ. ഒരു ജഡത്തിന്റെ കൈമുട്ടിനു സമീപമുള്ള 'ബ്രയ്ക്കൽ ആർട്ടറി' (Brachial artery) പുറത്തെടുക്കുക എന്നുള്ളതായിരുന്നു പരീക്ഷണം. വളരെനേരം ശ്രമിച്ചിട്ടും ഡോക്ടർക്ക് അതു കണ്ടെത്താൻ കഴിഞ്ഞില്ല. പരാജിതനായ ഡോക്ടറിനോട് കൈകഴുകി പുറത്തു പോകാൻ ഡോക്ടർ ആവശ്യപ്പെട്ടു. നിരാശനായി ഡോക്ടർ മടങ്ങിപ്പോകുമ്പോൾ അതുവഴി വന്ന ഡോക്ടറായ കേണൽ ആൻഡർസൺ കാര്യം അന്വേഷിക്കുകയും അദ്ദേഹംതന്നെ ആ ജഡത്തിന്റെ വലതു കൈയിലെ ആർട്ടറി പുറത്തെടുക്കാൻ ശ്രമിക്കുകയും പരാജയപ്പെടുകയും ചെയ്തു. വാസ്തവത്തിൽ ആ മനുഷ്യന് 'ബ്രയ്ക്കൽ ആർട്ടറി' ഉണ്ടായിരുന്നില്ല. മനുഷ്യനിൽ വളരെ അപൂർവ്വമായ ഒരു അഭാവമായിരുന്നു ആ ജഡത്തിൽ കണ്ടത്.

പരമ്പരാഗത ചികിത്സാസമ്പ്രദായങ്ങൾക്ക് വ്യതിയാനം വരുത്തിക്കൊണ്ട് ഈ ശതകത്തിന്റെ ആദ്യ ദശകങ്ങളിലാണ് ആധുനിക ചികിത്സാരീതികൾ കേരളക്കരയിൽ എത്തിച്ചേർന്നത്. ശ്രീമൂലം തിരുനാൾ മഹാരാജാവിന്റെ ചികിത്സാകാര്യങ്ങൾ നോക്കി നടത്തിയിരുന്നത് വിദേശിയായ ഒരു ഡോക്ടറായിരുന്നു. സായ്പ് പരിശോധിച്ചുകഴിഞ്ഞാൽപ്പിന്നെ ശുദ്ധി നേടുന്നതിന് രാജാവ് കുളിക്കണമെന്നതായിരുന്നു പഴയ ആചാരം. അതുകൊണ്ട് രാജാവിനെ പരിശോധിക്കുന്നത് കൂടുതലും പ്രഭാതങ്ങളിലായിരുന്നു. ഇത്തരം പതിവുകൾ പരിണാമവിധേയമായത് ഡോ. രാമൻ തമ്പി ജനറൽ ആശുപത്രിയിൽ അസിസ്റ്റന്റ് സർജനായി ചേർന്നതോടെയാണ്. 1907-ൽ എഡിൻബറോയിൽ നിന്ന് എം.ഡി.ബിരുദം നേടിയശേഷം നാട്ടിൽ തിരിച്ചെത്തിയ ഡോ.തമ്പിയെ ശ്രീമൂലം തിരുനാൾ മഹാരാജാവിന്റെ പേഴ്സണൽ ഫിസിഷ്യനായി നിയമിച്ചു. ആ ഡോക്ടർ രാമൻ തമ്പിയുടെ മകനാണ് ഡോ.ആർ. കേശവൻനായർ. തലമുറകളിലൂടെ പകർന്നുവന്ന ഈ വൈദ്യശാസ്ത്ര പാരമ്പര്യം കേശവൻനായരുടെ മകനായ ഡോ.രാമകൃഷ്ണൻ നായരിൽ പിൻതുടരുന്നു.


ഡോ. ഗോവിന്ദൻ

ഓർത്തോഫിസിക്സിലും ക്യാൻസർ സർജറിയിലും റേഡിയേഷൻ തെറാപ്പിയിലും വിദഗ്ദ്ധ പരിശീലനം നേടിയ കേശവൻനായർ തിരുവനന്തപുരം ജനറലാശുപത്രിയിലെ ഡെപ്യൂട്ടി സർജനായിട്ടാണ് തന്റെ ഔദ്യോഗിക ജീവിതത്തിന് തുടക്കം കുറിക്കുന്നത്. കേരളത്തിലെ ആദ്യത്തെ മെഡിക്കൽ കോളേജ് തിരുവനന്തപുരത്ത് ആരംഭിച്ചപ്പോൾ അവിടത്തെ സൂപ്രണ്ടും സർജറി വിഭാഗം അസോസിയേറ്റ് പ്രൊഫസറും ആയിത്തീർന്നു. 1962 മുതൽ 1965 വരെ അദ്ദേഹം കോഴിക്കോട് മെഡിക്കൽ കോളേജിലെ സർജറി വിഭാഗം തലവനായിരുന്നു. 1966-ൽ കോട്ടയം മെഡിക്കൽ കോളേജിലെ പ്രിൻസിപ്പലായിരിക്കുമ്പോഴാണ് അദ്ദേഹം ഔദ്യോഗിക ജീവിതത്തിൽനിന്നു വിരമിക്കുന്നത്.

ഡോ.കേശവൻനായർ മുമ്പൊരിക്കൽ ഒരു പ്രസിദ്ധീകരണത്തിൽ ഇങ്ങനെ രേഖപ്പെടുത്തിയിട്ടുണ്ട്. 'മനുഷ്യന്റെ നിസ്സഹായാവസ്ഥയാണ് രോഗം. ഈയവസരത്തിൽ ശാരീരികവും മാനസികവുമായ ആശ്വാസം നൽകുകയാണ് ചികിത്സകന്റെ ലക്ഷ്യം. അതിനാവശ്യമായ പരിജ്ഞാനവും പക്വതയും ഉള്ള ഒരാളിനേ ഒരു നല്ല ഡോക്ടറാകാൻ കഴിയുകയുള്ളൂ. ഓരോ രോഗിയും ഡോക്ടർക്ക് ഒരു പുതിയ വെല്ലുവിളിയുണർത്തുന്നു. വിശദമായി പരിശോധിച്ച് രോഗനിർണ്ണയം നടത്താതെ ചികിത്സ ആരംഭിക്കരുത്. ലബോറട്ടറി പരിശോധനകളും അവയെമാത്രം ആശ്രയിച്ചിട്ടുള്ള ഔഷധ നിർദ്ദേശവും ശരിയായ നടപടിയല്ല. രോഗികളുടെ തിരക്കുള്ളപ്പോൾ കാര്യമായ ചികിത്സ നിശ്ചയിക്കുവാൻ പ്രയാസമാകും. സാഹചര്യങ്ങൾക്കടിമപ്പെട്ട് ഓരോന്ന് ചെയ്യുന്നുവെന്നുമാത്രം. ലബോറട്ടറി പരിശോധനകളെ അമിതമായി ആശ്രയിക്കുന്നതുമൂലം ''യന്ത്രങ്ങളാണ് രോഗനിർണ്ണയം നടത്തുന്നതെന്ന്'' പരിഹാസരൂപേണ പലരും പറയാറുണ്ട്. അതിശയോക്തിയാണെങ്കിൽപ്പോലും തീരെ തള്ളിക്കളയേണ്ട ഒരു വിഷയമല്ല ഇത്.

സമൂഹത്തിലെ എല്ലാ തലങ്ങളിലും എന്നപോലെ വിദ്യാഭ്യാസ രംഗത്തും ഉണ്ടായിക്കൊണ്ടിരിക്കുന്ന അപചയങ്ങളിലേക്കുള്ള ചൂണ്ടുപലകയാണ് കേശവൻനായരുടെ വാക്കുകൾ. രോഗിയെ വെറും ഒരു ഉപകരണം എന്ന രീതിയിൽ മാത്രം കാണുന്ന ഭിക്ഷഗ്വരന്മാരുടെ വളർച്ചയിലേക്കുള്ള അടിസ്ഥാനപരമായ കാരണങ്ങളിലേക്കാണ് അദ്ദേഹം വിരൽ ചൂണ്ടുന്നത്.

1990-ൽ തിരുവനന്തപുരം മെഡിക്കൽ കോളേജിൽ ഡോ.ജ്യോതിദേവും കൂട്ടുകാരും തുടങ്ങിവച്ച 'മെഡിക്കൽ ബ്രദേഴ്സ് സൊസൈററി', റിട്ട: ഡോക്ടർമാരെ മാത്രം പങ്കെടുപ്പിച്ചുകൊണ്ട് ഒരു സെമിനാർ സംഘടിപ്പിക്കുകയുണ്ടായി. പുതിയ തലമുറയിലെ ഡോക്ടർമാർക്ക് അറിവും വെളിച്ചവും പകർന്നു നൽകിയ ആ സംരംഭത്തിൽ ഡോ. കേശവൻനായർ അതീവ ഗുരുതരമായ പ്രശ്നങ്ങളെ അപഗ്രഥിച്ചു സംസാരിച്ചത് അദ്ദേഹത്തിന്റെ ജീവിതദർശനത്തിന് ഉപോൽബലകമായ വ്യാഖ്യാനമാണ്.

'ഒമ്പതാം ക്ലാസ്സിൽ പഠിക്കുമ്പോൾത്തന്നെ ഒരു ഡോക്ടറാകണമെന്നും സർജനാകണമെന്നും ഞാനാഗ്രഹിച്ചു. അതിനുവേണ്ടി കഠിന പരിശ്രമം ചെയ്തു. മുന്നിലുള്ള ലക്ഷ്യത്തിനുവേണ്ടി ആത്മാർത്ഥമായി പരിശ്രമിക്കുകയാണെങ്കിൽ വിജയം നിങ്ങളുടേതാണ്. നിരവധി കടമ്പകൾ കടന്നാണ് ഒരാൾ ഒരു ഡോക്ടറാകുന്നത്. സമൂഹം വളരെയേറെ ചുമതലകളും പ്രതീക്ഷകളും ഡോക്ടർക്കു നൽകുന്നു. ഒപ്പം സമൂഹത്തിൽ അയാൾക്ക് മാന്യതയും പദവിയും വളരെയേറെയാണ്. സഹാനുഭൂതി നിറഞ്ഞ ഒരു ഹൃദയാലുവായിട്ടാണ് മററുള്ളവർ ഒരു ഡോക്ടറെ കാണുന്നത്. അതുകൊണ്ട് ഓരോരുത്തരും സ്വന്തം ഉത്തരവാദിത്വത്തിൽ ബോധവാനായിക്കൊണ്ടുവേണം ഓരോ രോഗിയേയും സമീപിക്കേണ്ടത്.

പല രോഗങ്ങളും വൈദ്യശാസ്ത്രത്തിനു മുന്നിൽ അജ്ഞാതമായിരുന്ന പഴയ കാലത്ത് ചികിത്സ പ്രശ്നസങ്കീർണ്ണമായിരുന്നു. സാങ്കേതികരംഗത്ത് മുന്നേററങ്ങളുടെ നേരിയ വെളിച്ചം മാത്രമേ കണ്ടുതുടങ്ങിയിരുന്നുള്ളൂ. മററു വികസിത രാഷ്ട്രങ്ങളിലെ സ്ഥിതിഗതികൾ ഏറെ മുന്നിലായിരുന്നെങ്കിലും ഒരു മൂന്നാം ലോകരാജ്യത്തിന്റെ സാമ്പത്തിക വൈജ്ഞാനിക പരിമിതികൾക്കുള്ളിൽനിന്ന് ആത്മാർത്ഥമായ സേവനം അനുഷ്ഠിച്ച ഭിക്ഷഗ്വരന്മാർ ഒട്ടനവധിയുണ്ട്. ഗ്രാമങ്ങളിലേക്ക് ഇറങ്ങിച്ചെന്ന് ജീവകാരുണ്യ പ്രവർത്തനങ്ങളുടെ മഹത്തായ പാഠങ്ങൾ പഠിപ്പിച്ച ഡോക്ടർമാരുടെ ജീവിതം പലതും അറിയപ്പെടാതെ പോകുകയാണു ചെയ്തത്. ജീവചരിത്രങ്ങളുടെ' ഘോഷയാത്രതന്നെയുള്ള മലയാളത്തിൽ വൈദ്യശാസ്ത്രത്തിനുവേണ്ടി ചോരയും നീരും ഒഴുക്കിയിട്ടുള്ള അനേകങ്ങളുടെ ഹൃത്സ്പന്ദനങ്ങൾ നിലനിർത്തിയ ഭിക്ഷഗ്വരന്മാരുടെ അർപ്പിതമായ സേവനം എഴുതാൻ ആരും മെനക്കെട്ടില്ല.




ഡോ. ഗോവിന്ദനും പത്നിയും

## ഡോ.ഗോവിന്ദൻ

1930-കളിലെ കടയ്ക്കൽ ലഹള. ബ്രിട്ടീഷ് കൊളോണിയൽ വാഴ്ചയുടെ പീഡനങ്ങളിൽ ഭാരതമാകെ പുളയുന്ന കാലം. കടയ്ക്കലിലെ ഒരാശുപത്രിയിൽ സേവനം അനുഷ്ഠിക്കുകയായിരുന്ന ചെറുപ്പക്കാരനായ ഒരു ഡോക്ടർ. ലഹളസമയത്ത് നാട്ടുകാരും ആശുപത്രി അധികൃതരിൽ ഏറെപ്പേരും കിടപ്പാടം വിട്ടെറിഞ്ഞ് പ്രാണരക്ഷാർത്ഥം ഓടിപ്പോയപ്പോൾ രോഗികളുടെ രക്ഷ നോക്കി സ്വന്തം ജീവൻപോലും പണയംവച്ച് ശുശ്രൂഷ നിർവഹിച്ച മനുഷ്യനായിരുന്നു ഇന്നു തൊണ്ണൂറിലെത്തിയ ഡോക്ടർ ഗോവിന്ദൻ.

1904-ൽ ജനിച്ച ഡോ. ഗോവിന്ദന്റെ പിതാവ് കൊട്ടാരം വൈദ്യനായിരുന്നു. അന്നേറെ പ്രശസ്തനായിരുന്ന കൊട്ടാരം ശങ്കുവൈദ്യൻ എന്ന പേരിലായിരുന്നു അദ്ദേഹം അറിയപ്പെട്ടിരുന്നത്. ആയുർവേദ ചികിത്സാസമ്പ്രദായത്തിൽ അഗ്രഗണ്യമായ ജ്ഞാനം നേടിയിരുന്ന ആ പിതാവ് തന്റെ മകനെയും ഒരു ആയുർവേദ വൈദ്യനാക്കാനാണ് ആഗ്രഹിച്ചിരുന്നത്. അച്ഛൻ രോഗികളെ ചികിത്സിക്കുന്നത് കൗതുകത്തോടെ നോക്കിനിന്നിരുന്ന ആ ബാലമനസ്സിൽ ചികിത്സയുടെ ബാലപാഠങ്ങൾ കയറിപ്പററി. അലോപ്പതി പഠിക്കാൻ പോകുന്നതിനു മുമ്പേ തന്നെ ആയുർവേദത്തിൽ പരമാവധി സ്വായത്തമാക്കാവുന്ന അറിവുകളൊക്കെത്തന്നെ നേടിയിരുന്നു. തന്റെ കുടുംബത്തിൽ ഏഴാമനായി ജനിച്ച അദ്ദേഹത്തിന്റെ വ്യക്തിജീവിതത്തിലെ ദുരന്തങ്ങൾ തന്നെയായിരുന്നു; അലോപ്പതിയിലേക്കു തിരിയാൻ ഉണ്ടായ കാരണം. പതിനെട്ടു വയസ്സുള്ളപ്പോൾ അച്ഛൻ മരിച്ചു. ആ മരണത്തിനു അനുബന്ധമായി ഒട്ടനവധി മരണങ്ങൾ ആ കുടുംബത്തിനു പിന്നീടു സംഭവിച്ചു. അച്ഛൻ മരിച്ച് അഞ്ചുവർഷം കഴിഞ്ഞപ്പോഴേക്കും അമ്മ മരിക്കുന്നു. പതിമൂന്നാം വയസ്സിൽ ഒരു സഹോദരി മരിച്ചു. രണ്ടു സഹോദരന്മാർ ടൈഫോയിഡുമൂലമാണ് മരണക്കിടക്ക പ്രാപിച്ചത്. ഒരു സഹോദരൻ ഹൃദയസ്തംഭനത്തിന് ഇരയായി, ഒരു കുടുംബത്തിലെ അംഗങ്ങളെ ചുററിപ്പററി മരണം ഒരു ചക്രം പൂർത്തിയാക്കാൻ ഒരുങ്ങവേ ഡോ.ഗോവിന്ദനും ടൈഫോയിഡ് പിടിപെട്ടു. പക്ഷെ, മരണത്തെ മനസ്സുകൊണ്ടും ശരീരംകൊണ്ടും കീഴടക്കിയ ആ ഭിഷഗ്വരൻ ഇന്നും നമ്മുടെ മുന്നിലുണ്ട്. മരണം കൈയാളിയ ആ ഭീകരദിവസങ്ങളെ ഓർമ്മയിൽനിന്നു ചികഞ്ഞെടുത്തുകൊണ്ട് ഡോക്ടർ ഗോവിന്ദൻ പറഞ്ഞു.

'എന്റെ അച്ഛന്റെ മരണകാരണം എന്തായിരുന്നു എന്ന് അന്നെനിക്ക് അറിയില്ലായിരുന്നു. പക്ഷേ, അത് മാരകമായ ക്യാൻസറായിരുന്നുവെന്ന് ഇന്നു ഞാൻ മനസ്സിലാക്കുന്നു.'

ആയുർവേദ ആചാര്യനായിരുന്ന അച്ഛനുപോലും തന്റെ രോഗം എന്തെന്നറിയില്ലായിരുന്നു. ഇംഗ്ളീഷ് മെഡിസിൻ പഠിക്കാനുള്ള തീവ്രമായ ആഗ്രഹം അങ്ങനെയാണുണ്ടായത്.

അച്ഛനുണ്ടായിരുന്നെങ്കിൽ അലോപ്പതി പഠിക്കാൻ അനുവദിക്കുമായിരുന്നോ?

'ഒരിക്കലും ഇല്ല. അച്ഛൻ, ആയുർവേദം പഠിക്കണമെന്ന് എന്നെ നിഷ്കർഷിച്ചിരുന്നു.'

ബ്രിട്ടീഷ് ഭരണത്തിനു കീഴിൽ ജോലിയിൽ പ്രവേശിച്ച ഡോ.ഗോവിന്ദൻ വൈദേശിക ഭരണത്തിന്റെ അടിച്ചമർത്തലുകളെ ഒട്ടും ഇഷ്ടപ്പെട്ടിരുന്നില്ല.

നമ്മുടെ ആദ്യകാല ഡോക്ടർമാരിൽ മിക്കവരും സ്കോട്ട്ലൻറിൽ നിന്നാണ് ബിരുദം നേടിയത്. കേരളത്തിൽ ഒരു പുതിയ മെഡിക്കൽ ചികിത്സാരീതിക്ക് തുടക്കമിട്ട ഇവർ തിരുവനന്തപുരം മെഡിക്കൽ കോളേജിന്റെ സ്ഥാപക പ്രവർത്തകരായിരുന്നു. ആ കാലത്തെപ്പററി ഡോക്ടർ ഗോവിന്ദന്റെ ഓർമ്മ നെടുവീർപ്പുകളിൽ അമരുന്നു.

'കേരളത്തിൽ ഒരു മെഡിക്കൽ കോളേജ് വരണമെന്നു ഞങ്ങളൊക്കെ ആഗ്രഹിച്ചിരുന്നു. ഇന്നത്തെ ജനറൽ ആശുപത്രിയുടെ ഒരു ഭാഗമായിത്തന്നെ അത് തുടർന്നാൽ മതിയെന്നായിരുന്നു ഒരു വിഭാഗത്തിന്റെ ആവശ്യം. എന്നാൽ ഡോ.സി.ഒ.കരുണാകരൻ തുടങ്ങിയവർ ഇതിനെ ശക്തിയുക്തം എതിർത്തു. സി.ഒ. കരുണാകരൻ ഉൾപ്പെടെയുള്ള ആദ്യകാല ഡോക്ടർമാരുടെ ഉൽക്കടമായ താത്പര്യമാണ് മെഡിക്കൽകോളേജ് ഒരു പ്രത്യേക ആശുപത്രിയായിത്തീരാൻ കാരണം. ആശുപത്രിയിലെ അസോസിയേററ് പ്രൊഫസർമാരായി ഞാനും കേശവൻനായരും നിയമിതരായി. പിന്നീട് കോഴിക്കോട് മെഡിക്കൽ കോളേജ് സ്ഥാപിക്കപ്പെട്ടപ്പോൾ ഞാൻ അവിടെ ആദ്യത്തെ പ്രൊഫസറായി.'

യന്ത്രയുഗത്തിൽ അതിവേഗം നാം മുന്നേറുമ്പോൾ പ്രാരംഭദശയിൽ വെള്ളവും വെളിച്ചവും സ്വന്തം ജീവനും നൽകി നമ്മുടെ മണ്ണിൽ വൈദ്യവൃക്ഷത്തിന്റെ ശാഖകളും പൂക്കളും കനികളും നൽകി സംസ്കൃതിയെ പരിപോഷിപ്പിച്ച നമ്മുടെ മുത്തച്ഛന്മാരെ ഓർക്കാൻ നാം ഇന്ന് എത്ര നിമിഷം നീക്കിവയ്ക്കുന്നു?

1935-40 കാലഘട്ടം. തെക്കൻ തിരുവിതാംകൂറിൽ കടയ്ക്കൽ എന്ന സ്ഥലത്ത് പാവപ്പെട്ടവരായ ജനങ്ങളിൽ ഭീകരമായ 'യാസ്' (yaws) എന്ന ലൈംഗികരോഗം പിടിപെടുകയും മാരകമായി കുട്ടികളിൽപ്പോലും പടർന്നു പിടിക്കുകയും ചെയ്ത സമയത്താണ് ഡോ.ഗോവിന്ദൻ അവിടെയെത്തുന്നത്. ഈ രോഗം വൃത്തിഹീനമായ

ഒരു നേരത്തെ ആഹാരത്തിനുവേണ്ടി ബുദ്ധിമുട്ടുന്ന സാഹചര്യങ്ങളിൽ ജീവിതം നയിച്ച, ഒരു നേരത്തെ ആഹാരത്തിനുവേണ്ടി ബുദ്ധിമുട്ടുന്ന പാവം ജനങ്ങളിലാണ് ആദ്യം കണ്ടുതുടങ്ങിയത്. രൂക്ഷമായ ദുർഗന്ധമുള്ള ഈ രോഗമുള്ളവരെ സമീപിക്കാൻ ഡോക്ടർമാർ പോലും മടിച്ചിരുന്ന ദുരിതഭൂമിയിലേക്കാണ് ഡോ.ഗോവിന്ദൻ ഒരു രക്ഷാപുരുഷനായി ഇറങ്ങിച്ചെന്നത്. ഒരു ചെറിയ പുണ്ണോടുകൂടി ആരംഭിക്കുന്ന ഈ രോഗം താമസിയാതെ മാരകമാകുകയും ശരീരത്തെ വികൃതമാക്കുകയും ചെയ്യുന്നു. വാഹനസൗകര്യങ്ങളില്ലാതിരുന്ന അക്കാലത്ത് ഡോ.ഗോവിന്ദൻ മൈലുകളോളം കാളവണ്ടിയിൽ സഞ്ചരിച്ചാണ് ചികിത്സ നടത്തിയിരുന്നത്. ഈ രോഗത്തിന് ഫലപ്രദമായ മരുന്നുകളൊന്നും നൽകാതിരുന്നതിനാൽ അത് കൂടുതൽ വ്യാപിക്കുകയാണു ചെയ്തത്. മരുന്ന് കണ്ടെത്തണമെന്നു തീവ്രമായി ആഗ്രഹിച്ചുകൊണ്ട് പരീക്ഷണങ്ങളിൽ മുഴുകിയ ഡോ.ഗോവിന്ദൻ, കെമിസ്ട്രി



ഇംഗ്ളണ്ടിൽ—-ഡോ. ഗോവിന്ദനും പത്നി പങ്കജവും

പ്രൊഫസറായ നാരായണൻ പോററിയുടെ സഹായം തേടി. രണ്ടാളും ചേർന്ന് ഒരു പുതിയ രാസമിശ്രിതം കണ്ടുപിടിക്കുകയും അതിന് 'സോഡിയം ബിസ്മത്ത് ടാർറ്ററേറ്റ്' (Sodium bismuth Tartarate)- 'BISOTA' എന്ന പേരു നൽകുകയും ചെയ്തു. ശുഭാപ്തിവിശ്വാസത്തോടുകൂടി രോഗികളിൽ മരുന്നു പരീക്ഷിച്ചുനോക്കി. അദ്ഭുതകരമായ രോഗശമനമാണ് രോഗികളിൽ കണ്ടത്. 'യാസ്' രോഗത്തിൻെറ ഭീകരാവസ്ഥ കാണിക്കുന്ന ചിത്രങ്ങൾ ഡോ. ഗോവിന്ദൻ നേരിട്ടെടുത്തു. അവ ഡവലപ്പു ചെയ്ത് പ്രിൻറാക്കിയത് സഹധർമ്മിണിയായ പങ്കജം ആയിരുന്നു. ഇന്നും തൻെറ ആൽബത്തിൽ ആ ചിത്രങ്ങൾ ഭദ്രമായി ഡോക്ടർ സൂക്ഷിക്കുന്നുണ്ട്. ഡോ.ഗോവിന്ദൻെറ അക്ഷീണമായ യത്നം വേണ്ടവിധത്തിൽ വൈദ്യശാസ്ത്രരംഗത്തോ പുറത്തോ ഇതേവരെ ശ്രദ്ധിക്കപ്പെട്ടിട്ടില്ല.

സാഹിത്യകാരനായ പി.കേശവദേവിൻെറ അടുത്ത ചങ്ങാതിയായിരുന്നു ഡോ.ഗോവിന്ദൻ. പരസ്പരം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തു ആ സൗഹൃദം. ദേവിൻെറ മരണം തൻെറ ജ്യേഷ്ഠസഹോദരൻെറ മരണത്തിനു തുല്യമായിട്ടാണ് ഡോക്ടർക്ക് അനുഭവപ്പെട്ടത്.

രണ്ടു വർഷത്തിനുമുമ്പ് സംഭവിച്ച 'ഷോക്ക്' ഡോക്ടറുടെ ഓർമ്മകളെ പകുതിയും മുക്കാലും മായ്ച്ചുകളഞ്ഞിരിക്കുകയാണ്. എന്നിട്ടും വാർദ്ധക്യദശയിലും വൈദ്യശാസ്ത്രരംഗത്ത് സജീവമായി നില്ക്കുന്ന അപൂർവ്വം ഡോക്ടർമാരിൽ ഒരാളാണ് ഡോ.ഗോവിന്ദൻ. തിരുവനന്തപുരം ജനറൽ ആശുപത്രിക്കു സമീപമുള്ള 'ഗോവിന്ദൻ ഹോസ്പിററ'ലിൽ ഇപ്പോഴും രോഗികളെ ചികിത്സിക്കുന്ന ഡോ.ഗോവിന്ദന് ചികിത്സയുടെ രംഗത്ത് വാർദ്ധക്യമേററിട്ടില്ല. മകൻ ഡോ.കൃഷ്ണകുമാർ ഇംഗ്ളണ്ടിൽ ഡോക്ടറാണ്.

സ്വാതന്ത്ര്യത്തിനു മുമ്പും പിമ്പുമുള്ള വൈദ്യശാസ്ത്രത്തിനുവേണ്ടി ചോരയും നീരും ഒഴുക്കിയ കാലഘട്ടത്തിൻെറ പ്രതീകങ്ങളായിത്തീർന്നിട്ടുള്ള നമ്മുടെ ഡോക്ടർമാരെക്കുറിച്ചുള്ള അറിവുകൾ ആരും രേഖപ്പെടുത്തിവച്ചിട്ടില്ല. നമ്മുടെ ഭിഷഗ്വര ചരിത്രം ഇനിയും എഴുതപ്പെട്ടിട്ടില്ല എന്ന ദുഃഖകരമായ സത്യം ഇവിടെ അവശേഷിക്കുകയാണ്.

നാഴികമണിയുടെ സമയക്രമങ്ങളിൽ ഏറെയും ഉണ്ണാതെയും ഉറങ്ങാതെയും രോഗികൾക്കുവേണ്ടി സമർപ്പിച്ച ജീവിതങ്ങളുടെ ചരിത്രം നാം അറിഞ്ഞിരിക്കേണ്ടതാണ്. യന്ത്രവേഗത്തിലോടുന്ന ഇന്നത്തെ മനുഷ്യൻ രോഗാണുവിൻെറ വിക്രിയകൾക്കു അടിമപ്പെടുമ്പോൾ ശാന്തിതേടി ഭിക്ഷഗ്വരൻെറ വാതിലിൽ എത്തുന്നു. നന്ദിവാക്കുകൾക്കു പകരം എണ്ണമില്ലാത്ത കറൻസിനോട്ടുകൾ വാരിയിട്ട് പടിയിറങ്ങിപ്പോകുന്ന അയാൾ വീണ്ടും രോഗവുമായി പകിട കളിക്കേണ്ടിവരുമ്പോഴാണ് ഇടനിലക്കാരനായ ഭിഷഗ്വരനെ വീണ്ടും തേടിയെത്തുന്നത്. അതിനു മുമ്പും പിമ്പും ഒരു ഡോക്ടർ വെറും ഒരു 'ഡോക്ടർ' മാത്രം!







# ഒരു കമ്യൂണിസ്റ്റുകാരന്റെ മാതൃകാജീവിതം




സി. ഭാസ്കരൻ


ഇക്കഴിഞ്ഞ ഫെബ്രുവരി 27-ന് കണ്ണൂരിലെ എ.കെ.ജി സഹകരണ ആശുപത്രിയിൽ പി. അനന്തൻ അന്ത്യശ്വാസം വലിച്ചു. അതോടെ കണ്ണൂർ ജില്ലയിലെ കമ്മ്യൂണിസ്ററു പ്രസ്ഥാനത്തിന് ത്യാഗധനനും നിസ്വാർത്ഥനുമായ ഒരു വിപ്ളവകാരി നഷ്ടമായി. ജീവിതം മുഴുവൻ തൊഴിലാളികൾക്കും അധ്വാനിക്കുന്ന ജനവിഭാഗങ്ങൾക്കുംവേണ്ടി ഉഴിഞ്ഞുവച്ച അദ്ദേഹം ജീവിതാന്ത്യംവരെ ഒരു കമ്മ്യൂണിസ്ററുകാരനു ചേരുംവിധത്തിൽ മാതൃകാപരമായ ജീവിതം നയിച്ചു. അങ്ങനെ പഴയ തലമുറയിൽപ്പെട്ട, പഴയ തലമുറയുടെ മൂല്യബോധം മുറുകെപ്പിടിച്ച, ഒരു കമ്മ്യൂണിസ്ററുകാരൻ നമ്മുടെയിടയിൽനിന്നു തിരോഭവിച്ചു.

## അറിയപ്പെട്ട കമ്മ്യൂണിസ്ററ് നേതാവ്

ഈ തിരോധാനത്തിൻെറ ആഴം പുതിയ തലമുറയിൽപ്പെട്ട കമ്മ്യൂണിസ്ററുകാർപോലും വേണ്ടത്ര മനസ്സിലാക്കിക്കാണില്ല. എന്തുകൊണ്ടെന്നാൽ കഴിഞ്ഞ കാൽനൂററാണ്ടു കാലമായി പത്രപ്രവർത്തനരംഗത്തോ അല്ലെങ്കിൽ പെരളശ്ശേരി ഗ്രാമത്തിൻെറ നാലതിരുകളിലോ തൻെറ പ്രവർത്തനം ഒതുക്കി നിർത്തിയിരിക്കുകയായിരുന്നു പി. അനന്തൻ എന്ന അനന്തേട്ടൻ. പക്ഷേ, അമ്പതുകളിലും അറുപതുകളുടെ ആദ്യപകുതിയിലും കണ്ണൂരിലെ രാഷ്ട്രീയ ജീവിതത്തിൽ നിറഞ്ഞുനിന്ന വ്യക്തിയായിരുന്നു അദ്ദേഹം. ജില്ലയിലെ ഇന്നത്തെ കമ്മ്യൂണിസ്ററു നേതാക്കളിൽ പലരും ജനിക്കുന്നതിനു മുമ്പോ അല്ലെങ്കിൽ കുട്ടികളായിരിക്കുമ്പോഴോ ജില്ലയിലാകെ അറിയപ്പെട്ട കമ്മ്യൂണിസ്ററു നേതാവായിരുന്നു അദ്ദേഹം. അമ്പതുകളിൽ ഉജ്ജ്വല പ്രസംഗകൻ എന്ന നിലയിലും അദ്ദേഹം പ്രസിദ്ധി നേടി.

1957-ൽ കമ്മ്യൂണിസ്ററ് ഗവൺമെൻറ് അധികാരത്തിൽ വരുന്നതിനുമുമ്പ്—1954-ൽ മലബാർ ഡിസ്ട്രിക്ട് ബോർഡിൽ കുറച്ചുകാലം കമ്മ്യൂണിസ്ററു പാർട്ടി ഭരണം നടത്തി. ആ ബോർഡിൻെറ മാതൃകാപരമായ പ്രവർത്തനം എല്ലാ വിഭാഗത്തിൽപ്പെട്ട ആളുകളെയും ആകർഷിച്ചു. കമ്മ്യൂണിസ്ററുകാർക്ക് നന്നായി ഭരിക്കാനും കഴിയുമെന്ന് പി.ടി. ഭാസ്കരപ്പണിക്കരുടെ നേതൃത്വത്തിലുള്ള ബോർഡിൻെറ പ്രവർത്തനം തെളിയിച്ചുകാട്ടി. ആ ബോർഡിലെ അംഗമായിരുന്നു അനന്തേട്ടൻ.

മലബാറിൽ കമ്മ്യൂണിസ്ററു പാർട്ടിക്ക് ഏററവും ശക്തിയുള്ള ഒരു താലൂക്കായിരുന്നു ചിറയ്ക്കൽ താലൂക്ക്. ഇന്ത്യയിൽ ആദ്യമായി ഒരു കമ്മ്യൂണിസ്ററുകാരൻ പഞ്ചായത്ത് ബോർഡ് പ്രസിഡൻറായി തിരഞ്ഞെടുക്കപ്പെട്ടത് ചിറയ്ക്കലിലാണ്. എ.വി. കുഞ്ഞമ്പുവും ഇ.കെ. നായനാരും ഈ താലൂക്കിലെ പാർട്ടി സെക്രട്ടറിമാരായി പ്രവർത്തിച്ചവരാണ്. അതേ സ്ഥാനം കുറച്ചുകാലം അനന്തേട്ടനും വഹിച്ചു.

## ആദ്യകാലം

1920 ഏപ്രിൽ 21-ന് എടയ്ക്കാട് കിഴുന്നയിൽ ജനിച്ച അനന്തേട്ടൻ വിദ്യാർത്ഥിയായിരിക്കെത്തന്നെ ദേശീയ പ്രസ്ഥാനത്തിലേക്ക് ആകർഷിക്കപ്പെട്ടു. 1930-ൽ നിയമലംഘന പ്രസ്ഥാനത്തിലൂടെ പൊതുരംഗത്തേക്കു പ്രവേശിച്ചു. എടയ്ക്കാട്, കടമ്പൂർ, മുഴപ്പിലങ്ങാട് പ്രദേശങ്ങളിൽ കോൺഗ്രസ് സംഘടന കെട്ടിപ്പടുക്കുന്നതിൽ പ്രധാന പങ്കു വഹിച്ചു. എടയ്ക്കാട് വില്ലേജ് കോൺഗ്രസ് കമ്മിററി സെക്രട്ടറി, ചിറയ്ക്കൽ താലൂക്ക് കമ്മിററിയംഗം, വടക്കേ മലബാർ കോൺഗ്രസ് കമ്മിററി അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചു. കേരളത്തിൽ കോൺഗ്രസ് സോഷ്യലിസ്ററു പാർട്ടി രൂപംകൊണ്ടപ്പോൾ അതിൽ അംഗമായി. 1939-ൽ കേരളത്തിലെ കോൺഗ്രസ് സോഷ്യലിസ്ററു പാർട്ടി ഒന്നടങ്കം കമ്മ്യൂണിസ്ററു പാർട്ടിയിൽ ലയിച്ച് ഒരു വർഷം കഴിഞ്ഞപ്പോൾ അനന്തേട്ടനും കമ്മ്യൂണിസ്ററു പാർട്ടി അംഗമായി. അപ്പോൾ കമ്മ്യൂണിസ്ററു പാർട്ടി ഒളിവിൽ പ്രവർത്തിക്കുകയായിരുന്നു.

അതിനുമുമ്പ് ചരിത്രപ്രധാനമായ ഒരു സംഭവത്തിൽ അനന്തേട്ടൻ ഭാഗഭാക്കായി. തിരുവിതാംകൂറിൽ ഉത്തരവാദ ഭരണത്തിനുവേണ്ടിയുള്ള പ്രക്ഷോഭം നടക്കുകയായിരുന്നു. ആ പ്രക്ഷോഭത്തിൽ പങ്കെടുക്കുന്നതിന് കോഴിക്കോട്ടുനിന്ന് ഒരു ജാഥ എ.കെ.ജിയുടെ നേതൃത്വത്തിൽ തിരുവിതാംകൂറിലേക്കു തിരിച്ചു. ജാഥ തിരുവിതാംകൂറിൽ പ്രവേശിക്കുന്നതിനുമേൽ നിരോധനം വന്നു. എങ്കിലും നിരോധനം ലംഘിച്ച് ജാഥ തിരുവിതാംകൂറിൻെറ അതിർത്തിയായ ആലുവയിൽ പ്രവേശിച്ചു. ജാഥാംഗങ്ങൾ മുഴുവൻ അറസ്ററിലായി. തിരുവിതാംകൂറിലാകെ സമരത്തിൻെറ വേലിയേററം സൃഷ്ടിച്ച ആ ജാഥയിലെ ഏററവും പ്രായംകുറഞ്ഞ അംഗമായിരുന്നു അനന്തേട്ടൻ. അദ്ദേഹത്തിന് അന്ന് 17 വയസ്സ്.

അതിനുശേഷം അദ്ദേഹത്തിൻെറ പ്രവർത്തനകേന്ദ്രം മീനച്ചിൽ താലൂക്കിലായി. ഉത്തരവാദ ഭരണത്തിനുവേണ്ടിയുള്ള പ്രക്ഷോഭത്തിലേക്ക് വാളണ്ടിയർമാരെ റിക്രൂട്ടു ചെയ്യുകയായിരുന്നു ജോലി. പാർട്ടി നിർദ്ദേശപ്രകാരം അവിടെനിന്ന് നാട്ടിൽ തിരിച്ചെത്തിയ അദ്ദേഹം ജാപ്പ് വിരുദ്ധ സമരത്തിൻെറ പ്രധാന പ്രചാരകനായി. ആ പ്രവർത്തനത്തിൽ വ്യാപൃതനായിരിക്കുമ്പോൾ പി. കൃഷ്ണപിള്ളയുടെ നിർദ്ദേശം: "പ്രവർത്തനകേന്ദ്രം കോഴിക്കോട്ടേക്കു മാററുക". കോഴിക്കോട്ടെ

ത്തിയ അദ്ദേഹം പുതിയറ ആസ്ഥാനമായി കിസാൻ സംഘം ഓർഗനൈസറായി പ്രവർത്തിച്ചു. അതോടൊപ്പം കല്ലായി ടിമ്പർ വർക്കേഴ്സ് യൂണിയൻ, സ്ററാർ ടൈൽ വർക്കേഴ്സ് യൂണിയൻ എന്നിവയുടെ പ്രവർത്തകനായി.

1948-ൽ ''ഗവർണ്ണർ ഗോബാക്ക് കേസി''ൽ പ്രതിയായി ഒളിവിൽപ്പോയി. കോഴിക്കോട്ടു മുങ്ങിയ അദ്ദേഹം തൃശൂരിൽ പൊങ്ങി. കെ.കെ. വാര്യറുമായി ബന്ധപ്പെട്ട് അന്തിക്കാട്ടെത്തി. 1951-ൽ ഒളിവിൽനിന്നു പുറത്തു വന്നു.

## വീണ്ടും സ്വന്തം നാട്ടിൽ

പിന്നീട് ചിറയ്ക്കൽ താലൂക്കിലാകെ പാർട്ടി പ്രവർത്തനം നടത്തി. 1956-ൽ പാർട്ടിയുടെ താലൂക്ക് സെക്രട്ടറിയായി. അവിഭക്ത കമ്മ്യൂണിസ്ററു പാർട്ടിയുടെ ആഭിമുഖ്യത്തിൽ കണ്ണൂരിൽനിന്ന് ''ജനമുന്നണി'' എന്ന പത്രം തുടങ്ങിയപ്പോൾ അതിൻെറ പത്രാധിപ സമിതി അംഗമായി പ്രവർത്തിച്ചു. 1964-ൽ പാർട്ടി ഭിന്നിച്ചപ്പോൾ സി.പി.ഐ (എം)ൻെറ കൂടെനിന്നു. സി.പി.ഐ (എം) രൂപംകൊണ്ടതിനുശേഷം നടന്ന ആദ്യത്തെ ജില്ലാസമ്മേളനം ജില്ലാ കമ്മിററിയിലേക്കു തിരഞ്ഞെടുത്തു. 1967-ൽ പാർട്ടി നിർദ്ദേശപ്രകാരം കോഴിക്കോട് ദേശാഭിമാനിയിലെത്തി. നാലര വർഷം ദേശാഭിമാനി പ്രസ്സ് മാനേജരായി ജോലി നോക്കി. തുടർന്ന് 1977 മുതൽ 80-ൽ അവിടെനിന്നു പിരിയുന്നതുവരെ പത്രാധിപ സമിതി അംഗമായി പ്രവർത്തിച്ചു.

1980-ൽ ദേശാഭിമാനി വിട്ട അനന്തേട്ടൻ പെരളശ്ശേരിയിലെത്തി. അവിടെ സാമൂഹ്യ-രാഷ്ട്രീയ-സാംസ്കാരിക രംഗങ്ങളിൽ പ്രവർത്തനം തുടർന്നു. സി.പി.ഐ (എം) ഏരിയാ കമ്മിററി അംഗം, പഞ്ചായത്ത് പ്രസിഡൻറ്, ബി.ഡി.സി ചെയർമാൻ എന്നീ നിലകളിൽ കർമ്മനിരതനായിരുന്നു അദ്ദേഹം. അപ്പോഴാണ് മരണം അദ്ദേഹത്തെ പിടികൂടിയത്. അതോടെ ജനസേവനം ജീവിതവ്രതമാക്കിയ ഒരു കമ്മ്യൂണിസ്ററുകാരൻ നഷ്ടമായി. അനന്തേട്ടൻെറ സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ.





---

# ഫൂലൻദേവിയെ കണ്ടപ്പോൾ

18 -ാം പേജിൽ നിന്നും തുടർച്ച

യുടെ പിന്നിലുണ്ട്. അതേപ്പററി ആരാഞ്ഞപ്പോൾ അവർ കുറെനേരം ഒന്നും മിണ്ടിയില്ല.

ഇല്ല, അടുത്തൊന്നും അങ്ങനെ സംഭവിക്കില്ല. രാഷ്ട്രീയക്കാരിൽ ആരോടും പ്രത്യേക മമതയൊന്നും എനിക്കില്ല. എന്നാൽ ഒരു നേതാവിനോട് എനിക്ക് ആദരമുണ്ട്. ഡോ: അംബേദ്ക്കർ. അദ്ദേഹത്തെപ്പോലെ ചില രെങ്കിലും ജീവിച്ചിരുന്നെങ്കിൽ, ഞങ്ങളെപ്പോലുള്ളവരുടെ ജീവിതം ഇത്രമാത്രം ദൈന്യത നിറഞ്ഞതാകുമായിരുന്നില്ല.

മുലയാംസിംഗ് യാദവും കൻഷിറാമും വി.പി. സിംഗുമായിരുന്നല്ലോ ഫൂലൻെറ മോചനത്തിനായി ശ്രമിച്ചിരുന്നത്?

''അവർ നല്ലൊരു കൃത്യമാണു ചെയ്തത്. ഞങ്ങളിൽപ്പെട്ടവരോടു സ്നേഹമുള്ളവരാണ് അവർ. മനുഷ്യോചിതമായ അവരുടെ പ്രവൃത്തികൾ ഞങ്ങൾക്കു വലിയ തുണയാണ്.''

''നാറുന്നവിധം പണമുണ്ടാക്കുന്നവരാണ് പാവങ്ങളെ അക്രമത്തിലേക്കു തള്ളിയിടുന്നത്. പക്ഷേ, ധനികരായതുകൊണ്ട് അവരെല്ലാം മാന്യന്മാരായിത്തീർന്നിരിക്കുന്നു. ആട്ടിൻതോൽ പുതച്ച ചെന്നായ്ക്കളാണ് അവർ. മാന്യന്മാരായ ഈ അമാന്യന്മാർക്കെതിരെ നടപടികളുണ്ടായില്ലെങ്കിൽ, ഇന്നത്തെ പ്രശ്നങ്ങൾ തുടരുകയേയുള്ളൂ.

സ്വതന്ത്രമായ ഒരു ജീവിതം കൈവന്നല്ലോ. ഇനി ശാദി (വിവാഹം)യെയും കുടുംബജീവിതത്തെയുംപററി ആലോചിക്കുന്നില്ലേ?

ഇല്ല, വിവാഹമൊന്നും വേണ്ട. നിങ്ങളെന്തിനാണ് ഇത്തരം കാര്യങ്ങളെപ്പററി ആലോചിക്കുന്നത്? വിവാഹമെന്ന വാക്കുതന്നെ എന്നിൽ അമർഷമുണ്ടാക്കുന്നു. സാമൂഹ്യ പ്രവർത്തനം തുടരാൻ വിവാഹിതയൊന്നും ആകണ്ട. എൻെറ സമുദായവും എൻെറ കുടുംബവും എല്ലാവരും എന്നോടൊപ്പമുണ്ട്. ജീവിതത്തിലെ നല്ലകാലം മുഴുവൻ ഞാൻ ജയിലിലായിരുന്നു. ഇനി വിവാഹമൊന്നും വേണ്ട. പത്തു ബിഗാഭൂമി, മദ്ധ്യപ്രദേശ് ഗവൺമെൻറ് എനിക്കു തന്നിട്ടുണ്ട്. എനിക്കു ജീവിക്കാൻ അതു ധാരാളം.

ജയിലിലായിരുന്നപ്പോൾ തിരഞ്ഞെടുപ്പിൽ മത്സരിക്കുന്നതിനുള്ള ആഗ്രഹം പ്രകടിപ്പിച്ചിരുന്നല്ലോ. പെട്ടെന്ന് ഈ വിപ്രതിപത്തിക്കു കാരണം?

എനിക്കു നല്ല സുഖമില്ല. അടുത്തൊന്നും തന്നെ രാഷ്ട്രീയത്തിൽ പ്രവേശിക്കാൻ എനിക്കു പ്ളാനില്ല. എന്നാൽ മുലയാം സിംഗ്ജി അദ്ദേഹത്തിൻെറ പാർട്ടി ടിക്കററു തന്നാൽ, ഞാനതേപ്പററി ആലോചിക്കും.

ഫൂലൻദേവിയുടെ മാതുലനായ ഹർഫൂൽ ചൗധരി സമാജ്‌വാദി പാർട്ടിയിലെ പ്രമുഖനായൊരു നേതാവാണ്. സമാജ്‌വാദി പാർട്ടി ജില്ലാ പ്രസിഡൻറായ അദ്ദേഹം ഡൽഹി നിയമസഭാതിരഞ്ഞെടുപ്പിൽ സദർ ബസാറിൽനിന്നും മത്സരിച്ചിരുന്നു. എണ്ണൂറു വോട്ടേ, പക്ഷേ, അദ്ദേഹത്തിനു കിട്ടിയുള്ളൂ. ധനികനാണ് അദ്ദേഹം. വസ്തുവില്പനയ്ക്കു പുറമേ ടൂർ ഓപ്പറേറ്ററുമാണ് ഹർഫൂൽ.

പത്രപ്രവർത്തകർ കള്ളമേ എഴുതൂ എന്ന വിശ്വാസക്കാരിയാണ് ഫൂലൻ. പന്ത്രണ്ടു കിലോ ഭാരമുള്ള ഒരു കുഞ്ഞിന് ഞാൻ ജന്മം നല്കിയെന്ന് നിങ്ങൾ, പത്രക്കാരല്ലേ എഴുതിയത്? എന്നെ നിങ്ങൾ വെറുതേ ആക്ഷേപിക്കുന്നു. ഞാൻ ആരോടും... അവർ പൂർത്തിയാക്കിയില്ല.

ഇപ്പോൾ നിങ്ങൾ കാണിക്കുന്ന താല്പര്യമെല്ലാം എനിക്കു മനസ്സിലാവുന്നുണ്ട്. ഒൻപതു ദിവസത്തെ ഒരദ്ഭുതമാണ് ഞാൻ നിങ്ങൾക്ക്. അതുകഴിഞ്ഞാൽ നിങ്ങൾ എന്നെ വിസ്മൃതിയുടെ ചവററുകുട്ടയിൽ എടുത്തെറിയും— അവർ പറഞ്ഞുനിർത്തി.

---

10-ാം പേജിൽ നിന്നും തുടർച്ച

ഉന്നതജാതി വിഭാഗങ്ങൾക്കിടയിൽ വിപുലമായി വളർന്നുവന്നിട്ടുള്ള ലാലുവിരോധവും കോൺഗ്രസ് നേതാവ് റാം ലഖൻസിംഗിൻെറ വർദ്ധിച്ചുവരുന്ന ജനപിന്തുണയും ലാലുപ്രസാദിനു ഭീഷണിയായി മാറിയിട്ടുണ്ട്. ഈ സന്ദർഭത്തിലാണ് പ്രത്യേകിച്ചൊരു രാഷ്ട്രീയനിറവും താത്പര്യവുമില്ലാത്ത ഗായത്രി പരിവാർ അശ്വമേധയാഗം നടത്തുന്നതിനായി സംസ്ഥാന മുഖ്യമന്ത്രിയെ സമീപിച്ചത്. കിട്ടിയ അവസരം പരമാവധി ഉപയോഗിക്കാൻതന്നെ ലാലുവും തീരുമാനിച്ചു. യാഗത്തിന് വിപുലമായ സഹായങ്ങളായിരുന്നു സർക്കാരിൻെറ ഭാഗത്തുനിന്നും ഉണ്ടായത്. ബീഹാർ സ്റ്റേറ്റ് റോഡ് ട്രാൻസ്പോർട്ട് യജ്ഞവുമായി ബന്ധപ്പെട്ട് യാഗസ്ഥലത്തുനിന്നും പാററ്നാ റെയിൽവേ സ്റേറഷൻവരെ നിരന്തരം ഷട്ടിൽ സർവീസ് നടത്തി. ഫോറസ്ററ് ഡിപ്പാർട്ടുമെൻറ് യാഗത്തിനാവശ്യമായ വിറകുകൾ ശേഖരിച്ചു. വാട്ടർ അതോറിററി യജ്ഞസ്ഥലത്തിനാവശ്യമായ ജലവിതരണം യഥേഷ്ടം നടത്തി. ഫെബ്രുവരി 24-ന് ലാലുവിൻെറ ഒരു പ്രസംഗം യജ്ഞസ്ഥലത്തു നടന്നു. ഇതേ വെറ്ററിനറി കോളേജിലെ പ്യൂണായ സ്വന്തം ജ്യേഷ്ഠനോടൊപ്പം പ്യൂൺസ് ക്വാർട്ടേഴ്സിൽ ചെലവിട്ട ബാല്യകാലത്തിൽത്തുടങ്ങി ചൗരാഹ വിദ്യാലയ (ഇടയബാലന്മാരുടെ പഠനസൗകര്യാർത്ഥം മേച്ചിൽപ്പുറങ്ങളിൽ പ്രവർത്തിക്കുന്ന പാഠശാല)ത്തിൻെറ അന്താരാഷ്ട്ര അംഗീകാരത്തിലൂടെ അനുസ്യൂതം ആ വാഗ്ധോരണി പ്രവഹിച്ചു. ഗ്രാമീണ വനിതകളിൽ അനുതാപത്തിൻെറ ചലനങ്ങൾ സൃഷ്ടിച്ച്, സംഭാഷണശൈലിയിലൂടെ സദസ്സുമായി താദാത്മ്യംപ്രാപിച്ച് ലാലു പറഞ്ഞതു മുഴുവൻ 1995-ൽ സംഭവിച്ചേക്കാനിടയുള്ള പൊതു തിരഞ്ഞെടുപ്പിലേക്കുള്ള മുതൽക്കൂട്ടായിരുന്നു. ഗായത്രീപരിവാറിൻെറ മഹനീയ ആദർശങ്ങളെ വാനോളം പുകഴ്ത്തി ''അതൊക്കെത്തന്നെയാണു മാതാജീ ഞാനും ഇവിടെ ചെയ്യുന്നതെന്നു'' പറഞ്ഞ ലാലു അതിവിദഗ്ദ്ധമായ രീതിയിൽ ഗായത്രീപരിവാറിനു കിട്ടിയ ജനസമ്മതിയുടെ ചത്രച്ഛായയിലേക്കു കടന്നു നിന്നു. ഒപ്പം ഭൂമിപൂജയിൽ പങ്കെടുത്തതിനെതിരെയുണ്ടായ വിമർശനങ്ങൾക്കു മറുപടി പറയാനും ഉറച്ച സ്വരത്തിൽ ഒരിക്കൽക്കൂടി ബ്രാഹ്മണ്യത്തെ (ഇത്തവണ പക്ഷേ, മന്ത്രങ്ങളെ പരാമർശിച്ചില്ല) പഴിപറയാനും ലാലു മറന്നില്ല. എന്നാൽ അതു സദസ്സ് അറിയാതുള്ള പ്രകടനമായിപ്പോയി. കാരണം, സദസ്സിൽനിന്നും ശക്തമായ എതിർപ്പ് പ്രകടിപ്പിക്കപ്പെട്ടപ്പോൾ ലാലുപ്രസാദിൻെറ മുഖത്തുണ്ടായ ഭാവഭേദം ഒരു ജേതാവിൻേറതായിരുന്നില്ല. മാത്രമല്ല, മറെറാരുവൻെറ വേദിയിൽ കയറിനിന്ന് തൻെറ അല്ലാത്ത ക്ഷണിക്കപ്പെട്ട സദസ്സിനുനേരെ ഇഷ്ടപ്പെട്ടില്ലെങ്കിൽ കടന്നുപോകൂ എന്ന് ആജ്ഞാപിക്കാൻ ലാലുപ്രസാദ് യാദവിനു മാത്രമേ കഴിയൂ.

---

# സി. അച്യുതമേനോന്റെ ഡയറിക്കുറിപ്പുകൾ

## 1984 നവംബർ

നവംബർ 24, ശനി.

കെ. ദാമോദരൻ ട്രസ്ററ്. ഉച്ചതിരിഞ്ഞു കൂടി. ജനാർദ്ദനൻ, കൊളാടി, സുരേന്ദ്രനാഥ് എന്നിവർ ഉണ്ടായിരുന്നു. അവാർഡുദാനം ഇത്തവണ വേണമോ എന്നു ചർച്ചചെയ്തു. ജന്മദിനത്തിൽ നടക്കില്ല, അതുകൊണ്ടു ചരമദിനത്തിലേക്കു നീട്ടാമെന്നു വച്ചു. അതിനുമുമ്പായി എല്ലാ അംഗങ്ങളും ഹാജരാവുന്ന ഒരു ട്രസ്ററ് യോഗം കൂടണമെന്നും തീരുമാനിച്ചു. കൊല്ലംതോറും കൊടുക്കുന്ന പതിവുവിട്ട് 3 കൊല്ലം കൂടുമ്പോൾ പോരേ എന്നു സുരേന്ദ്രനാഥൻ. ഒരു ജീവചരിത്രമെഴുതിക്കുന്ന കാര്യവും ചർച്ചചെയ്തു. അതിനൊന്നും പററിയ ആളെ ഇപ്പോൾ കിട്ടാൻ പോകുന്നില്ല.

വൈകീട്ടു പാർട്ടിയാപ്പീസുവരെ പോയി. ജനറൽ ബോഡി കഴിഞ്ഞ് ആളുകൾ പോകുന്നേയുള്ളൂ.

എം.എനു സുഖക്കേട് അധികമായി ആസ്പത്രിയിൽ പ്രവേശിപ്പിച്ചിരിക്കുന്നു എന്ന വാർത്ത ഗോവിന്ദപ്പിള്ള വിളിച്ചു പറഞ്ഞു. രാത്രി പി.കെ.വിയും പറഞ്ഞു.

സീററുചർച്ച പൂർത്തിയായി. നമുക്കു തൃശൂർ, അടൂർ, ഇടുക്കി, പൊന്നാനി എന്നീ സീററുകൾ. പൊന്നാനിയിലെ സ്ഥാനാർത്ഥിയെ നാളെ നിശ്ചയിക്കും.

ഉദയഭാനുവിൻെറ തെരഞ്ഞെടുത്ത ഉപന്യാസങ്ങൾ 100 ഓളം പേജ് വായിച്ചു.

നവംബർ 25, ഞായർ.

ISCUS-State Council. 11 A.M. Council Hall.

ഇസ്കസ് കൗൺസിലിനു ഗണ്യമായ സംഖ്യ ആളുകൾ വന്നു. കോഴിക്കോട്ടൊഴികെ മറെറല്ലാ സ്ഥലത്തുനിന്നും ആളുകൾ വന്നു. ശർമ്മാജിയുടെ റിപ്പോർട്ട് നന്നായിരുന്നു. ചർച്ചയും കൂടി ഒരുമണിവരെ നീണ്ടുനിന്നു. സി. രാധാകൃഷ്ണൻ സോവിയററ് ലാൻഡ് അവാർഡ് നിരസിച്ചതിനെപ്പററി ചർച്ച വന്നു. അതിൻെറ സാഹചര്യങ്ങൾ വിശദീകരിച്ചു. Central Hotel ൽ പോയി ഊണുകഴിച്ചു. 2 മണിക്കു AIPSO കൂടി. പകുതിയാളുകൾ പോയിരുന്നു. സെക്രട്ടറിസ്ഥാനത്തെപ്പററി ചർച്ച വന്നു. ജന: സെക്രട്ടറിയെ സഹായിക്കാനായി നാരായണനെക്കൂടി ഒരു സെക്രട്ടറിയായി തെരഞ്ഞെടുത്തു. നാരായണൻ ഇപ്പോൾ തിരുവനന്തപുരത്താണ്.

യോഗം കഴിഞ്ഞ് മുണ്ടശ്ശേരി ഹാളിൽ പോയി. വി.വി. രാഘവൻെറ തെരഞ്ഞെടുപ്പു കമ്മിററി രൂപീകരിച്ചു. അവിടെ ഉദ്ഘാടനപ്രസംഗം ചെയ്തു. മടങ്ങി വീട്ടിൽ വന്നശേഷം UN Bodies-Destruction of Multilateralism എന്ന വിഷയത്തെപ്പററി ഒരു ലേഖനമെഴുതി.

നവംബർ 26, തിങ്കൾ.

6 മണി. ISCUS-Film Show.

തേക്കിൻകാടു ചുററിയടിച്ചെങ്കിലും film show കാണാൻ മറന്നുപോയി. ഉദയഭാനുവിൻെറ ഉപന്യാസങ്ങൾ കുറെക്കൂടി വായിച്ചു. തീർന്നില്ല.

Y.B. ചവാൻ അന്തരിച്ചു. 71 വയസ്സ്. എൻെറ സമപ്രായം.

നവംബർ 27, ചൊവ്വ.

10 മണിക്കു വിവേകോദയം സ്ക്കൂൾ. Career Master's Meet.

എം.എൻ. ഗോവിന്ദൻനായർ ഇന്നു കാലത്ത് 6 മണിക്കു മരിച്ചു. വിവരം എക്സ്പ്രസ്സിലെ ശ്രീധരനാണ് 9 മണിയോടുകൂടി വിളിച്ചു പറഞ്ഞത്.

അപ്പോൾ മി. ക്രിസ് ചെങ്കോ പടിക്കൽ വന്നുകഴിഞ്ഞിരുന്നു. അദ്ദേഹത്തോടു വിവരം പറഞ്ഞു. അധികം സംസാരിക്കാൻ പററിയില്ല. ആദ്യം അദ്ദേഹത്തോടൊപ്പം തിരുവനന്തപുരത്തേക്കു പോകണമെന്നു കരുതി. പിന്നീട് അതുകൊണ്ടു പ്രയോജനമില്ല, സമയത്തിന് എത്തുകയില്ല എന്നു മനസ്സിലാക്കി പോകേണ്ട എന്നുവച്ചു. പിന്നീട് ആലപ്പുഴയിൽ ശവസംസ്കാരത്തിന് എത്താമെന്നു കരുതി. പിന്നീട് സഖാക്കളുടെ ഉപദേശമനുസരിച്ച് അതും വേണ്ടെന്നു വച്ചു.

കരിയർ മാസ്റേറഴ് സമ്മേളനം ഉദ്ഘാടനം ചെയ്തു. തിരിച്ചുവന്ന് എം.എനെപ്പററി ഒരു ചെറിയ അനുശോചനക്കുറിപ്പ് 'നവയുഗ'ത്തിന് എഴുതിക്കൊടുത്തു.

പാർലമെൻറ് സ്ഥാനാർത്ഥികൾ എടുക്കേണ്ട ഒരു Peace Pledge ൻെറ draft ഉം കത്തുമുണ്ടാക്കി ടി.വി. ജോസഫിന് അയച്ചുകൊടുത്തു.

നവംബർ 28, ബുധൻ.

രാവിലെ ഇരിഞ്ഞാലക്കുട പോയി. വി.വിയും ഞാനുംകൂടി. കേശവൻവൈദ്യരെ കാണാനൊത്തില്ല. അദ്ദേഹം കൃത്യം 8 മണിക്കു ബാംഗ്ളൂർക്കു പോയി. സിംഗപ്പൂർക്കോ മററോ പോവുകയാണത്രേ. പിന്നെ കെ.പി. ജോണിൻറടുത്തു പോയി. അദ്ദേഹം 5000 ക വാഗ്ദാനം ചെയ്തു.

മടങ്ങിവന്നു. എം.സി. ജേക്കബ്ബിനെ ഫോണിൽ വിളിച്ചു നാളെ ചെല്ലാമെന്നു പറഞ്ഞു.

രാത്രി ചന്ദ്രഹാസനെ വിളിച്ചു. വി.വി. രാഘവൻ നേരിട്ടു വിളിച്ചാൽ മതി, വേണ്ടതു ചെയ്തുകൊള്ളാമെന്നു പറഞ്ഞു.

വൈകീട്ട് 6.30 ന് എം.എൻ. ഗോവിന്ദൻ നായരുടെ അനുശോചനയോഗം തെക്കെ ഗോപുര നടയിൽ കൂടി. വി.എം. സുധീരൻെറ പ്രസംഗം വളരെ നന്നായി. ഞാൻ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. പ്രസംഗിക്കുമ്പോൾ പല്ലു വീണുപോകുമോ എന്ന പേടികൊണ്ടു പ്രസംഗം തടയപ്പെടുന്നു.

ഉദയഭാനുവിൻെറ തെരഞ്ഞെടുത്ത ഉപന്യാസങ്ങൾ വായിച്ചുതീർത്തു. അഭിപ്രായവും ചെറുതായി 'പത്തു പുസ്തക'ങ്ങളിൽ ഉൾപ്പെടുത്തി എഴുതിവച്ചു.

നവംബർ 29, വ്യാഴം.

8.45 നു പുറപ്പെട്ടു. ഇരിഞ്ഞാലക്കുട ചെന്നു കെ.പി. ജോണിൻെറ സംഭാവന വാങ്ങി ആ വഴിക്കുതന്നെ കിഴക്കമ്പലത്തേക്കു വച്ചുപിടിച്ചു. ഞാനും വി.വിയും മാത്രമേ ഉണ്ടായിരുന്നുള്ളൂ. എം.സി. ജേക്കബ്ബിനെ കണ്ട് അയാളുടെ സംഭാവനയുമായി തിരിച്ചുവന്നപ്പോൾ മണി 1.15 ആയി.



എം.എൻെറ ആത്മകഥ കുറെ വായിച്ചു. വൈകീട്ട് ഒന്നു നടക്കാനിറങ്ങി. ആപ്പീസിലും കയറി.

നവംബർ 30, വെള്ളി.

എം.എൻെറ ആത്മകഥ വായിച്ചവസാനിപ്പിച്ചു. അഭിപ്രായവും 'പത്തു പുസ്തക'ങ്ങൾക്ക് എഴുതിവച്ചു.

(തുടരും)

# പുതിയപുസ്തകങ്ങൾ

## വിശ്വഭാവം

വിദ്യാഭ്യാസമടക്കം വിവിധ സാമൂഹ്യ വിഷയങ്ങളെക്കുറിച്ച് ഗൗരവമായി ചിന്തിച്ചെഴുതിയ പതിനാല് ലേഖനങ്ങളടങ്ങിയ സമാഹാരമാണ് 'വിശ്വഭാവം.' വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യം, സ്വതന്ത്ര ഭാരതത്തിലെ വിദ്യാഭ്യാസ വികസനം, വിദ്യാഭ്യാസവും അദ്ധ്യാപകവൃത്തിയും എന്നിവയാണ് വിദ്യാഭ്യാസസംബന്ധമായ ലേഖനങ്ങൾ. സ്വതന്ത്ര ഭാരതവും ഇംഗ്ലീഷ് ഭാഷയും, ഇംഗ്ലീഷിന്റെ ഉപയോഗം, ലൈംഗിക വിദ്യാഭ്യാസം എന്നിവ മെച്ചപ്പെട്ട ലേഖനങ്ങൾതന്നെ. ലേഖകന്റെ കാഴ്ചപ്പാടുകളെ സ്വാധീനിച്ചിരിക്കുന്നത് ഗാന്ധിയൻ ദർശനങ്ങളും ആശയങ്ങളുമാണ്. വഴിതെററിപ്പോയ സ്വതന്ത്ര ഭാരതത്തിന് തന്നാലാവുന്ന വെളിച്ചം വീശിക്കാണിക്കുക എന്ന ധാർമ്മികമായ ഉത്തരവാദിത്വമാണ് ദീർഘകാലം അദ്ധ്യാപകൻ കൂടിയായിരുന്ന ലേഖകൻ ഈ ലേഖനങ്ങളിലൂടെ നിർവ്വഹിക്കുന്നത്. നമ്മുടെ വിദ്യാഭ്യാസത്തെക്കുറിച്ച് ലേഖകന്റേതായി ശ്രദ്ധിക്കപ്പെട്ട രണ്ടു ഗ്രന്ഥങ്ങൾ തന്നെയുണ്ട്. 'വിശ്വഭാവ'ത്തിന്റെ രണ്ടാം പതിപ്പാണിത്.




വിശ്വഭാവം
ഗ്രന്ഥ: വക്കം ശ്രീരംഗനാഥൻ
വിത: നാഷനൽ ബുക്ക്സ്ററാൾ
വില: 24 രൂപ.

## തലസ്ഥാനം മുതൽ തലസ്ഥാനം വരെ




കുട്ടികൾക്കുവേണ്ടി രചിച്ചിട്ടുള്ള ഒരു യാത്രാവിവരണമാണ് ഈ കൃതി-അനീസ് മോന് എഴുതുന്ന കത്തുരൂപത്തിൽ. ''ഇന്ത്യാക്കാരന് അമേരിക്കക്കാരനെ അടുത്തറിയാം. റഷ്യക്കാരനെയും അറബിയെയും നീഗ്രോയേയുമെല്ലാം കുറേക്കൂടി അടുത്തറിയാം. പക്ഷേ, ഒട്ടും അറിയാൻ വയ്യാത്തതു ഇന്ത്യാക്കാരനെ മാത്രം. തമിഴനും തെലുങ്കനും കാശ്മീരിയും മലയാളിയും ഹിന്ദിക്കാരനും ഒറിയനുമെല്ലാം നമുക്ക് പരസ്പരം അന്യരാണ്...'' ഈ അറിവാണ് ഇവിടെപ്പറയുന്ന യാത്രാവിവരണം രചിക്കാനുള്ള പ്രേരണ. ഇന്ത്യയിലെ ചരിത്രപ്രസിദ്ധമായ സ്ഥലങ്ങളും സാംസ്കാരിക കേന്ദ്രങ്ങളും സന്ദർശിച്ച് അവയെക്കുറിച്ച് അനീസ് മോന് എഴുതുന്നു. കുട്ടികൾ രസകരമായിത്തന്നെ വായിച്ചുപോകും. ഇത് രസാസ്വാദനത്തിന്റെ മാത്രമല്ല വിദ്യാഭ്യാസത്തിന്റെ ഭാഗവും കൂടിയാണ്.

തലസ്ഥാനം മുതൽ തലസ്ഥാനം വരെ
ഗ്രന്ഥ: നൂറനാട് ഹനീഫ്
വിത: നാഷനൽ ബുക്ക് സ്ററാൾ
വില: 25 രൂപ.

## ഉറുമ്പുകൾ സ്വപ്നം കാണുന്നു




ബാലകൃഷ്ണൻ മാങ്ങാട് പ്രശസ്തനായ ചെറുകഥാകൃത്തും നോവലിസ്ററുമാണ്. അനായാസമായി വായിച്ചുപോകാൻ കഴിയുന്ന ഒരു നോവലാണിത്. വടക്കേ മലബാറിന്റെ ചൂരും ചുവയുമുള്ള ഈ നോവലിലെ പ്രമേയം ജീവിതത്തിന് മേൽ നടത്തിയ സൂക്ഷ്മ നിരീക്ഷണത്തിന്റെ ഫലമാണ്. പവിഴക്കാവിലെ ജീവിതത്തിന് ഒരു ഗ്രാമീണ മിത്തിന്റെ ഭാവം നൽകിയിരിക്കുകയാണ് നോവലിസ്ററ്.

ഉറുമ്പുകൾ സ്വപ്നം കാണുന്നു
ഗ്രന്ഥ: ബാലകൃഷ്ണൻ മാങ്ങാട്
പ്രസാ: സാഹിത്യപ്രവർത്തക സഹകരണ സംഘം
വില: 30 രൂപ.

## പ്രസൂതികാശാസ്ത്രത്തിലെ പ്രതിസന്ധികൾ



ഈ പുസ്തകത്തിന്റെ അവതാരികയിൽ ഡോ.ജി.വേലായുധൻ ഇങ്ങനെ എഴുതുന്നു. ''മാതാവിനു പ്രസവത്തോടനുബന്ധിച്ചുണ്ടാകാവുന്ന അപകടങ്ങൾ ഒഴിവാക്കേണ്ടതാണ്. ഗർഭോല്പാദന വിഷയത്തിലും ഗർഭനിരോധനത്തിലും പ്രസവരക്ഷയുടെ കാര്യത്തിലും സാമാന്യ അറിവ് സാധാരണ ജനങ്ങൾക്ക് അത്യാവശ്യമായും ഉണ്ടായിരിക്കേണ്ടതാണ്. ഇത്തരത്തിലുള്ള ബോധവൽക്കരണ സംരംഭങ്ങൾ പ്രോത്സാഹജനകം തന്നെ.'' പ്രസൂതികാശാസ്ത്രത്തെക്കുറിച്ച് സാമാന്യ ജനങ്ങളെ ബോധവൽക്കരിക്കാൻ ഒരു ഡോക്ടർ എഴുതിയിട്ടുള്ള പുസ്തകമാണിത്. സാധാരണക്കാർക്ക് ലളിതമായി കാര്യങ്ങൾ മനസ്സിലാക്കാൻ ഈ പുസ്തകം ഉപകരിക്കും.

പ്രസൂതികാശാസ്ത്രത്തിലെ പ്രതിസന്ധികൾ
ഗ്രന്ഥ: ഡോ.പി.വിനയചന്ദ്രൻ
പ്രസാ: ഇംപ്രിന്റ് ബുക്സ്
വില: 35 രൂപ.

## കമ്മ്യൂണിസവും ജനാധിപത്യവും ഒരു സംവാദം



അടുത്തകാലത്ത് വളരെയേറെ ചർച്ചാവിധേയമായ ഒരു ഗ്രന്ഥമാണ് കെ. വേണുവിന്റെ 'ഒരു കമ്മ്യൂണിസ്ററുകാരന്റെ ജനാധിപത്യ സങ്കല്പം.' ആ ഗ്രന്ഥത്തെക്കുറിച്ചുണ്ടായ ചർച്ചകളിൽ വന്നു രൂപപ്പെട്ടുവന്ന അഭിപ്രായങ്ങൾ സമാഹരിച്ചിരിക്കുകയാണ് ഇവിടെ. ലേഖനങ്ങൾ സമാഹരിച്ചത് പ്രശസ്ത കവി കെ.ജി.ശങ്കരപ്പിള്ളയാണ്. വേണുവിന്റെ മറുപടിയും പുസ്തകത്തിന്റെ അവസാനം ചേർത്തിട്ടുണ്ട്. ഗ്രന്ഥത്തിന്റെ പ്രകൃതത്തെക്കുറിച്ച് കെ.ജി. ശങ്കരപ്പിള്ള എഴുതുന്നു.''മാമൂൽ മാർക്സിസവും ഗാന്ധിസവും ധർമ്മശാസ്ത്രവും പരിസ്ഥിതി ദർശനവും മുതൽ വിവിധ നവീന ജ്ഞാനമണ്ഡലങ്ങളിൽ പ്രത്യയശാസ്ത്ര നേതൃത്വമുള്ള പുതിയ മാർക്സിസത്തിന്റെ സൈദ്ധാന്തിക തേജസ്സുവരെ ഈ ലേഖനങ്ങളിൽ സംവാദബലങ്ങളായി പ്രയോഗിക്കപ്പെട്ടിട്ടുണ്ട്.'' ഇ.എം.എസ്, എം.എ.ഉമ്മൻ, ആർ.വി.ജി. മേനോൻ, ഹരിഹരൻ പൂഞ്ഞാർ. കെ.പി.വിജയൻ, അനിൽകുമാർ എ.വി., കെ.ജി.ശങ്കരപ്പിള്ള, സക്കറിയ, സച്ചിദാനന്ദൻ, മൈക്കിൾ തരകൻ, കെ.പി.കരുണാകരൻ, എം.ഗംഗാധരൻ, ദിവാകരൻ, കരുണാകരൻ, കെ.വേണു എന്നിവരാണ് ലേഖകർ. ലേഖകർ രാഷ്ട്രീയ ചിന്തയുടെ പല മേഖലകളിലും പെടുന്നവരാണ്. കമ്മ്യൂണിസത്തിന്റെ മുഖം എങ്ങനെയെല്ലാം മാറണമെന്ന ചിന്തയാണ് ഇവിടെ നടക്കുന്നത്.

കമ്മ്യൂണിസവും ജനാധിപത്യവും ഒരു സംവാദം
പ്രസാ: വിചാരം പ്രസിദ്ധീകരണം
വില: 45 രൂപ.



എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

ഒരു ചെറുകഥ വായിച്ചതിനുശേഷം 'എന്റെ ജീവിതം ധന്യമായിരിക്കുന്നു. അതു സാഫല്യത്തിലെത്തിയിരിക്കുന്നു' എന്ന് ആരെങ്കിലും പറയുമോ? പറഞ്ഞാൽ അത് അത്യുക്തിയാണെന്നല്ലേ അവർ പറയൂ. എന്നാൽ ഒരത്യുക്തിയുമില്ലാതെ, അസത്യത്തിന്റെ ലേശം പോലുമില്ലാതെ ഞാൻ എഴുതിക്കൊള്ളട്ടെ. കനേഡിയൻ കഥാകാരൻ ലിയൻ റൂക്കിന്റെ 'The Only Daughter' എന്ന കഥ വായിച്ചതിനുശേഷം ഒട്ടും ധൈര്യക്കുറവില്ലാതെ ഇതെഴുതുന്നയാൾ പറയുന്നു:- ''ഈ കഥയുടെ പാരായണം എന്റെ ജീവിതത്തെ ധന്യമാക്കിയിരിക്കുന്നു. കഥയുടെ ഹ്രസ്വരൂപം നല്കിയാൽ അതിന്റെ ഭംഗി ഇല്ലാതെയാവും. കാരണം കഥയെന്നത് കഥാകാരൻ എന്തെല്ലാം പറയുന്നുവോ അവയെല്ലാം കൂടിയതാണ് എന്നതത്രേ. എങ്കിലും ചുരുക്കം നല്കാനല്ലേ കഴിയൂ.''

ചുവന്ന പൊടിപററിയ മതിലുകൾ ഇരുവശവുമുള്ള പാതയിലൂടെ ആ കുഞ്ഞ് നടക്കുകയാണ്. ഒരു വണ്ടിക്കു കഷ്ടിച്ചു പോകാം. അത്ര വീതികുറഞ്ഞ പാത. അവളുടെ ഓരോ കൈയിലും താങ്ങാനാവാത്ത ഭാരമുള്ള ഓരോ പെട്ടി. യാത്രയാരംഭിച്ചപ്പോൾ അവളുടെ തലമുടിയിൽ റിബണുണ്ടായിരുന്നു. ഇപ്പോൾ അതില്ല. പാതയിലെ ചെളിയിൽ എവിടെയോ അതു വീണു പുതഞ്ഞുപോയിരിക്കുന്നു. കുഞ്ഞു ധരിച്ച കോട്ടിനു കഴുത്തററത്ത് ഒരു കുടുക്കു മാത്രം. അത് അവളുടെ കഴുത്തിനു വേദന നല്കിക്കൊണ്ടിരുന്നു. കോട്ടിന്റെ കീശയിൽ ഏതാനും ചില്ലറ നാണയങ്ങൾ മാത്രം. യാത്ര തുടങ്ങിയപ്പോൾ അവളുടെ കൈയിൽ ഭേദപ്പെട്ട ഒരു സംഖ്യയുണ്ടായിരുന്നതാണ്. പക്ഷേ അധികം യാത്രക്കാരില്ലാത്ത ബസ്സിന്റെ ഡ്രൈവർ അത് പിടിച്ചുവാങ്ങിച്ചിട്ട് കുറച്ചു ചില്ലറ നാണയങ്ങൾ മാത്രം അവളുടെ ഉള്ളംകൈയിൽ വച്ചുകൊടുത്തു. ഇനിയും കിട്ടുമെന്നു പ്രതീക്ഷിച്ച് അവൾ കൈനീട്ടിക്കൊണ്ടിരുന്നപ്പോൾ ഡ്രൈവർ ചോദിച്ചു, ''ഞാൻ അതിൽ ഉമ്മവയ്ക്കണോ? അതോ തുപ്പണോ?'' കുഞ്ഞു മിണ്ടിയില്ല. നേരമേറെയായി. അയാൾ ബസ്സ് നിറുത്തി ''അതാ അക്കാണുന്നതാണു ക്രോസ് റോഡ്. പൊയ്ക്കോ'' എന്നു പറഞ്ഞു. അവൾ പെട്ടികളും താങ്ങി നടന്നു. ''വേഗം പോ. അയാളുടെ അടുത്തേക്കു പോ. അവിടെയാണ് അയാളുടെ താമസം'' എന്ന് അമ്മ പറഞ്ഞതനുസരിച്ച് അവൾ ബസ്സിൽ കയറിയതാണ്. കനമുള്ള പെട്ടികൾ ആ കുഞ്ഞിക്കൈയുകൾ മുറിച്ചു. അവ താഴെ വച്ചും വീണ്ടുമെടുത്തും കാട്ടിലൂടെ നടന്ന് അവൾ ഒരു നദിക്കരികിലെത്തി. അററത്ത് ചെളികെട്ടിയ കോട്ട് കഴുകിയാലെന്ത്? അല്ലെങ്കിൽ കുളിച്ചാലെന്ത്? കുളിക്കുന്നതു ശരിയല്ല. വിമാനത്തിൽ സഞ്ചരിക്കുന്ന ആരെങ്കിലും അവളെ കണ്ടാലോ? വേണ്ട. രോഗിണിയായി കിടക്കുന്ന അമ്മ അവളോടു പറഞ്ഞിരുന്നു. ''നിന്റെ അച്ഛനോ? അയാൾ പോയിട്ട് എത്രകാലമായി! അവിടെ കഴിഞ്ഞുകൂടണമെങ്കിൽ പട്ടിയെ ചങ്ങലകൊണ്ടു കെട്ടിയിടുന്നതുപോലെ എന്നെയും കെട്ടിയിടണം.'' മകൾ ചോദിച്ചു:- ''അച്ഛൻ എന്നെ അറിയുമോ ഇപ്പോൾ?'' അതുകേട്ട് അമ്മ പറഞ്ഞു:- ''നിന്നെ അറിയുമോ എന്നോ? അറിഞ്ഞേക്കാം. നീ കരയുമ്പോൾ, നിനക്കു വേണമെന്നുള്ളത് കിട്ടാതെ കരയുമ്പോൾ അയാളുടെ ആ ദയനീയമായ നോട്ടം നിനക്കുമുണ്ട്. അയാളത് തിരിച്ചറിയുമെന്നാണ് എന്റെ തോന്നൽ.''

അവൾ നദിയുടെ തീരത്തിരിക്കുമ്പോൾ ഒരു വണ്ടി വന്നു. അതോടിച്ചു വന്നയാളാണോ അച്ഛൻ? തടിച്ച താടിയെല്ലുകൾ. അതുപോലെ തടിച്ച കാതുകൾ. വണ്ണംകൂടിയ കഴുത്ത്. അയാളുടെ പന്നിക്കണ്ണുകൾ തിളങ്ങി. മൂത്രമൊഴിച്ചിട്ട് അയാൾ പോയി. തുറന്ന വേലിക്കരികിലൂടെ അയാൾ വീട്ടിലേക്കു കയറി. രോഗിണിയായ സഹോദരി അയാൾക്കുണ്ടെന്ന് അമ്മ പറഞ്ഞിരുന്നു. അവർ മരിച്ചിരിക്കാം. അവൾ തൽകാലത്തേക്കു ഒളിച്ചിരുന്നു. അവിടെ ഇന്നു വിദ്യുച്ഛക്തി വിളക്കുകൾ ഉണ്ട്. അമ്മ താമസിച്ചിരുന്ന കാലത്ത് അവയില്ല. കുഞ്ഞ് അമ്മയെ ഓർമ്മിച്ചു: ''അമ്മാ, ഞാൻ മുതുകു തടവിത്തരട്ടോ. വിരിപ്പുകൾ പുതുതായി വിരിക്കട്ടോ?'' ''ഇപ്പോൾ വേണ്ട മോളേ'' എന്ന് അമ്മയുടെ മറുപടി. അമ്മ അച്ഛനെ വിട്ടു സ്വന്തം നാട്ടിലേക്കു പോരുന്നു

ദേശത്തിന്റെ ചരിത്രം,
അതിലെ
മനുഷ്യസമൂഹത്തിന്റെ
ചരിത്രം ഇവയുടെ
ഉല്പന്നങ്ങളാണ്
സാഹിത്യസൃഷ്ടികൾ
എന്ന മതം
തെററാണെന്നു ഞാൻ
പറയുന്നില്ല.
(അതേസമയം
കലാകാരൻ
തന്നിൽനിന്നാണ്
സൃഷ്ടി നടത്തുന്നതെന്ന
വസ്തുത
വിസ്മരിക്കുന്നുമില്ല.)
എന്നാൽ ഈ
ചരിത്രങ്ങളെ ലംഘിച്ച്
സാഹിത്യസൃഷ്ടികൾ
സാർവജനീനതയിലേക്കു
ചെല്ലുമ്പോഴാണ് അവ
മാസ്ററർ
പീസുകളായിത്തീരുന്നത്.

വെന്നു പറഞ്ഞപ്പോൾ അച്ഛൻ ഒരക്ഷരം മിണ്ടിയില്ലെന്ന് അമ്മ പറഞ്ഞതു കുഞ്ഞ് ഓർമ്മിച്ചു.

അയാൾ ജനാലിന്നടുത്തുകൂടെ നീങ്ങിയപ്പോൾ അവൾ തലതാഴ്ത്തിക്കളഞ്ഞു. അതാ അച്ഛൻ അവിടെ സ്ററൂളിലിരിക്കുകയാണ്; തീക്കടുത്ത്. അച്ഛൻ ഷേർട്ടിൻെറ കുടുക്കുകൾ ഇട്ടിട്ടില്ല. നെഞ്ചിലാകെ ചുരുണ്ട രോമങ്ങൾ. കൂടക്കൂടെ കുടിക്കുന്നു. അച്ഛൻ അതിമദ്യപനായിരിക്കാമെന്ന് അവൾക്കു തോന്നി. ഫോണോഗ്രാഫ് ഉയർത്തിയ സംഗീതത്തിൻെറ താളത്തിന് അനുസരിച്ച് അയാൾ കാലു ചലിപ്പിക്കുകയാണ്. ആ പാട്ട് അവൾക്കറിയാം. അമ്മ അതു മൂളുന്നത് അവൾ കേട്ടിട്ടുണ്ട്. "നീ അയാളുടെ ഒരേയൊരു മകളാണ്. അയാളുടെ അടുത്തേക്കു പോകൂ. ഇപ്പോൾത്തന്നെ" എന്ന് അമ്മ പറഞ്ഞത് മകൾ ഓർമ്മിച്ചു. അവൾ ശബ്ദം കേൾപ്പിച്ചുകൊണ്ടു പോർച്ചിലേക്കു കയറി. ദീർഘമായി ശ്വസിച്ചുകൊണ്ട് അവൾ വാതിലിൽ തട്ടി. "ഞാൻ ശ്രമിച്ചു നോക്കട്ടെ. അച്ഛനു താനാരാണെന്നു വ്യക്തമാക്കാൻ ഇരുപത്തിനാലു മണിക്കൂർ ഞാൻ നല്കും" എന്നു കുഞ്ഞ് തന്നോടുതന്നെ പറഞ്ഞു.

അച്ഛൻ മകളെ തിരിച്ചറിയുമോ? തിരിച്ചറിഞ്ഞാൽ സ്വന്തം വീട്ടിൽ പാർപ്പിക്കുമോ? അതോ ആട്ടിപ്പുറത്താക്കുമോ? അവളുടെ രോഗിണിയായ അമ്മ അതിനകം മരിച്ചുപോയോ? അതോ ആരും സഹായിക്കാനില്ലാതെ രോഗശയ്യയിൽക്കിടന്നു ഞരങ്ങുകയാണോ? ഒന്നുമറിഞ്ഞുകൂടാ. ജീവിതം പോലെ ഇക്കഥയ്ക്കും അനിശ്ചിതത്വമുണ്ട്. വായനക്കാരൻ ആ ശിശുവിനെപ്പോലെ നിന്നു തേങ്ങുന്നു. ഒരു ദുരന്തനാടകം വായിച്ചാലുണ്ടാകുന്ന ചിത്തവിക്ഷോഭം അനുവാചകന് ഉളവാക്കിക്കൊണ്ട് കഥാകാരൻ മൗനം അവലംബിക്കുന്നു. ഈ അനിശ്ചിതത്വമാണ്, സന്ദിഗ്ദ്ധതയാണ് ഈ അപൂർവ കലാശില്പത്തിന് ട്രാജഡിയുടെ മഹത്ത്വം നേടിക്കൊടുക്കുന്നത്. ആ കുഞ്ഞിൻെറ ദുരന്തം പ്രായമേറെയായ എൻെറയും ദുരന്തമായിത്തീരുന്നു. ആ ശിശു എൻെറ പേരക്കുട്ടിയായി മാറുന്നു. അവളുടെ ദയനീയാവസ്ഥ, അവളുടെ അമ്മയുടെ ദയനീയാവസ്ഥ എൻെറയും ദയനീയാവസ്ഥയായി മാറുന്നു.

ദേശത്തിൻെറ ചരിത്രം, അതിലെ മനുഷ്യസമൂഹത്തിൻെറ ചരിത്രം ഇവയുടെ ഉൽപന്നങ്ങളാണു സാഹിത്യസൃഷ്ടികൾ എന്ന മതം തെററാണെന്നു ഞാൻ പറയുന്നില്ല. (അതേസമയം കലാകാരൻ തന്നിൽനിന്നാണു സൃഷ്ടി നടത്തുന്നതെന്ന വസ്തുത വിസ്മരിക്കുന്നുമില്ല.) എന്നാൽ ഈ ചരിത്രങ്ങളെ ലംഘിച്ചു സാഹിത്യസൃഷ്ടികൾ സാർവജനീനതയിലേക്കു ചെല്ലുമ്പോഴാണ് അവ മാസ്റ്റർപീസുകളായിത്തീരുന്നത്. റൂക്കിൻെറ കഥ മാസ്റ്റർപീസാണ്, ഗ്രെയ്റ്റാണ്. (ബുക്കർ സമ്മാനം നേടിയ Michael Ondaatje സമാഹരിച്ച The Faber Book of Contemporary Canadian Short Stories എന്ന ഗ്രന്ഥത്തിലാണ് ഇക്കഥയുള്ളത്. Paperback edition 1994.)

## ചോദ്യം, ഉത്തരം

"കുട്ടിക്കൃഷ്ണമാരാരുടെ 'ഭാരതപര്യടന



കെ.പി. അപ്പൻ

ജയിലിൽക്കിടക്കുന്ന ഓസ്കർ വൈൽഡിനോട് ഒരാൾ ചോദിച്ചു മേരി കറല്ലിയുടെ രചനകളെക്കുറിച്ച് അദ്ദേഹത്തിൻെറ അഭിപ്രായമെന്താണെന്ന്. "അവർ എഴുതുന്ന രീതി കണ്ടാൽ അവർ കിടക്കേണ്ടത് ഇവിടെയാണ്" എന്ന് വൈൽഡ് മറുപടി നല്കി.

ത്തെക്കാൾ വിശിഷ്ടമായ വേറൊരു ഗ്രന്ഥം മലയാളത്തിലുണ്ടോ?"

"നല്ല മലയാളമെഴുതുന്നത് എങ്ങനെയെന്നു മനസ്സിലാക്കാൻ ആ പുസ്തകം വീണ്ടും വീണ്ടും വായിക്കണം. മലയാളഭാഷയുടെ ഓജസ്സു മുഴുവൻ അതിലുണ്ട്. പക്ഷേ അതിലെ ആശയങ്ങൾ തലതിരിഞ്ഞവയാണ്. (പെർവേർഷൻ എന്നു പറയാം) അവ കുട്ടികളെയും പ്രായമായവരെയും വഴിതെററിക്കും."

"നിങ്ങൾ ഈയിടെ കുനമ്മാവിനെക്കുറിച്ചെഴുതിയില്ലേ ഞാൻ ഈ സ്ഥലത്തുകാരനാണ്. സാഹിത്യത്തെമ്മാടികളുടെ ഒരു ലിസ്ററ് ഞാനുണ്ടാക്കി. പതിനൊന്നു പേരുണ്ട് ആ ലിസ്ററിൽ. പതിനൊന്നാമത്തെ പേരു നിങ്ങളുടേത്. ശരിയല്ലേ?"

"ശരിതന്നെ. ഒരുരൂപ ചെലവാക്കി വേണ്ടാത്ത ചോദ്യങ്ങൾ ചോദിക്കുന്നവർ കുനമ്മാവിലുണ്ടെങ്കിൽ അവരിൽ ഒരാളുടെ പേരുകൂടി പന്ത്രണ്ടാമതു ചേർക്കൂ. അപ്പോൾ ലിസ്ററ് പൂർണ്ണമാകും."

"എൻെറ ഗുരുനാഥനാണ് ശ്രീ. കെ.പി. അപ്പൻ. വിമർശകശ്രേഷ്ഠനായ അദ്ദേഹം പ്രസംഗം നിറുത്തിയിട്ടു കാലം ഏറെയായി. നിങ്ങൾ കേരളമൊട്ടാകെ തൊണ്ടകീറിക്കൊണ്ടു നടക്കുന്നു. നിറുത്തിക്കൂടേ ഈ ഏർപ്പാട്?"

spoken word—നുള്ള ശക്തി written word—ന് ഇല്ല. (വാമൊഴിക്കുള്ള ശക്തി വരമൊഴിക്കില്ല) കെ.പി. അപ്പൻ എഴുതുന്ന ലേഖനത്തിലെ ആശയങ്ങൾ അദ്ദേഹം സദസ്സിൻെറ മുൻപിൽ ആവിഷ്കരിച്ചാൽ സദസ്സിനു മാനസാന്തരം വരും. ലേഖനം അതുണ്ടാക്കണമെന്നില്ല. spoken word ആണ് ലോകത്തു പരിവർത്തനം വരുത്തിയിട്ടുള്ളത്. അല്ലെങ്കിൽത്തന്നെ രചനയും പ്രഭാഷണവും തമ്മിൽ വലിയ വ്യത്യാസമുണ്ടോ?"

"ഭാഗ്യമെന്നാലെന്താണ്?"

"മററുള്ളവർക്കു നന്മകൊണ്ടോ അവരുടെ പ്രാഗല്ഭ്യംകൊണ്ടോ ഉയർച്ചയുണ്ടാകുമ്പോൾ അസൂയയുള്ളവർ പറയുന്ന വാക്ക്. ജി. ശങ്കരക്കുറുപ്പിനു ജ്ഞാനപീഠം സമ്മാനം കിട്ടിയപ്പോൾ വേറൊരു കവി പ്രയോഗിച്ച വാക്കാണു ഭാഗ്യം എന്നത്."

"ഇംഗ്ലീഷിൽ embarrassment എന്നു പറയുന്നത് എന്താണ്?"

"സ്ക്കൂട്ടറിൻെറ പിറകിലിരിക്കുന്ന തരുണിയെ നിങ്ങൾ തുറിച്ചു നോക്കുമ്പോൾ നിങ്ങളുടെ പരിചയക്കാരനായ അവളുടെ ഭർത്താവ് നിങ്ങളെ നോക്കുകയും നിങ്ങളുടെ കഴുകൻെറ നോട്ടം അയാൾ കണ്ടില്ലെന്നു ഭാവിക്കുകയും ചെയ്യുമ്പോൾ നിങ്ങൾക്കുണ്ടാകുന്ന സവിശേഷാവസ്ഥ ഇംബാരസ്മെൻറ്."

## ഇംപോസ്ററർ

ജിദ്ദു കൃഷ്ണമൂർത്തിയെക്കാൾ സുന്ദരനായി മറെറാരു പുരുഷനില്ലെന്നു ബർനാർഡ് ഷാ പറഞ്ഞത് എവിടെയോ വായിച്ച് ഞാൻ അദ്ദേഹത്തെ കാണാൻ ആഗ്രഹിച്ചിരുന്ന കാലം. ഒരുദിവസം കോളേജിലെ മലയാള സമാജത്തിൻെറ കാര്യദർശി വന്നറിയിച്ചു: "സാർ കൃഷ്ണമൂർത്തിയുടെ പ്രസംഗമുണ്ട് മൂന്നരമണിക്ക്. വരണം." ഞാൻ ചോദിച്ചു:– "ജിദ്ദു



കൃഷ്ണമൂർത്തിയാണോ?" "അതേ" എന്നു മറുപടി. ഞാൻ സമയത്തിനുമുൻപ് ഹോളിലെത്തി. അല്പം കഴിഞ്ഞപ്പോൾ കൃഷ്ണമൂർത്തി ആഗതനായി. 'ചക്രീചങ്കരം' നാടകത്തിൽ നായികയെ രാമക്കുറുപ്പു മുൻഷി വർണ്ണിക്കുന്നതുപോലെ ഒരു പേക്കോലം. ചട്ടിമുഞ്ഞി, കുഴിഞ്ഞ കണ്ണുകൾ, താണ മൂക്ക്, പപ്രച്ഛരമാം കേശം. കൃഷ്ണമൂർത്തി മലയാളത്തിൽ പ്രസംഗം തുടങ്ങി. ചേരപോലെ ഇഴഞ്ഞ ആ പ്രസംഗം ഒന്നരമണിക്കൂർ നേരം കേട്ടിരിക്കേണ്ടതായി വന്നു അധ്യാപകനായിരുന്ന എനിക്ക്. ഹോളിൽനിന്നിറങ്ങിപ്പോയാൽ കുട്ടികളെന്തു വിചാരിക്കും എന്ന വിചാരമായിരുന്നു എനിക്ക്. അതുകൊണ്ടു പല്ലുകടിച്ചുകൊണ്ട് അതു സഹിച്ചു.

വേറൊരു കോളേജിലെ സംഭവവും ഓർമ്മയിലെത്തുന്നു. "സാർ ഇന്നു വൈകുന്നേരം ഗുരുഗോപിനാഥിൻെറ പ്രസംഗമുണ്ട്. കേൾക്കാൻ വരണേ" എന്നു കാര്യദർശിയുടെ അപേക്ഷ. ഞാൻ പോയി. ഗുരുഗോപിനാഥിനെ എനിക്കു നേരിട്ടറിയാമായിരുന്നു. അക്കാലത്ത് മധ്യവയസ്കൻ. ആകൃതിസൗഭഗമുള്ളയാൾ. പക്ഷേ ഞാൻ കണ്ടതു മെലിഞ്ഞ ഒരു ഇരുപത്തഞ്ചു വയസ്സുകാരനെയാണ്. സ്വാഗതപ്രസംഗത്തിൽ പലതവണ ഗുരുഗോപിനാഥ് എന്നു കാര്യദർശി പറഞ്ഞപ്പോൾ 'അതേ, ഞാൻ ഗുരുഗോപിനാഥ് തന്നെ' എന്ന മട്ടിൽ ആ യുവാവ് തലയുയർത്തിയും പുരികങ്ങൾ പൊക്കിയും നവരസങ്ങൾ അപ്പോൾത്തന്നെ അഭിനയിച്ചും കസേരയിലിരുന്നു. മീററിങ്ങിൽ, പ്രസംഗിക്കാനെത്തിയ കൗമുദിപ്പത്രാധിപർ കെ. ബാലകൃഷ്ണൻ "ഞാനിത് എൻെറ വാരികയിൽ എഴുതും" എന്ന് എന്നോടു പതുക്കെപ്പറഞ്ഞു. അന്നും രണ്ടുമണിക്കൂറോളം ഞാൻ ശ്രോതാവായി ഇരുന്നുകൊടുത്തു. ഇപ്പറഞ്ഞ രണ്ടു സംഭവങ്ങളും എനിക്കു അസ്വസ്ഥതയും നിരാശതയും ജനിപ്പിച്ചു. എന്താവാം ഇതിനു കാരണം? ജിദ്ദു കൃഷ്ണമൂർത്തിയെ സങ്കല്പത്തിൽ കണ്ടും ഗുരുഗോപിനാഥിനെ നേരിട്ടു പലതവണ കണ്ടും എനിക്ക് ഒരനുഭവമണ്ഡലമുണ്ട്. ആ അനുഭവമണ്ഡലത്തോടുകൂടി ഞാൻ ജിദ്ദു കൃഷ്ണമൂർത്തിയെയും ഗുരുഗോപിനാഥിനെയും വീണ്ടും കണ്ടാൽ ആ അനുഭവമണ്ഡലം കുറെക്കൂടി തീക്ഷ്ണമാകും. ആ തീക്ഷ്ണത എനിക്ക് ആഹ്ളാദമരുളും. എന്നാൽ കോളേജിലെ പ്ളാററ്ഫോമുകളിൽ ഉണക്കക്കൃഷ്ണമൂർത്തിയെയും ഉണക്കഗ്ഗോപിനാഥിനെയും കണ്ടപ്പോൾ നേരത്തേയുണ്ടായിരുന്ന അനുഭവമണ്ഡലം തകർന്നുപോയി. ഈ തകർച്ചയാണ് നൈരാശ്യത്തിനും അസ്വസ്ഥതയ്ക്കും ഹേതു.

ഈ ലേഖനത്തിൻെറ തുടക്കത്തിൽ റൂക്കിൻെറ അതിസുന്ദരമായ ഒരു ചെറുകഥയെക്കുറിച്ചു ഞാൻ എഴുതിയല്ലോ. അതു വായിച്ചുണ്ടായ വിശാലതയാർന്ന അനുഭവമണ്ഡലത്തോടുകൂടി ഞാൻ കലാകൗമുദിയിലെ "മുങ്ങാംകുന്നിലെ പാറക്കെട്ടുകൾ" എന്ന ചെറുകഥ വായിച്ചു. (പ്രഫുല്ലവർമ്മ എഴുതിയത്) ഫലം നൈരാശ്യവും അസ്വസ്ഥതയും. രണ്ടുതവണ വിവാഹം കഴിച്ച ഒരു സ്ത്രീയുടെ മകൾ മൂന്നുതവണ വിവാഹം കഴിക്കുന്നതാണ് ക്ഷുദ്രമായ ഇക്കഥയുടെ വിഷയം. ചെറുകഥയുടെ ഒരു സ്വഭാവവുമില്ലാത്ത



ജിദ്ദു കൃഷ്ണമൂർത്തി

പുസ്തകങ്ങൾ സ്വാധീനശക്തി ചെലുത്തുന്നപോലെ ഗുരുനാഥന്മാരും ശിഷ്യരിൽ സ്വാധീനശക്തി ചെലുത്തും.

ഒരു വിലക്ഷണ രചന. ആളുകൾ ജിദ്ദു കൃഷ്ണമൂർത്തിയായും ഗുരുഗോപിനാഥായും സഭാവേദികളിൽ വന്നുനില്ക്കും. ആ ഇംപോസ്ററേഴ്സിനെ സഹിക്കാനേ പററൂ.

## ഇരുമ്പുകൂട്

പുഴുങ്ങിയ കല്പയും പഴുത്ത മാൻപഴവും ഇഷ്ടപ്പെടുന്ന ആളുകളുണ്ട്. അവരോടു പുഴുങ്ങിയ കപ്പയും മാമ്പഴവും ഇഷ്ടപ്പെട്ടുകൂടേ എന്നു ചോദിക്കുന്നതു വ്യർത്ഥമാണ്. ഉച്ചാരണശുദ്ധിയോടെ വാക്കുകൾ പറയുന്നുവെന്നു കരുതിയവരോട് ഉച്ചാരണത്തെററു ചൂണ്ടിക്കാണിച്ചതുകൊണ്ടു പ്രയോജനമില്ല. കപ്പയ്ക്കു കല്പ എന്നും മാമ്പഴത്തിനു മാൻപഴമെന്നും രൂപാന്തരം വരുത്തുന്നത് ഒരുതരം ഇച്ഛരാപൂർവകമായ പ്രവൃത്തിയാണ്. മനുഷ്യരിൽ മാത്രമല്ല ചെടികളിലും മരങ്ങളിലും ഈ ഇച്ഛരാശക്തി പ്രകടമാണ്. എൻെറ വീട്ടിനു തൊട്ടടുത്തുള്ള വീട്ടിലെ തെങ്ങുകളാകെ പടിഞ്ഞാറോട്ടു വളഞ്ഞുനില്ക്കുന്നു. കിഴക്കുവശം മുഴുവനും വലിയ മരങ്ങളും അവയുടെ പച്ചിലപ്പടർപ്പും ഉള്ളതുകൊണ്ട് സൂര്യപ്രകാശം കിട്ടാൻ മാർഗ്ഗമില്ല. അതുകൊണ്ട് മരക്കൂട്ടമില്ലാത്ത കിഴക്കുവശത്തേക്കു തെങ്ങുകൾ ചാഞ്ഞു വരുന്നു, അങ്ങനെ വളരുന്നു. തെങ്ങുകളുടെ ഇച്ഛരാശക്തിപ്രകടനമാണത്.

എൻെറ അഭിവന്ദ്യസുഹൃത്തും ഉപകർത്താവുമായ ശ്രീ. യു.കെ. കുമാരൻ ധരിച്ചുവച്ചിരിക്കുന്നത് അയവില്ലാത്ത രീതിയിൽ എഴുതിയാലേ സാഹിത്യമാവുകയുള്ളൂ എന്നാണ്. അങ്ങനെ അദ്ദേഹം എഴുതുന്നു. അതിൻെറ ഫലമാണ് മാതൃഭൂമി ആഴ്ചപ്പതിപ്പിലെ "ഇച്ഛര" എന്ന ചെറുകഥ. ഇച്ഛരാപൂർവകമായ രചനയിലൂടെ ഇച്ഛരാശക്തിയില്ലാത്ത ഒരുത്തനെ ചിത്രീകരിക്കുകയാണ് കഥാകാരൻ. അയാൾക്കു താൻ സ്നേഹിച്ച പെണ്ണിനെ കെട്ടാനായില്ല. വേറൊരുത്തിയെ വിവാഹം കഴിച്ചപ്പോൾ അവൾ അയാളെ ചൊല്പടിക്കിരുത്തി. എന്തിന് ഏറെപ്പറയുന്നു. ഇന്നിടത്തു തൻെറ ശവം സംസ്കരിക്കണമെന്നു അയാൾ നിർദ്ദേശിച്ചിട്ടും ഭാര്യയും മററുള്ളവരും അതു കൂട്ടാക്കുന്ന മട്ടില്ല. വിഷയം കൊള്ളാം. പക്ഷേ കുമാരൻ വാക്കുകളുടെ ആയസപഞ്ജരത്തിലാണ് അതിനെ പ്രവേശിപ്പിച്ചിരിക്കുന്നത്. നിലാവുള്ള രാത്രിയിൽ നദിയിലൂടെ ഒഴുകുന്ന പലതരം പൂക്കൾപോലെയാവണം കഥയിലെ വാക്കുകൾ. എങ്കിലേ അനുഭൂതി ജനിക്കൂ. യു.കെ. കുമാരൻേറത് ഒരുതരം willed performance—കരുതിക്കൂട്ടിയുള്ള പ്രക്രിയ—മാത്രമാണ്.

## അവർ പറഞ്ഞു

1. വെജിറബ്ൾ എഗ്സിസ്റെറൻസിനെക്കാൾ—മസ്തിഷ്കം പ്രവർത്തിക്കാതെ വിചാരിക്കാനോ നീങ്ങാനോ കഴിയാതെയുള്ള ജീവിതത്തെക്കാൾ—നല്ലത് ഏററവും വലിയ വേദനയോടുകൂടി ജീവിക്കുക എന്നതാണ്. കാരണം മനസ്സിനു സൃഷ്ടികർമ്മത്തിലേർപ്പെടാനും സൗന്ദര്യം നിർമ്മിക്കുവാനും കഴിവുണ്ട് എന്നതുതന്നെ—മീഷൽ ഫൂക്കോ (Michel Foucault 1926-1984) ഫ്രഞ്ച് തത്ത്വചിന്തകൻ. എയ്ഡ്സ്

പിടിപെട്ടാണ് അദ്ദേഹം മരിച്ചത്.

2. മിക്ക യുദ്ധങ്ങളും വിപ്ളവങ്ങളും ഉണ്ടാകുന്നത് സ്റ്റെറയ്റ്റിനെക്കുറിച്ചു ഏകമാന സങ്കല്പം വരുന്നതുകൊണ്ടാണ്. (one-dimensional concept) പാരതന്ത്ര്യത്തിൽ അടിയുറച്ചതും ജനതയെ ബഹുമാനിക്കുന്നതുമായ സ്റ്റെറയ്റ്റ് അടിസ്ഥാനപരമായി സമാധാനമുള്ളതായിരിക്കും. മനുഷ്യത്വമുള്ളതായിരിക്കും—വാറ്സ്ളാഫ് ഹാവൽ (Vaclav Havel) ചെക്ക് പ്രസിഡൻറ്—അദ്ദേഹത്തിൻെറ ഏററവും പുതിയ പുസ്തകമായ Summer Meditations—ൽ.

3. ഷെയ്ക്സ്പിയർ, കീററ്സ്, മററു മഹാകവികൾ ഇവരൊക്കെ ലോകത്തിൻെറ ആന്തരസ്വഭാവത്തെ പ്രകാശിപ്പിക്കുന്നു. നമ്മുടെ ഭാവസംദൃബ്ധതയെ (sensibility) അവർ തീക്ഷ്ണതമമാക്കുന്നു. നമ്മുടെ സങ്കുചിതമായ ലോകവീക്ഷണത്തെ അതിശയിച്ച് അവരുടെ ലോകവീക്ഷണത്തോടു പങ്കുചേരുവാൻ നമ്മെ സഹായിക്കുന്നത് അലങ്കാരം പ്രയോഗിക്കാൻ അവർക്കുള്ള പ്രാഗല്ഭ്യമത്രേ... സംഗീതത്തിനും ഇതുപോലെയെല്ലാം പ്രവർത്തിക്കാൻ കഴിയും—Anthony Storr എന്ന നിരൂപകൻ.

## സോണിയ ഗാന്ധി

'ഒരിക്കലും ചിരിക്കാത്ത സോണിയാഗാന്ധി' എന്ന തലക്കെട്ടിൽ ശ്രീ. എം.സി. ശങ്കരൻ (എറണാകുളം) കുങ്കുമം വാരികയിൽ എഴുതിയ കത്തിൽ "നമ്മുടെ നേതാക്കന്മാരെപ്പോലെ ഹൃദയം തുറക്കാത്ത കള്ളിച്ചിരി ചിരിക്കണമെങ്കിൽ അവരിനി രാഷ്ട്രീയത്തിൽ കടന്നിട്ടു വേണം" എന്നു കാണുന്നു. എനിക്ക് രാഷ്ട്രവ്യവഹാരത്തിൽ താൽപര്യമില്ല. എങ്കിലും കത്തെഴുതിയ ആളിൻെറയും വായനക്കാരുടെയും അറിവിലേക്കായി ഇതു കുറിക്കുന്നു. രാജീവ്ഗാന്ധി പ്രധാനമന്ത്രിയായിരുന്നപ്പോൾ സോണിയയുമായി പടിഞ്ഞാറൻ രാജ്യങ്ങളിലേക്കു പോയി. വിമാനത്തിൽ പത്രപ്രവർത്തകരുണ്ടായിരുന്നു. മലയാളം പത്രത്തിൻെറ ഒരു പ്രതിനിധിയുമുണ്ട്. കൂടക്കൂടെ രാജീവ്ഗാന്ധി അവരോടു സംസാരിക്കാനെത്തും. ചിലപ്പോൾ സോണിയയും വരും. ഒരു സന്ദർഭത്തിൽ മലയാളം പത്രത്തിൻെറ പ്രതിനിധിയായ ബുദ്ധിശാലി അവരോടു ചോദിച്ചു:- "നിങ്ങൾ ഒരിക്കലും ചിരിച്ചു കണ്ടിട്ടില്ലല്ലോ ആരുംതന്നെ? എന്താ കാരണം?" ഇതുകേട്ട് അവർ അദ്ദേഹത്തെ തുറിച്ചുനോക്കിയിട്ടു തിരിച്ചുപോയി. കുറച്ചുകഴിഞ്ഞ് അവർ അദ്ദേഹത്തിൻെറ അടുത്തെത്തി സൗമ്യമായി പറഞ്ഞു:- "ഞാൻ ചിരിച്ചാൽ എൻെറ താടിയെല്ല് ചിലപ്പോൾ ഇളകിപ്പോരും. പിന്നെ സഹിക്കാനാവാത്ത വേദനയാണ് എനിക്ക്. അതിനാലാണു ഞാൻ ചിരിക്കാത്തത്." ഇതു എന്നോടു പറഞ്ഞത് വിശ്വസ്തനായ പത്രപ്രതിനിധിതന്നെയാണ്. പലപ്പോഴും നമ്മൾ കാര്യം മുഴുവൻ മനസ്സിലാക്കാതെ മററുള്ളവരെ കുററപ്പെടുത്തുന്നു എന്ന എൻെറ വിചാരം എം.സി. ശങ്കരൻെറ കത്തു വായിച്ചപ്പോഴും ഉണ്ടായി.

സോണിയ ഗാന്ധി

കവിത ഉള്ളടക്കത്തെ
സഹൃദയൻെറ
ഹൃദയത്തിനു മുമ്പിൽ
നിറുത്തുന്നു; ഗദ്യം
ഉള്ളടക്കത്തെ
ബുദ്ധിയുടെ മുമ്പിൽ
നിറുത്തുന്നു.

## മദ്വചനങ്ങൾക്കു മാർദ്ദവമില്ലെങ്കിൽ

ജയിലിൽക്കിടക്കുന്ന ഓസ്കർ വൈൽഡിനോട് ഒരാൾ ചോദിച്ചു മേരി കറല്ലിയുടെ രചനകളെക്കുറിച്ച് അദ്ദേഹത്തിൻെറ അഭിപ്രായമെന്താണെന്ന്. 'അവർ എഴുതുന്ന രീതി കണ്ടാൽ അവർ കിടക്കേണ്ടത് ഇവിടെയാണ്' എന്നു വൈൽഡ് മറുപടി നല്കി. തിരുവനന്തപുരത്തെ ഒരു ധിഷണാശാലിയെ കാണാൻ ഒരധ്യാപകൻ എത്തി. അന്തരിച്ചുപോയ ഒരു കവിയുടെ ഒരു പദപ്രയോഗത്തെക്കുറിച്ചായിരുന്നു അധ്യാപകൻെറ സംശയം. ധിഷണാശാലി മറുപടി നല്കി:- "അത് അദ്ദേഹത്തിനോടുതന്നെ ചോദിക്കണം. പക്ഷേ കവിതയെഴുതിയതിൻെറ പേരിൽ അദ്ദേഹത്തിൻെറ വാസം നരകത്തിലാണ്. അങ്ങോട്ടു പോകൂ നിങ്ങൾ."

അഗസ്തീൻ പുണ്യാളനെ കാണാനെത്തിയ ഒരാൾ ചോദിച്ചു:- 'ഈശ്വരൻ സ്വർഗ്ഗവും ഭൂമിയും സൃഷ്ടിക്കുന്നതിനുമുൻപുള്ള അനന്തമായ കാലത്ത് എന്തു ചെയ്തുകൊണ്ടിരിക്കുകയായിരുന്നു?' അഗസ്തീൻ മറുപടി പറഞ്ഞു. 'ഇമ്മാതിരിച്ചോദ്യങ്ങൾ ചോദിക്കുന്നവർക്കുവേണ്ടി നരകം നിർമ്മിക്കുകയായിരുന്നു അദ്ദേഹം'. അനുപമ നിരഞ്ജന കന്നടഭാഷയിലെഴുതിയതും വിശിഷ്ടമെന്ന മട്ടിൽ ശ്രീ. നസീർ ഹുസൈൻ മലയാളത്തിലേക്കു തർജ്ജമ ചെയ്തതുമായ 'നിറങ്ങൾ' എന്ന ചെറുകഥ കുങ്കുമം വാരികയിൽ വായിച്ചപ്പോൾ മുകളിലെഴുതിയത് അത്രയും ഞാൻ ഓർമ്മിച്ചുപോയി. 'മദ്വചനങ്ങൾക്കു മാർദ്ദവമില്ലെങ്കിൽ' പ്രിയപ്പെട്ട വായനക്കാർ തർജ്ജമ വായിച്ചുനോക്കട്ടെ.

## സംഭവങ്ങൾ, നിരീക്ഷണങ്ങൾ

ഞാൻ വടക്കൻ പറവൂർ ഇംഗ്ളീഷ് ഹൈസ്ക്കൂളിൽ പഠിക്കുന്ന കാലം. നാലാങ്കൽ കൃഷ്ണപിള്ളസ്സാറാണ് ക്ളാസ്സ് ററീച്ചർ. എൻെറ കൂടെപ്പഠിച്ചിരുന്ന ഈരാളി വീട്ടിൽ ജോർജ്ജ് ('ഞാൻ കണ്ട അമേരിക്ക' എഴുതിയ ഈരാളിൽ വർഗ്ഗീസിൻെറ ബന്ധു) മാധവൻെറ 'സ്വതന്ത്ര സമുദായം' എന്ന നിരോധിക്കപ്പെട്ട പുസ്തകം എനിക്കു കൊണ്ടുതന്നു. ഓർമ്മയിൽനിന്നെഴുതുകയാണ് "മരംകോച്ചുന്ന മഞ്ഞുകാലത്ത് ഉദ്യോഗസ്ഥന്മാർപോലും താടിയും മീശയും വളർത്തി കെട്ടുകളെടുത്ത് 'അയ്യപ്പാ പയ്യെപ്പോ' എന്നു വിളിക്കുന്നതു കേട്ടാൽ..." എന്നോ മറേറാ ഒരു വാക്യം എന്നെ നിരീശ്വരനാക്കിക്കളഞ്ഞു. ഡസ്കിനകത്തുവച്ച് വായിച്ച ആ ഗ്രന്ഥം നാലാങ്കൽസ്സാറ് പിടിച്ചുവാങ്ങിച്ചു എൻെറ കാതു തിരുമ്മിയപ്പോൾ മാത്രമാണ് സാറ് അടുത്തു വന്നതും ശിക്ഷിച്ചതും മററും ഞാനറിയുന്നത്. ആ നിരീശ്വരത്വം ഞാൻ വളരെനാൾ കൊണ്ടു നടന്നു.

2. പുസ്തകങ്ങൾ സ്വാധീനശക്തി ചെലുത്തുന്നതുപോലെ ഗുരുനാഥന്മാരും ശിഷ്യരിൽ സ്വാധീനശക്തി ചെലുത്തും. അധ്യാപകർ വിചാരിച്ചാൽ ശിഷ്യന്മാർ വെറുക്കുന്ന വിഷയങ്ങൾ രസമുള്ളവയായി മാറും. കണക്കിനെ ഞാൻ വല്ലാതെ പേടിച്ചിരുന്നു. അപ്പോഴാണ് ശങ്കരപ്പിള്ളസ്സാർ (പില്ക്കാലത്ത് കൊല്ലത്ത് ഡി.ഇ.ഒ ആയിരുന്ന വ്യക്തി) കണക്കു പഠിപ്പിക്കാൻ വിദ്യാലയത്തിൽ എത്തിയത്. അദ്ദേഹത്തിൻെറ പ്രാഗല്ഭ്യത്താൽ കണക്കിനോടുള്ള എൻെറ വെറുപ്പും പേടിയും മാറി. ആ വിഷയം എനിക്കേററവും രസമുള്ളതായി തീരുകയും ചെയ്തു.

3. ഞാൻ ആലപ്പുഴെ സനാതനധർമ്മ വിദ്യാലയത്തിലെ! വിദ്യാർത്ഥിയായിരുന്ന കാലത്ത് മഞ്ചേരി രാമകൃഷ്ണയ്യർസ്സാറായിരുന്നു ഹെഡ്മാസ്ററർ. അദ്ദേഹം സ്ക്കൂൾ കോമ്പൗണ്ടിൽ സൺഡയൽ നിർമ്മിച്ചു. വിദ്യാലയത്തിൻെറ വകയായ പണത്തിൽനിന്നു വലിയ തുക അദ്ദേഹം അതിനു ചെലവാക്കിയിരിക്കണം. സ്വിസ്സ് റിസ്ററുവാച്ചുകൾ ധാരാളമുണ്ടായിരുന്ന കാലത്ത്, ഒന്നാംതരം ക്ളോക്കുകൾ വിലകുറഞ്ഞു കിട്ടുമായിരുന്ന കാലത്ത് എന്തിന് ഈ സൺഡയൽ എന്ന് ഞാൻ എന്നോടുതന്നെ ചോദിച്ചു. ഇപ്പോൾ ഞാൻ വിചാരിക്കുകയാണ്. പന്ത്രണ്ടിൽനിന്ന് പതിനൊന്നിലേക്കും പതിനൊന്നിൽനിന്നു പത്തിലേക്കും പിറകോട്ടു പോകുന്ന നാഴികമണി ഉണ്ടാക്കാമോ? നിർമ്മിക്കാം. യന്ത്രത്തിൻെറ സംവിധാനം മാററിയാൽ മതി. മഞ്ചേരിസ്സാറിനെപ്പോലെ, പിറകോട്ടു പോകുന്ന നാഴികമണി നിർമ്മിക്കുന്നവനെപ്പോലെ പ്രവർത്തിക്കുകയാണ് നമ്മുടെ ചില നവീന കവികൾ. ഉന്നതസ്ഥാനത്തെത്തിയ കവിതയെ അവർ പിറകോട്ടു കൊണ്ടുചെന്നു ഗദ്യമാക്കി മാററുന്നു. കവിത ഉള്ളടക്കത്തെ സഹൃദയൻെറ ഹൃദയത്തിൻെറ മുൻപിൽ നിറുത്തുന്നു; ഗദ്യം ഉള്ളടക്കത്തെ ബുദ്ധിയുടെ മുൻപിൽ നിറുത്തുന്നു. ഇതു മനസ്സിലാക്കാതെ ചിലർ ഈ പ്രതിലോമസമ്പ്രദായത്തെ വാഴ്ത്തുന്നു.

പുഴുങ്ങിയ കല്പയും
പഴുത്ത മാൻപഴവും
ഇഷ്ടപ്പെടുന്ന
ആളുകളുണ്ട്. അവരോട്
പുഴുങ്ങിയ കപ്പയും
മാമ്പഴവും
ഇഷ്ടപ്പെട്ടുകൂടേ എന്നു
ചോദിക്കുന്നത്
വ്യർത്ഥമാണ്.
ഉച്ചാരണശുദ്ധിയോടെ
വാക്കുകൾ
പറയുന്നുവെന്നു
കരുതിയവരോട്
ഉച്ചാരണത്തെററ്
ചൂണ്ടിക്കാണിച്ചതുകൊണ്ട്
പ്രയോജനമില്ല.





## വഴിമുട്ടിയ മുന്നണികളും നഷ്ടപ്പെട്ട നേട്ടങ്ങളും

15–ാം പേജിൽനിന്നും തുടർച്ച

എന്നു കൃത്യമായി തിട്ടപ്പെടുത്തുവാൻ മാർഗ്ഗമില്ല. എന്നാൽ മുന്നണികളിലെ അധീശശക്തികളെന്ന നിലയിൽ മാർക്സിസ്ററു പാർട്ടിക്കും കോൺഗ്രസ്സിനും തങ്ങൾക്കു വലിയ കോട്ടം തട്ടാത്ത രീതിയിൽ സീററു വിഭജനം നടത്തുവാൻ കഴിയുമായിരുന്നു. അതുകൊണ്ട് ഓരോ തിരഞ്ഞെടുപ്പിലും അവർക്കു കിട്ടിയ വോട്ടുകളെ അവയുടെ ബഹുജന പിന്തുണയുടെ സൂചികയായി കണക്കാക്കുന്നതിൽ തെററില്ല.

മുന്നണി രാഷ്ട്രീയത്തിൻെറ അത്യുച്ചവേളയിൽ മാർക്സിസ്ററു പാർട്ടിക്കും കോൺഗ്രസ്സിനും ഓരോ തിരഞ്ഞെടുപ്പിലും കിട്ടിയ വോട്ടുകളുടെ ശതമാനം ഇപ്രകാരമായിരുന്നു:

| വർഷം | മാർക്സിസ്റ്റ് | കോൺഗ്രസ് |
|---|---|---|
| 1967 | 22.67 | 35.58 * |
| 1970 | 23.85 | 18.48 * * |
| 1977 | 22.32 | 20.13 |
| 1980 | 18.67 | 16.75 * * * |
| 1982 | 19.07 | 12.22 * * * * |
| 1987 | 22.84 | 24.81 |

* ഈ തിരഞ്ഞെടുപ്പിൽ കോൺഗ്രസ് തനിച്ചാണു നിന്നത്.

* * 1969–ലെ കോൺഗ്രസ് പിളർപ്പിനുശേഷമുള്ള തിരഞ്ഞെടുപ്പ്.

* * * ഈ തിരഞ്ഞെടുപ്പിൽ അരശു കോൺഗ്രസ്സുകാർ ഇടതുമുന്നണിയിലായിരുന്നു.

* * * * ഈ തിരഞ്ഞെടുപ്പിൽ ആൻറണി കോൺഗ്രസ്സുകാർ കരുണാകരൻ കോൺഗ്രസ്സുമായി സഖ്യത്തിലായിരുന്നു. അവർ നേടിയ 10.38 ശതമാനം വോട്ട് ഇവിടെ ചേർത്തിട്ടില്ല.

അനവരതം മുന്നേറിയ കക്ഷികളുടെ ചിത്രമല്ല, ഈ കണക്കുകളിൽ പ്രതിഫലിക്കുന്നത്. നേരേമറിച്ച്, രണ്ടു പാർട്ടികളും വളർച്ച മുട്ടി മുരടിച്ചു നില്ക്കുന്നതായാണ് അവ കാണിക്കുന്നത്.

ഈ കാലഘട്ടത്തിൽ മിക്കവാറും എല്ലാ കക്ഷികളും ഒരിക്കലെല്ലെങ്കിൽ മറെറാരിക്കൽ കോൺഗ്രസ്സിൻെറയും മാർക്സിസ്ററു പാർട്ടിയുടെയും താവളങ്ങളിലുണ്ടായിരുന്നു. പലപ്പോഴും ചെറിയ പാർട്ടികളെ മാത്രമല്ല, ഒററയാന്മാരെപ്പോലും പ്രീണിപ്പിക്കുവാൻ ഇരു കക്ഷികളും നിർബ്ബന്ധിതരായി. മുസ്ലിം ലീഗ് ഒരു കക്ഷി എന്ന നിലയിൽ ഇ.എം.എസ്. നമ്പൂതിരിപ്പാടിൽനിന്ന് മലപ്പുറം ജില്ല നേടിയെടുത്തപ്പോൾ, കെ.കെ. നായർ എന്ന സ്വതന്ത്രന് കരുണാകരനിൽനിന്ന് പത്തനംതിട്ട ജില്ല പിടിച്ചുവാങ്ങാൻ കഴിഞ്ഞു.

ഈ ലേഖകൻെറ അഭിപ്രായത്തിൽ, രണ്ടു ജില്ലകളുടെ രൂപീകരണവും ഭരണസൗകര്യത്തിൻെറ അടിസ്ഥാനത്തിൽ ന്യായീകരിക്കാവുന്നതാണ്. എന്നാൽ അവ രൂപീകരിക്കുവാൻ തീരുമാനിച്ച മന്ത്രിസഭകൾ രാഷ്ട്രീയ സമ്മർദ്ദത്തിൻകീഴിലാണ് അതു ചെയ്തത്.

ആദ്യകാല കമ്മ്യൂണിസ്ററ് കൂട്ടുകെട്ടുകൾക്ക് പുരോഗമനശക്തികളുടെ ഒത്തുചേരൽ എന്ന സാധൂകരണമുണ്ടായിരുന്നു. കോൺഗ്രസ്സിൻെറ നേതൃത്വത്തിൽ 1960–ൽ രൂപംകൊണ്ട സഖ്യത്തിന് ഘടകകക്ഷികളുടെപൊതുവായ കമ്മ്യൂണിസ്ററുവിരോധം നീതീകരണം നല്കി. ഇന്നത്തെ മുന്നണികൾ അധികാരക്കസേരകളിൽ കയറിപ്പററാനുള്ള ഉപാധികൾ മാത്രമാണ്. ഒരുകാലത്ത് മുന്നണി രൂപീകരണവേളയിൽ മിനിമം പരിപാടി തയ്യാറാക്കുമായിരുന്നു. ഇന്ന് മുന്നണിരാഷ്ട്രീയക്കളിയിലേർപ്പെട്ടിരിക്കുന്നവർ അതിനൊന്നും മിനക്കെടാറില്ല. മിനക്കെട്ടാൽത്തന്നെ അതിനെ ഒരു ഗൗരവമായ പ്രക്രിയയായി ആരും കണക്കാക്കുന്നില്ല. ഇന്ന് മുന്നണിയുടെ ഏകലക്ഷ്യം അധികാരമാണ്. അധികാരം കൊണ്ടുള്ള ഏക ഉപയോഗം അനുയായികൾക്കും പാർശ്വവർത്തികൾക്കും പണമുണ്ടാക്കാൻ ഒത്താശകൾ ചെയ്യുകയും.

സ്വാഭാവികഗതിയിൽ ക്ഷയിച്ചുപോകുമെന്നു കരുതിയിരുന്ന ജാതിരാഷ്ട്രീയത്തിന് മുന്നണികൾ പുതിയ ജീവൻ നല്കി. സമർത്ഥമായ രീതിയിൽ ഈ രാഷ്ട്രീയം കയ്യാളിയ മുസ്ലിം ലീഗിൻെറ പരിമിതനേട്ടം ഒഴിച്ചുനിർത്തിയാൽ, ഉന്നതജാതീയർക്കുവേണ്ടി ഉന്നതജാതീയർ നടത്തുന്ന ഉന്നതജാതീയ സംവിധാനത്തിൽ കാര്യമായ മാററമുണ്ടായില്ല എന്ന ദുഃഖസത്യം എന്നിട്ടും ബാക്കിനില്ക്കുന്നു. മറെറാരു വിധത്തിൽ പറഞ്ഞാൽ, ഒരു നൂററാണ്ടുമുമ്പ് ആരംഭിച്ച സാമൂഹ്യവിപ്ളവത്തിൻെറ നേട്ടങ്ങൾ, സോഷ്യലിസം പ്രസംഗിച്ച കോൺഗ്രസ്സും തൊഴിലാളിവർഗ്ഗാധിപത്യത്തിൻെറ മേൽ ആണയിടുന്ന മാർക്സിസ്ററു പാർട്ടിയും മുന്നണി രാഷ്ട്രീയത്തിൽക്കൂടി കളഞ്ഞുകുളിച്ചിരിക്കുന്നു.

അടുത്ത ലക്കം: സവർണ്ണ വോട്ടിനുവേണ്ടിയുള്ള മുക്കോൺ മത്സരം



**ഏ**തു വിഷയത്തിലാണ് ഈ മനുഷ്യന് വൈദഗ്ദ്ധ്യമുള്ളത് ?
കെ.കരുണാകരന് ഡോക്ടറേറ്റ് കിട്ടിയതിനെക്കുറിച്ച് ഇ.എം.എസ്.

*ചിരിച്ച് കഴുത്തറുക്കുന്നതിൽ.*

☆ ☆ ☆

**സി**ററിയിലെ ഓരോ പൊലീസ് സ്റേറഷനിലെയും സബ് ഇൻസ്പെക്ടർമാർ പ്രതിമാസം കുറഞ്ഞത് അഞ്ചു കെ.ഡിമാരെയെങ്കിലും പുതുതായി പിടിക്കണം.

വാർത്ത.

*സബ് ഇൻസ്പെക്ടറെയും കൂട്ടിയാണോ അഞ്ച്?*

☆ ☆ ☆

**യാ**ഥാർത്ഥ്യബോധവും ലക്ഷ്യബോധവും ഇടതുപക്ഷ പ്രസ്ഥാനത്തിന് നഷ്ടപ്പെട്ടിരിക്കുകയാണ്.

കെ.പി.ഉണ്ണിക്കൃഷ്ണൻ.

*ഇ.എം.എസ്സിനൊരു ലേഖനത്തിന് വകയായല്ലോ.*

☆ ☆ ☆

**ഞാ**ൻ ജനാധിപത്യത്തിൻെറ രക്തസാക്ഷിയാണ്. നേരിനെ നേരായി കാണുക



യെന്നതാണ് ജനാധിപത്യം.

കെ.ആർ.ഗൗരിയമ്മ.

*ആലപ്പുഴയുടെ ഭാഗ്യം!*



**പാ**ലായിലെ വക്കീൽപ്പണിയോടൊപ്പം സൈഡ് ബിസിനസ്സായി തുടങ്ങിയ രാഷ്ട്രീയം കെ.എം.മാണി വൻ ബിസിനസ്സാക്കി മാററി.

മന്ത്രി ടി.എം.ജേക്കബ്.

*ജേക്കബ് എന്തൊരു നല്ല മനുഷ്യനാ... ആദർശശാലി, നിസ്വാർത്ഥ സേവകൻ...*

☆ ☆ ☆

**മ**ന്ത്രിമാർ സ്വന്തം വകുപ്പുകൾ തങ്ങളുടെ സാമ്രാജ്യങ്ങളാക്കി മാററാൻ അനുവദിക്കുകയില്ല.

കെ.സി.വേണുഗോപാൽ.

*കരുണാകരനെയും അനുവദിക്കുകയില്ലേ?*

☆ ☆ ☆

**മാ**ർക്സിസ്ററുപാർട്ടിയുടെ ആട്ടും തുപ്പും സഹിച്ച് അവരുടെ അടിമകളായി ഇനിയും സി.പി.ഐ ഇടതുമുന്നണിയിൽ തുടരുന്നത് ആ പാർട്ടിയെ സംബന്ധിച്ചിടത്തോളം ആത്മഹത്യാപരമാണ്.

വയലാർ രവി.

*കമ്മ്യൂണിസ്ററുകാരുടെ ഇടയിൽ ആട്ടും തുപ്പും എന്നൊക്കെ പറഞ്ഞാൽ താത്ത്വിക വിഷയങ്ങളാണ്. രവി വിവരമില്ലാതെ ഇങ്ങനെയോരോന്നു, സംസാരിക്കരുത്.*

☆ ☆ ☆

**എ**ന്തിനെഴുതുന്നു? ഈ ചോദ്യം ഞാൻ പലതവണ എന്നോടുതന്നെ ചോദിച്ചിട്ടുള്ളതാണ്. വ്യക്തമായ ഉത്തരം കിട്ടിയിട്ടില്ല.

ബി.എം.സുഹറ.

*ഡോ.എം.എം. ബഷീറിനോട് ചോദിച്ചില്ലേ?*

☆ ☆ ☆

**എ**ഴുതുമ്പോൾ ഞാൻ സ്വതന്ത്രയാണ്. അപ്പോൾ പ്രസിദ്ധീകരണങ്ങളോ പ്രസാധകരോ വായനക്കാരോ എൻെറ മുമ്പിലില്ല. രചനയുടെ ലോകത്ത് സർവാധിപതി ഞാനാണ്. അവിടെ നിയന്ത്രണങ്ങളില്ല.

പി. വത്സല.

*'കാഥികയുടെ പണിപ്പുര' എന്ന പുസ്തകമെഴുതാൻ പ്ളാനുണ്ടെങ്കിൽ 'കാഥികൻെറ പണിപ്പുര' ഒന്നു വായിച്ചുനോക്കണേ.*

☆ ☆ ☆

**ഇ**ന്ത്യയുടെ ഭീഷണികളിൽ പാകിസ്ഥാൻ ഗവൺമെൻറിന് അശ്ശേഷം പേടിയില്ല.

ബേനസീർ ഭൂട്ടോ.

*നരസിംഹറാവു എന്ന കിഴവനാണ് ഇന്ത്യ എന്നു തെററിദ്ധരിച്ചല്ലേ ഇങ്ങനെയൊക്കെ പറയുന്നത്.*

☆ ☆ ☆

**കോ**ൺഗ്രസ്സ് എസ്സിൻെറ ജനറൽ സെക്രട്ടറിയായിരുന്ന ഉണ്ണിക്കൃഷ്ണൻ രണ്ടു വർഷമായി സംഘടനയ്ക്ക് ഉറക്കഗുളിക നൽകുകയായിരുന്നു.

എ.സി.ഷൺമുഖദാസ്.

*ആ തടിയൻ എവിടെയെങ്കിലും പോയി സുഖിച്ചു ജീവിക്കട്ടെ ഷൺമുഖദാസേ. ഷണ്മുഖദാസിനെന്തു പേടിക്കാനാ, ആരോഗ്യവകുപ്പുതന്നെ കിട്ടും.*

☆ ☆ ☆

**മാ**ർക്സിസ്ററു പാർട്ടിയിൽ നിന്നു പുറത്താക്കപ്പെട്ട കെ.ആർ.ഗൗരിയമ്മ ശരിയായ പാത തിരഞ്ഞെടുത്താൽ അവർക്ക് ഉചിതമായ



സ്ഥാനം നൽകും.

മുഖ്യമന്ത്രി കരുണാകരൻ.

*ദിനേശ്ബീഡിക്കമ്പനിയുടെ ചെയർമാൻ പദവിയായിരിക്കും.*

☆ ☆ ☆

**സ**മ്പന്നവിഭാഗത്തെ തൃപ്തിപ്പെടുത്തുന്ന ഒന്നാണ് കേന്ദ്ര ബജററ്.

ആർ.എസ്.പി.

*ബേബിജോണിനെ തൃപ്തിപ്പെടുത്തുമല്ലോ.*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.